ജൂലൈ 2018

# ക്രൈസ്തവ കാഹളം





ദൈവദാസൻ മാർ ഈവാനിയോസ്
ഓർമ്മപ്പെരുന്നാൾ
ജൂലൈ 1 മുതൽ 14 വരെ

കൊളോൺ
ആർച്ചുബിഷപ്
അത്യുന്നത കർദ്ദിനാൾ
റെയ്നർ മരിയ വോൾക്കി തിരുമേനി
മുഖ്യാതിഥി

## കാലം ശരിയെന്നു തെളിയിച്ച കർമ്മയോഗി



## മൂല്യങ്ങൾ പകരാൻ വിദ്യാഭ്യാസം



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ജൂലായ് 2018

ക്രൈസ്തവ കാഹളം

വാല്യം 79 ലക്കം 7

**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഷീൻ പാലക്കുഴി

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി. എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

**ഉപദേശക സമിതി**
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. തോമസ് മുകളുംപുറത്ത്
9446703056

**മാർക്കറ്റിംഗ് & അഡ്വർടൈസ്മെന്റ്**
റവ. ഫാ. ആന്റണി മരിയഭവൻ

**കവർ & ലേഔട്ട്**
Fingraph - 9387811920
fingraphtvm@gmail.com

**ഫോട്ടോഗ്രാഫ്സ്**
തോമസ് മാത്യു നെല്ലുവേലിൽ

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം,
തിരുവനന്തപുരം-4
Email:christavakahalam@gmail.com

# ഉള്ളടക്കം









**കവർ സ്റ്റോറി**









എഡിറ്റോറിയൽ

bovasmathew@gmail.com
9447661943

# കാലം ശരിയെന്നു തെളിയിച്ച കർമ്മയോഗി

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി നമ്മെ വിട്ടുപിരിഞ്ഞിട്ട് 65 വർഷങ്ങൾ പിന്നിടുന്നു. തിരുമേനിയെ നേരിട്ട് കണ്ടവരുടേയും കേട്ടവരുടേയും തലമുറയുടെ എണ്ണം കുറഞ്ഞുവരുന്നു. അങ്ങനെയുള്ളവർ തിരുമേനിയെക്കുറിച്ച് പറഞ്ഞിരുന്നതിന്റെ പതിൻമടങ്ങ് ആവേശത്തിലും തീക്ഷണതയിലുമാണ് പുതിയ തലമുറ പറയുന്നത്. എന്താണിതിന്റെ കാരണം. തലമുറകൾക്ക് ആവേശമായി, ആത്മീയ സ്രോതസ്സായി മാർ ഈവാനിയോസ് എന്ന മഹാരഥൻ ഇന്നും നമ്മുടെ ഹൃദയങ്ങളിൽ ജ്വലിക്കുന്നു, ജീവിക്കുന്നു. ഈ കാലവും വർത്തമാന കാല സംഭവങ്ങളും തിരുമേനിയുടെ പ്രസക്തി വർദ്ധിപ്പിക്കുന്നു, നിലപാടുകൾ ശരിവെയ്ക്കുന്നു. 1930-ൽ മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന് ആരംഭം കുറിക്കുമ്പോൾ അഞ്ചുപേർ മാത്രമെ ഉണ്ടായിരുന്നുള്ളു. എന്നാൽ ഇങ്ങനെ ഒരു കാര്യത്തെക്കുറിച്ച് ആലോചിക്കുമ്പോൾ തിരുമേനിയോടൊപ്പം കുറേയേറെ ആളുകൾ ഉണ്ടായിരുന്നു. ഇതിനിടയിൽ കിട്ടിയ ഒരു കോടതി വിധി അനുകൂലമായപ്പോൾ ഒപ്പം നിന്നവർ പിന്മാറി. മുന്നിലുള്ള ദൈവകൃപയേക്കാൾ കോടതിവിധി കൊണ്ടുവരുന്ന ഭൗതീക നേട്ടങ്ങളുടെ കണക്കെടുപ്പു തുടങ്ങിയപ്പോൾ മാർ ഈവാനിയോസ് തിരുമേനിയോടൊപ്പം പോകാതിരിക്കുന്നതാണ് നല്ലതെന്ന് പലരും ചിന്തിച്ചു. മാർ ഈവാനിയോസ് തിരുമേനി ചെയ്തത് ശരി ആയിരുന്നു എന്ന് ചിന്തിച്ചവർ കുറവായിരുന്നു. ഇന്നും പലർക്കും കോടതിവിധികൾ അനുകൂലമായി വരുന്നുണ്ട്. പലരും വിധിവാചകങ്ങളുടെ പിൻബലത്തിൽ ഒരു മലർപ്പൊടിക്കാരനെപ്പോലെ വലിയ കണക്കുകൂട്ടലുകളിലാണ്. മനക്കണക്കുകൾക്കപ്പുറം ആർക്കു ഒന്നും സ്വന്തമായില്ല. സമാധാനം കൊണ്ടുവന്നതുമില്ല. ഈ തിരിച്ചറിവാണ് മാർ ഈവാനിയോസ് തിരുമേനിയെ സാർവ്വത്രിക സഭാ കൂട്ടായ്മയിലേക്ക് ചേർത്തത്. മലങ്കരയിലെ സഭ എന്തിനുവേണ്ടി കൂനൻ കുരിശിലെ ആലാത്തുകളിൽ തൂങ്ങിയോ അതെല്ലാം എത്രയോ ഇരട്ടിയായി മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് കരഗതമായിരിക്കുന്നു. അന്ത്യോക്യൻ സുറിയാനി ആരാധനക്രമം അതിന്റെ തനിമയിൽ അനേകം ഭാഷകളിൽ ഈ സഭയിൽ അർപ്പിക്കപ്പെടുന്നു. പൂർണ്ണ സ്വയാധികാരമുള്ള ഒരു വ്യക്തിഗത സഭയായി അത് ഉയർത്തപ്പെട്ടിരിക്കുന്നു. ഭാരതമാകെ സുവിശേഷം പ്രസംഗിക്കുവാൻ നൈയാമികമായി അധികാരം ലഭിച്ചിരിക്കുന്നു. സഭാ തലവനെ വിശുദ്ധ പത്രോസിന്റെ പിൻഗാമിയെ തെരഞ്ഞെടുക്കാനുള്ള കർദ്ദിനാൾ സമിതിയിൽ ചേർത്തിരിക്കുന്നു. സാർവ്വത്രിക സഭാകൂട്ടായ്മയിൽ നിന്നുകൊണ്ട് ഇതെല്ലാം സംലഭ്യമായത് മലങ്കരയിലെ സുറിയാനി കത്തോലിക്കാ സഭയ്ക്കുമാത്രം. മാർ ഈവാനിയോസ് എന്ന കർമ്മയോഗി എടുത്ത ഏറ്റവും ശരിയായ ചില തീരുമാനങ്ങളുടെ അനന്തര ഫലമാണിത്. ഈ പുണ്യ പിതാവിനെ നമുക്കു നൽകിയ ദൈവത്തിനു നന്ദി പറയാം. ഓർമ്മപ്പെരുന്നാൾ നമുക്കെല്ലാവർക്കും അനുഗ്രഹമാകട്ടെ.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,

പിതൃമൊഴി

# എല്ലായിടത്തേക്കും പടരുന്ന മലമുകളിലെ വെളിച്ചം



ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ 65-ാം ഓർമ്മപ്പെരുന്നാൾ സമാഗതമാകുന്നു. ഈ പുണ്യ ജീവിതത്തെ അടുത്തറിയാനും പിൻചെല്ലാനും മലങ്കരയുടെ മക്കൾ നോമ്പുനോക്കി പ്രാർത്ഥിക്കുന്ന പുണ്യ കാലം. മലങ്കരയിലെ വിഭജനത്തിന്റെ മുറിവുണക്കാൻ, നൂറ്റാണ്ടുകളുടെ വിഭജനത്തിന്റെ മതിൽക്കെട്ടുകൾ തകർക്കാൻ ദൈവം തെരഞ്ഞെടുത്തു നിയോഗിച്ച പുണ്യപുരുഷനായിരുന്നു മാർ ഈവാനിയോസ് തിരുമേനി. താൻ ജനിച്ചു വളർന്ന സമുദായത്തെ ദൈവോന്മുഖമാക്കി ആത്മീയതയുടെ അടിത്തറയിൽ ബലപ്പെടുത്തി മുന്നോട്ടുപോകുവാൻ ആഗ്രഹിച്ച തിരുമേനി, ദൈവത്തിൽ ആശ്രയിച്ച് ആ ദൗത്യം പൂർത്തിയാക്കി. മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിലും ബഥനിയുടെ സ്ഥാപനത്തിലും മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ സ്ഥാപനത്തിലും മലങ്കര സുറിയാനി കത്തോലിക്കാ ഹൈരാർക്കി സ്ഥാപനത്തിലും മാർ ഈവാനിയോസ് തിരുമേനിയുടെ ആഴമായ ദൈവാശ്രയ ബോധമാണ് നാം കാണുന്നത്. കൂനൻകുരിശു സത്യത്തിനുശേഷം മലങ്കരയിലുണ്ടായ വിഭജനത്തെ തുടർന്ന് രൂപപ്പെട്ട മുറിവുകൾ പരിഹരിക്കുവാൻ മൂന്ന് നൂറ്റാണ്ടുകളായി നടന്ന പരിശ്രമത്തിനാണ് മാർ ഈവാനിയോസ് തിരുമേനിയിലൂടെ ദൈവം പരിഹാരം കണ്ടത്. ഈ സഭയുടെ സ്വയംഭരണാവകാശവും ഉൾഭരണ സ്വാതന്ത്ര്യവും ഭാരതം മുഴുവനും സുവിശേഷം പ്രസംഗിക്കുവാനുള്ള അധികാരവും എന്നും മലങ്കര സഭയുടെ സ്വപ്നമായിരുന്നു. ഐക്യം പുനസ്ഥാപിക്കുവാനുള്ള പരിശ്രമങ്ങളെല്ലാം പകുതിവഴിയിൽ ഉപേക്ഷിക്കേണ്ടി വന്നത് ഈ സ്വപ്നങ്ങൾ യാഥാർത്ഥ്യമാകില്ല എന്ന് കണ്ടതുകൊണ്ടാണ്. 1930-ൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ റോമിലെ തിരുസിംഹാസനവുമായി നടത്തിയ എഴുത്തുകുത്തുകളിൽ, ചില കാര്യങ്ങളിൽ തിരുസിംഹാസനത്തിൽ നിന്ന് അനുകൂലമായ നടപടികൾ ഉണ്ടായി. അതേത്തുടർന്ന് മാർ ഈവാനിയോസ് തിരുമേനി തന്റെ ബോധ്യങ്ങളും വിശ്വാസവും അനുസരിച്ച് മുന്നോട്ടുപോയി. വട്ടിപ്പണക്കേസിന്റെ വിധി അനുകൂലമായപ്പോൾ ഒപ്പമായിരുന്നവർ പിന്മാറി. അപ്പോഴും ലോകബന്ധങ്ങൾ നൽകുന്ന സ്ഥാനങ്ങളേയും സൗകര്യങ്ങളേയും കർത്താവിനോടുള്ള ആഴമായ പ്രത്യാശയിൽ വേണ്ടെന്നു വച്ച് മാർ ഈവാനിയോസ് തിരുമേനി സാർവ്വത്രിക സഭയുമായി പുനരൈക്യപ്പെട്ടു. നൂറ്റാണ്ടുകളായി വിഭജിതമായിരുന്ന ഒരു സഭാസമൂഹത്തിൽ ഐക്യത്തിന്റെ വിത്തുകൾ പാകി. 1930-ൽ അഞ്ച് ആളുകളുമായി ആരംഭിച്ച മലങ്കര പുനരൈക്യ പ്രസ്ഥാനം സാർവ്വത്രിക സഭാഗാത്രത്തിലെ

ഒരു വ്യക്തിഗതസഭയായി രൂപപ്പെട്ടതും വളർന്നതും 2005-ൽ പാത്രിയാർക്കിസിന് തുല്യമായ അധികാരങ്ങളോടുകൂടിയ മേജർ ആർച്ചു ബിഷപ്-കാതോലിക്കോസ് തലവനായിട്ടുള്ളതും സുന്നഹദോസ് സംവിധാനമുള്ളതുമായ ഒരു സ്വയാധികാര സഭയായി രൂപപ്പെട്ടതും സഭാതലവൻ വിശുദ്ധ പത്രോസിന്റെ പിൻഗാമിയെ തെരഞ്ഞെടുക്കുന്ന കർദ്ദിനാൾ സംഘത്തിൽ അംഗമായതുമെല്ലാം നാം കണ്ട ചരിത്രമാണ്.

ദൈവം മാർ ഈവാനിയോസ് തിരുമേനിയേയും, തിരുമേനിയുടെ പ്രസ്ഥാനത്തേയും കൈവിട്ടില്ല. ഒരു വ്യക്തിയുടെ വിശുദ്ധിയുടെ അളവുകോലാണ് ദൈവം ആ വ്യക്തിയെ എടുത്തുപയോഗിക്കുന്നത്. എളിയവരിൽ എളിയവരായ മനുഷ്യരെ അസാധ്യകാര്യ ങ്ങൾക്കായി എടുത്തുപയോഗിക്കുന്ന ദൈവം മലങ്കരയിലെ അതിപുരാതനമായ സഭാ സമൂഹത്തെ തന്റെ സുവിശേഷത്തിന്റെ സാക്ഷികളാകുവാൻ നിയോഗിച്ചു. കേരളത്തിന്റെ അതിർത്തികൾക്കപ്പുറത്തേക്ക് ഒരു സഭാ സമൂഹത്തെ ദൈവം അത്ഭുതകരമായ വഴികളിലൂടെ മുന്നോട്ടു കൊണ്ടുപോയി. ഇന്ത്യയുടെ വിവിധ സംസ്ഥാനങ്ങളിലെ കുഗ്രാമങ്ങളിൽ പോലും തദ്ദേശിയ ഭാഷയിൽ ആരാധന നടത്തുന്ന അനേകം മലങ്കര സുറിയാനി കത്തോലിക്കാ സഭാ സമൂഹങ്ങൾ രൂപപ്പെട്ടിരിക്കുന്നു. സഭയിലൂടെ സാമൂഹിക ശുശ്രൂഷകൾ ക്രമീകരിക്കപ്പെടുന്നു.

മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധിയുടെ നിദാനം ഈ നേർക്കാഴ്ചകൾ തന്നെയാണ്. തിരുമേനി തുടക്കമിട്ടതിനെയെല്ലാം കൈകളിലേറ്റി ദൈവം നെഞ്ചോടു ചേർത്ത് അനുദിനം മുന്നോട്ടുകൊണ്ടുപോകുന്നു. ഫലത്തിൽ നിന്ന് വൃക്ഷത്തെ തിരിച്ചറിയാൻ കർത്താവ് നമ്മെ പഠിപ്പിച്ചതുപോലെ മാർ ഈവാനിയോസ് തിരുമേനിയിൽ നിന്ന് നമുക്ക് ലഭിച്ചതെല്ലാം വൃക്ഷത്തിന്റെ വിശുദ്ധി വെളിവാക്കുന്ന സംശുദ്ധ ഫലങ്ങളായിരുന്നു. നമുക്ക് തായ്ത്തടിയോട് ചേർന്ന് നിൽക്കാം.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർ സ്റ്റോറി

# മലങ്കരസഭയുടെ ചരിത്രത്തെ നയിച്ച മഹാരഥൻ





**മോൺ. ചെറിയാൻ താഴമൺ**
ചീഫ് വികാരി ജനറൽ, തിരുവല്ല അതിഭദ്രാസനം

## ആമുഖം

ഭാഗ്യസ്മരണാർഹനായ ദൈവദാസൻ ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത മലങ്കര സഭയുടെ ആധുനിക ചരിത്രഗതിയെ നയിച്ചിരുന്ന ചരിത്രപുരുഷനായിരുന്നു. നൂറ്റാണ്ടുകളായി നിലനിന്നിരുന്ന ഭിന്നതയും മാത്സര്യവും നിമിത്തം ക്ഷയോന്മുഖമായിരുന്ന പുത്തൻകൂർ സമുദായത്തിന്റെ പുനരുദ്ധാരണത്തിനും ശാക്തീകരണത്തിനും ദൈവാത്മാവിനാൽ പ്രചോദിതനായി അദ്ദേഹം എടുത്ത നിലപാടുകളും മുന്നോട്ടുവച്ച ആശയങ്ങളും ചെയ്തകാര്യങ്ങളും ശരിയായിരുന്നു. എന്ന് മാത്രമല്ല, അതായിരുന്നു ശരി എന്ന് ചരിത്രം സാക്ഷിക്കുന്നു. മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാ സിംഹാസന പുനഃസ്ഥാപനം, ബഥനി സന്യാസ പ്രസ്ഥാനങ്ങളുടെയും ബഥനി പള്ളികളുടെയും തുടക്കം, ചരിത്രപ്രസിദ്ധമായ മലങ്കര പുനഃരൈക്യം, മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപനം തുടങ്ങിയ മലങ്കര സഭാചരിത്രത്തിലെ അതിപ്രധാനമായ സംഭവങ്ങളുടെയെല്ലാം മുഖ്യ സൂത്രധാരകനും ശക്തിഹേതുവും മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആയിരുന്നു. അദ്ദേഹത്തിന്റെ ദർശനങ്ങളും നേതൃത്വവും പ്രവൃത്തികളും എപ്രകാരമാണ് മലങ്കര സഭയുടെ ആധുനികകാല ചരിത്രത്തെ സ്വാധീനിച്ചതെന്ന പരിശോധനയ്ക്കുള്ള ഒരു എളിയ ശ്രമമാണ് ഈ ലേഖനം.

കവർസ്റ്റോറി

### പശ്ചാത്തലവിവരണം

മാർത്തോമ്മാ ശ്ലീഹായിൽ നിന്നും ക്രൈസ്തവ വിശ്വാസം സ്വീകരിച്ച കേരളത്തിലെ ആദിമ സഭ ഏക വിശ്വാസവും ഏക ആരാധനാരീതിയും സ്വന്തമാക്കിയിരുന്നു. എന്നാൽ പതിനാറാം നൂറ്റാണ്ടിൽ അവർ രണ്ട് ക്രൈസ്തവ സമൂഹങ്ങളായി വിഭജിക്കപ്പെടുകയും ഒരു കൂട്ടർ ലത്തീൻ(പോർട്ടുഗീസ്) സഭാധികാരികൾക്ക് വിധേയമാവുകയും മറുകൂട്ടർ അതിനു വിസമ്മതിക്കുകയും ചെയ്തു. ഇപ്രകാരം കീഴ്പ്പെടുവാൻ വിസമ്മതിച്ചവർ തങ്ങളുടെ അനിശ്ചിതാവസ്ഥ തുടരാതെ സാധുവായ കൈവയ്പ്പ് തേടി അന്ത്യോക്യാ യാക്കോബായ പാത്രിയർക്കീസിനോട് കൂട്ടായ്മ പുലർത്തുന്ന ഒരു സ്വതന്ത്ര സഭയായി പരിണമിക്കുകയും ചെയ്തു. ഈ വിഭാഗത്തെയാണ് മലങ്കരസഭ എന്ന സംജ്ഞകൊണ്ട് വിവക്ഷിക്കുന്നത്. ലത്തീൻ (പോർട്ടുഗീസ്) സഭാധികാരികൾക്ക് വിധേയപ്പെടുവാൻ വിസമ്മതിക്കുകവഴി സാർവ്വത്രിക സഭാകൂട്ടായ്മയും അപ്പസ്തോല സംഘത്തിന്റെ തലവനായ വിശുദ്ധ പത്രോസിന്റെ പിൻഗാമിയായ റോമാ മാർപ്പാപ്പായുമായുള്ള സംസ്സർഗ്ഗവും നഷ്ടമായ മലങ്കര സഭ അവ വീണ്ടെടുത്ത് പൂർവ്വസ്ഥിതിപ്രാപിക്കുവാനുള്ള ആദ്യകാലശ്രമങ്ങൾ പരാജയപ്പെട്ടതുമൂലമുണ്ടായ അനിശ്ചിതത്വത്തിനു പരിഹാരം തേടിയ പ്രക്രിയയിലാണ് അന്ത്യോക്യാ യാക്കോബാ പാത്രിയർക്കീസുമായുള്ള കൂട്ടായ്മയിൽ എത്തിപ്പെട്ടത്. തുടർന്നും മലങ്കര സഭ റോമ്മാ മാർപ്പാപ്പായുമായുള്ള കൂട്ടായ്മ പുനഃസ്ഥാപിക്കുവാൻ നിരന്തരം ശ്രമിച്ചുകൊണ്ടാണിരുന്നത്. അനേക പരിശ്രമങ്ങൾ പലവിധകാരണങ്ങളാൽ പരാജയപ്പെട്ടു എങ്കിലും 1926 ൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ കാതോലിക്കാ ബാവായുടേയും വട്ടശ്ശേരിൽ തിരുമേനിയുടെയും മറ്റ് മെത്രാപ്പോലീത്താമാരുടെയും കൂട്ടായ തീരുമാനപ്രകാരം ബഥനിയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നടത്തിയ പരിശ്രമങ്ങൾ 1930 സെപ്റ്റംബർ 20 ന് വിജയമണിഞ്ഞു. അതാണ് ചരിത്രപ്രസിദ്ധമായ മലങ്കര പുനഃരൈക്യം. അതിലൂടെ രൂപപ്പെട്ട സാർവ്വത്രിക സഭാകൂട്ടായ്മയിൽ നവാഗതയായ വ്യക്തിഗത സഭയാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭ. 1653 ൽ നഷ്ടപ്പെട്ട സാർവ്വത്രിക സഭാസംസർഗ്ഗം വീണ്ടെടുക്കുവാൻ ഒന്നാം മാർത്തോമ്മാ മുതൽ അനേകർ നടത്തിയ പരിശ്രമങ്ങൾ അവസാനം 1930 ൽ മാർ ഈവാനിയോസിലൂടെ സഫലമായി.

ഏകമായിരുന്ന കേരളത്തിലെ ആദിമസഭയിൽ അധീശത്വം സ്ഥാപിക്കുവാനുള്ള ലത്തീൻ (പോർട്ടുഗീസ്) സഭാധികാരികളുടെ അതിരുവിട്ട ആവേശം സഭയിൽ വിഭജനത്തിനിടയാക്കിയെന്നും ഭിന്നിച്ച സമൂഹം അന്ത്യോക്യാ യാക്കോബായ പാത്രിയർക്കീസിനോട് കൂട്ടായ്മ പുലർത്തുന്ന സഭയായി രൂപാന്തരപ്പെട്ടെന്നും നാം കണ്ടു. സംസർഗ്ഗത്തിനും കൂട്ടായ്മയ്ക്കുമപ്പുറം അന്ത്യോക്യ പാത്രിയർക്കീസിന്റെ അധീശത്വം മലങ്കര സഭ ഒരിക്കലും ആവശ്യപ്പെടുകയോ അംഗീകരിക്കുകയോ ചെയ്തിരുന്നില്ല. എന്നാൽ പ്രോട്ടസ്റ്റന്റ് മിഷനറിമാരുടെ അധീശത്വത്തെ അതിജീവിക്കുവാനും പാലക്കുന്നത്ത് മാത്യൂസ് മാർ അത്തനാസിയോസിന്റെ അവകാശവാദങ്ങളെ ഖണ്ഡിക്കുവാനുമുള്ള ആവേശത്തിൽ താത്വികമായി ആഗ്രഹിക്കാതെയാണെങ്കിലും പ്രായോഗികമായി അന്ത്യോക്യാ യാക്കോബായ പാത്രയർക്കീസിന്റെ നുകത്തിൻ



കീഴിൽ മലങ്കര സഭ ചെന്നുപെട്ടു. ലഭ്യമായ അവസരങ്ങൾ മുതലാക്കി അന്ത്യോക്യാ പാത്രിയർക്കീസും മലങ്കരയിൽ അധികാരം ഉറപ്പിക്കാൻ പരിശ്രമിച്ചുകൊണ്ടിരുന്നു. അതുവഴി ഉണ്ടായ അസ്വസ്ഥതകളാണ് മലങ്കര സഭയെ ഒഴിയാബാധപ്പോലെ ആവാഹിച്ചിരിക്കുന്നത്. ലത്തീൻ (പോർട്ടുഗീസ്) ആധിപത്യം അംഗീകരിക്കാൻ വിസമ്മതിച്ചതുമൂലം ആഗ്രഹിക്കാതെ എങ്കിലും സാർവ്വത്രിക സഭാ സംസർഗ്ഗവും പത്രോസിന്റെ പിൻഗാമിയായ റോമ്മാ മാർപ്പാപ്പായുമായുള്ള കൂട്ടായ്മയും നഷ്ടപ്പെട്ട മലങ്കര സമൂഹം വീണ്ടും ആഗ്രഹിക്കാതെതന്നെ അന്ത്യോക്യാ യാക്കോബായ പാത്രിയർക്കീസിന്റെ അധീശത്വത്തിൻ കീഴിൽ ചെന്നുപെട്ടു. ഇതുമൂലം ശാന്തമായ നദിപോലെ സ്വഛമായി ഒഴുകിക്കൊണ്ടിരുന്ന മലങ്കരയിലെ ക്രൈസ്തവസഭയിൽ നിലയ്ക്കാത്ത പ്രവാഹങ്ങളും കോളിളക്കങ്ങളും കൊടുങ്കാറ്റും നൂറ്റാണ്ടുകളായി തുടർന്ന പശ്ചാത്തലത്തിൽ ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായിലൂടെ ദൈവാത്മാവ് നടത്തിയ ചില ഇടപെടലുകളാണ് ഇവിടെ വിചിന്തന വിധേയമാക്കപ്പെടുന്നത്.

### മലങ്കരയിൽ പൗരസ്ത്യ കാതോലിക്കേറ്റ് സ്ഥാപനം.

കേരളത്തിലെ ക്രൈസ്തവ സമൂഹത്തിലുണ്ടായ ഭിന്നതയും അതിനെ തുടർന്ന് ലത്തീൻ (പോർട്ടുഗിസ്) അധികാരത്തെ അംഗീകരിക്കാൻ വിസമ്മതിച്ച വിഭാഗം അംഗീകൃത കൈവയ്പ്പിന്നായി ഗദ്യന്തരമില്ലാതെ അന്ത്യോക്യാ യാക്കോബായ പാത്രിയർക്കീസിന്റെ സംസർഗ്ഗത്തിലെത്തിപ്പെട്ടതും പാത്രയർക്കീസിന് ആത്മീയ അധികാരം അംഗീകരിച്ചുകൊടുത്ത മലങ്കര സഭയിൽ ഭൗതിക അധികാരത്തിനായി അദ്ദേഹം ശ്രമിച്ചതും മലങ്കര സഭ അതിനെ പ്രതിരോധിക്കാൻ ശക്തി

യുക്തം ശ്രമിക്കുന്നതും നാം നേരത്തെ കണ്ടിരുന്നു. അന്ത്യോക്യാ യാക്കോബായ പാത്രിയർക്കീസിന്റെ മേൽക്കോയ്മയിൽ നിന്ന് മോചനം നേടേണ്ടത് മലങ്കര സഭയുടെ നിലനില്പിനും വളർച്ചയ്ക്കും അനിവാര്യമാണന്ന് തിരിച്ചറിഞ്ഞ പണിക്കരുവീട്ടിൽ ഫാ. പി.റ്റി. ഗീവർഗീസ് (മാർ ഈവാനിയോസ് മെത്രാപ്പോലീത്ത) വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായെയും സഭാ മാനേജിംഗ് കമ്മറ്റിയെയും മലങ്കര അസോസിയേഷനെയും മറ്റ് സഭാ നേതൃത്വത്തെയും ഇത് ബോദ്ധ്യപ്പെടുത്തുകയും മോചനത്തിനുള്ള മാർഗ്ഗം കണ്ടെത്തി അവരുമായി പങ്കുവയ്ക്കുകയും ചെയ്തു. തിഗ്രീസിലെ അന്യംനിന്നുപോയ കാതോലിക്കാ സിഹാസനം മലങ്കരയിലേയ്ക്ക് മാറ്റി സ്ഥാപിക്കുകയും മലങ്കരയിൽ ഒരു കതോലിക്കായെ വാഴിക്കുകയും ചെയ്യുക എന്നതായിരുന്നു അദ്ദേഹം കണ്ടെത്തിയ മാർഗ്ഗം. അതിനുള്ള വഴിയും അദ്ദേഹം സഭാധികാരികളുടെ മുൻപിൽ അവതരിപ്പിച്ചു. തുർക്കി സർക്കാർ അധികാരത്തിൽനിന്ന് പുറത്താക്കിയിരുന്ന അന്ത്യോക്യായിലെ യാക്കോബായ പാത്രിയർക്കീസ് അബ്ദൽ മിശിഹായെ മലങ്കരയിൽ എത്തിച്ച് കാതോലിക്കാ സിംഹാസന സ്ഥാപനവും കതോലിക്കാ വാഴ്ചയും നടത്തുക. കൊല്ലവർഷം 1086 മിഥുന മാസത്തിൽ (1911) എം. ഡി. സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മറ്റി അബ്ദൽ മിശിഹായുമായി ബന്ധപ്പെടുവാൻ തീരുമാനിക്കുകയും മേൽ നടപടികൾക്കായി ഫാ. പി. റ്റി. ഗീവർഗീസിനെ ചുമതലപ്പെടുത്തുകയും ചെയ്തു. ഫാ. പി. റ്റി ഗീവർഗീസാണ് അബ്ദൽ മിശിഹായുമായി എഴുത്തുകുത്തുകൾ നടത്തി അദ്ദേഹത്തെ മലങ്കരയിൽ എത്തിച്ചതെന്ന് 1094 കന്നിമാസം നാലാം തീയതി (1918 സെപ്റ്റംബർ 20) വട്ടിപ്പണക്കേസിൽ വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് തിരുമേനി കൊടുത്ത മൊഴിയിൽ വ്യക്തമാക്കുന്നുണ്ട്. (ഇസഡ്. എം. പാറേട്ട്. വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ്, എം. ഓ. സി പബ്ലിക്കേഷൻസ്, 2013 . പേജ്. 300– 303). ശതാബ്ദികൊണ്ടാടുന്ന കാതോലിക്കേറ്റിന്റെ കാലിക പ്രാധാന്യം എന്ന ഗ്രന്ഥത്തിന്റെ 14–ാം പുറത്ത് കാതോലിക്കേറ്റിന്റെ പിന്നിൽ നിന്നവർ എന്ന തലക്കെട്ടിനടിയിലും ഫാ. പി. റ്റി. ഗീവർഗീസിന്റെ (ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് ) ചിത്രവും പേരും നല്കിയിട്ടുള്ളതും ശ്രദ്ധേയമാണ്.

ഒരു കാതോലിക്കായുടെ കീഴിൽ ഒരു സ്വയംഭരണസഭയായിത്തീരുകയാണ് മലങ്കര സഭയിൽ സമാധാനം സ്ഥാപിക്കുവാനുള്ള പ്രഥമ പടി എന്നുള്ള മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ബോദ്ധ്യമാണ് മലങ്കരയിൽ പൗരസ്ത്യ കാതോലിക്കേറ്റിന്റെ സ്ഥാപനത്തിന് വഴിതെളിച്ചത്. അന്ത്യോക്യാ യാക്കോബായ പാത്രിയർക്കാസിംഹാസനത്തിൽ അന്ന് നിലനിന്നിരുന്ന അവസ്ഥാവിശേഷം പ്രയോജനപ്പെടുത്തി സർക്കാർ അധികാരഭ്യഷ്നാക്കിയിരുന്ന അബ്ദൽ മിശിഹാപാത്രിയർക്കീസിനെ മലങ്കരയിൽ എത്തിച്ച് കാതോലിക്കാ വാഴ്ച നടത്തുക എന്ന അതിസാഹസികമായ കാര്യമാണ് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത നിർവ്വഹിച്ചത്. മറ്റ് പലരും അറച്ചുനിന്നിട്ടും പാത്രിയർക്കീസിനെ മലങ്കരയിൽ എത്തിച്ചതും മലങ്കരയിൽ എത്തിക്കഴിഞ്ഞിട്ട് ഭയപ്പെട്ട പാത്രിയർക്കീസ് കാതോലിക്കാ വാഴ്ചയിൽ നിന്ന് പിന്മാറാൻ പോയപ്പോൾ നേരിൽകണ്ട് ധൈര്യപ്പെടുത്തി കാതോലിക്കാ വാഴ്ച നടത്തിച്ചതും മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ധൈര്യവും സമയോചിതമായ ഇടപെടലുകളുമായിരുന്നു എന്നത് ചരിത്രസത്യമാണ്. മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ കത്തിടപാടുകൾ ആയിരുന്നു അബ്ദൽ മിശിഹാ പാത്രിയർക്കീസിന്റെ മലങ്കരയിലേക്കുള്ള വരവിനും കാതോലിക്കാ വാഴ്ചക്കും ഇടയാക്കിയത് എന്ന് വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ കുന്നംകുളം കേസിൽ 1091 ഇടവമാസം 13–ാം തീയതി നല്കിയ മൊഴിയിലും വ്യക്തമാക്കുന്നുണ്ട്.

ചോദ്യം: അബ്ദൽ മിശിഹായെ മലങ്കരയിലേയ്ക്കു ക്ഷണിച്ചതാരാണ?

വട്ടശ്ശേരിൽ തിരുമേനിയുടെ ഉത്തരം : അദ്ദേഹത്തിന്റെ ആഗ്രഹം മൂലവും, അദ്ദേഹത്തെ വരുത്തണമെന്ന് മലങ്കരയിലെ അനേകരുടെ ആഗ്രഹം ഫാ. ഗീവർഗീസ് (മാർ ഈവാനിയോസ്)അദ്ദേഹത്തെ അറിയിച്ചതുമൂലവും അദ്ദേഹം വരാമെന്ന് സമ്മതിച്ചിരുന്നു. അദ്ദേഹം ഇവിടെ വന്ന കാലത്ത് മാർ ഈവാനിയോസ് മെത്രാനെ(മുറിമറ്റത്തിൽ മാർ ഈവാനിയോസ്) കാതോലിക്കാ ആയി വാഴിക്കയുണ്ടായിട്ടുണ്ട്........ (ഇസഡ്. എം. പാറേട്ട്; വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ്, പേജ്. 304) താൻ അബ്ദൽ മിശിഹായിക്ക് കത്തയച്ചിട്ടില്ലന്ന് വട്ടാശ്ശേരിൽ തിരുമേനി കോടതിയിൽ മൊഴിനല്കുന്നുണ്ട്(പേജ് 305). അബ്ദൽ മിശിഹായ്ക്ക് കാതോലിക്കാ വാഴ്ചപ്രമാണിച്ച് മലങ്കരയിൽ വരാൻവേണ്ടി കത്തിടപാടുകൾ നടത്തിയതായി മാർ ഈവാനിയോസ് മെത്രാപ്പോലീത്താ (ഫാ. പി.റ്റി. ഗീവർഗീസ്) തന്റെ ആത്മകഥയായ ഗിരിദീപത്തിൽ സാക്ഷ്യപ്പെടുത്തിയിട്ടുള്ളതായി ഇസഡ്. എം. പാറേട്ട് തന്റെ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട് (പേജ്. 304– 305). ബോംബെയിൽ എത്തിയ പാത്രയർക്കീസിനെ സ്വീകരിച്ച് മലങ്കരയിൽ എത്തിക്കുവാനിയി ഫാ. പി. റ്റി ഗീവർഗീസിനെയാണ് വട്ടശ്ശേരിൽ തിരുമേനി നിയോഗിച്ചത് (ഇസഡ്. എം. പറേട്ട്. പേജ്. 306) ഗിരിദീപത്തിൽ മാർ ഈവാനിയോസ് തിരുമേനിയും ഇത് രേഖപ്പെടുത്തിയിട്ടുണ്ട്. ബാവാതിരുമനസുകൊണ്ട് കപ്പൽ വഴി കറാച്ചിയിൽ എത്തി. അവിടെ നിന്നും തീവണ്ടി മാർഗ്ഗം ബോംബെയിലെത്തി. ഈ വിവരത്തിനു കമ്പി കിട്ടിയപ്പോൾ നാം മിസ്റ്റർ എൻ. ഐ. പോത്തനെയും കൂട്ടി ബോംബെയിൽ ചെന്ന് ബാവാതിരുമേനിയെ ഇങ്ങോട്ട് കൊണ്ടുപോന്നു (പേജ് 33). പാത്രിയർക്കീസിന്റെ വരവ് സംബന്ധിച്ച അറിയിപ്പ് ഫാ. പി. റ്റി ഗീവർഗീസിനാണ് (മാർ ഈവാനിയോസ്) ലഭിച്ചത് എന്നതിൽ നിന്ന് മനസ്സിലാക്കേണ്ടത് അദ്ദേഹത്തിന്റെ മലങ്കര സന്ദർശനത്തിന് വേണ്ട കത്തിടപാടുകൾ നടത്തിയതും ക്രമീകരണങ്ങൾ ചെയ്തതും നേതൃത്വം നല്കിയതും ഫാ. പി. റ്റി. ഗീവർഗീസ് ആയിരുന്നു എന്നല്ലാതെ മറ്റെന്താണ്. 1087 ഇടവം 19–ാം തീയതി (1912 ജൂൺ 1) മലയാള മനോരമ പത്രത്തിൽ വന്ന ഒരു വാർത്തയിലൂടെയാണ് അബ്ദൽ മിശിഹാ ഇന്ത്യയിൽ എത്തിയ വിവരം പൊതുജനങ്ങൾ അറിഞ്ഞത്. പ്രസ്തുത വാർത്ത ഇപ്രകാരമായിരുന്നു: നി. വ. ദി.മ. ശ്രീ മോറാൻ മോർ ഇഗ്നാത്തിയോസ് അബ്ദൽ മിശിഹാ സീനിയർ പാത്രിയർക്കീസ് ബാവാ അവർകൾ മലങ്കരയ്ക്ക് വരുന്ന വഴി ബസ്രായിൽ നിന്നു കപ്പൽ കയറി ഇന്നലെ (വെള്ളിയാഴ്ച) ഇൻഡ്യയുടെ വടക്കു പടിഞ്ഞാറ്റത്തുള്ള കറാച്ചി എന്ന തുറമുഖത്ത് എത്തിയിട്ടുള്ളതായി എം. ഡി. സെമിനാരി പ്രിൻസിപ്പൽ ഫാ. പി. റ്റി. ഗീവർഗീസ് എം. എ. അവർകൾക്ക് കമ്പി വന്നിരിക്കുന്നതായി അറിയുന്നു. ഇദ്ദേഹത്തെ സ്വീകരിച്ചുകൊണ്ട് വരുന്നതിനായി ഇവിടെ നിന്നും ഏതാനും ആളുകൾ ഉടനെ ബോംബെയ്ക്ക് പുറപ്പെടുകയും ചെയ്തു .

കവർസ്റ്റോറി

പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിന്റെ മലങ്കരയിലെ പുനഃസ്ഥാപനമാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സ്വയംഭരണാവകാശം വീണ്ടെടുത്തതും ഇന്നു കാണുന്ന വളർച്ചയ്ക്ക് വഴിതെളിച്ചതും. കാതോലിക്കാ സിംഹാസന സ്ഥാപനത്തിന്റെ പിന്നിൽ പ്രവർത്തിച്ച ബുദ്ധിയും പ്രേരണയും നേതൃത്വവും പണിക്കരുവീട്ടിൽ ഫാ. പി. റ്റി. ഗീവർഗീസിന്റേതായിരുന്നു (മാർ ഈവാനിയോസ്). അദ്ദേഹത്തിന്റെ നടപടി സത്യവും ന്യായവും യുക്തവും ആയിരുന്നു. ഇതിന് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ മറ്റ് ആരെക്കാൾ അധികമായി മാർ ഈവാനിയോസ് (ഫാ. പി. റ്റി ഗീവർഗീസ് ) മെത്രാപ്പോലീത്തായോട് കടപ്പെട്ടിരിക്കുന്നു. മലങ്കരയിൽ കാതോലിക്കാ സിംഹാസനം സ്ഥാപിക്കാൻ അന്ത്യോക്യായിലെ ഒരു പാത്രിയർക്കീസും സന്നദ്ധമായിരുന്നില്ല. അബ്ദള്ളായും അബ്ദൽ മിശിഹായും തമ്മിലുള്ള അധികാരമത്സരം ഇല്ലായിരുന്നെങ്കിൽ അബ്ദൽമിശിഹായും തയ്യാറാകുമായിരുന്നോ എന്ന് സംശയമാണ്. മാത്രമല്ല, മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ അവിശ്രമപരിശ്രമമില്ലായിരുന്നെങ്കിൽ അബ്ദൽ മിശിഹാ ഇതിനു സന്നദ്ധനാകുകയോ കേരളത്തിൽ ആഗതനാകുകയോ ചെയ്യുമായിരുന്നില്ല. കാതോലിക്കാ വാഴ്ചയ്ക്ക് നേരിട്ട വിഘ്നങ്ങളെ വിജയപൂർവ്വം തരണം ചെയ്തതും മാർ ഈവാനിയോസ് തന്നെ. കാതോലിക്കേറ്റിനു നേരിടേണ്ടി വന്ന അഗ്നിപരീക്ഷകളെ അതിജീവിക്കാൻ സഹായിച്ചതും ആ വിദൂരവീക്ഷകന്റെ പ്രവർത്തനങ്ങളായിരുന്നു.(ഇള. ഫാ. വർഗ്ഗീസ് കിളിച്ചിമല, കതോലിക്കാ സപ്തതിയും വിസ്മരിക്കപ്പെടുന്ന ഒരു നഗ്ന യാഥാർത്ഥ്യവും. 1982, പേജ് 4)

### ബഥനിയുടെ സ്ഥാപനം

മലങ്കരസഭയുടെ തനിമയും സ്വയംഭരണവും സംരക്ഷിച്ചുകൊണ്ടുള്ള നവീകരണവും ഭാരതസുവിശേഷീകരണവുമായിരുന്നു മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പ്രത്യേക താല്പര്യം. മലങ്കരസഭയുടെ സ്വത്വവും സ്വയംഭരണവും നിലനിർത്തുവാനായി പൗരസ്ത്യ കാതോലിക്ക സിംഹാസനം മലങ്കരയിൽ സ്ഥാപിക്കുവാൻ അദ്ദേഹം നടത്തിയ പരിശ്രമങ്ങൾ മുൻതാളുകളിൽ നാംകണ്ടു. എന്നാൽ കാതോലിക്കാസിംഹാസന സ്ഥാപനവും ശാശ്വത സമാധാനം മലങ്കരയിൽ സ്ഥാപിക്കുവാൻ പര്യാപ്തമാകുന്നില്ല എന്നു കണ്ടതിൽ അദ്ദേഹം അസ്വസ്ഥനായിരുന്നു. ഈ അസ്വസ്ഥത അദ്ദേഹത്തെ നിരാശയിലേക്കും നിഷ്ക്രിയത്തത്തിലേക്കുമല്ല കൂടുതൽ ദൈവാശ്രയത്തിലേക്കും ആലോചനയിലേക്കും പ്രവർത്തനത്തിലേക്കുമാണ് തിരിച്ചത്. ഈ പശ്ചാത്തലത്തിലാണ് അദ്ദേഹം സെറാംമ്പൂരിലേ ശുശ്രൂഷ ഏറ്റെടുത്ത് മലങ്കരയിൽ നിന്ന് മാറി നിന്നത്. ആ സമയത്തെല്ലാം അദ്ദേഹത്തിന്റെ ചിന്ത മലങ്കരസഭയുടെ നവീകരണത്തെക്കുറിച്ചായിരുന്നു. അധികാരഘടനകൊണ്ടു മാത്രം സഭയിൽ സമാധാനം കൈവരില്ല അതിന് അറിവും ആഴമായ ആദ്ധ്യാത്മികതകൂടിയും ആവശ്യമാണെന്നദ്ദേഹം തിരിച്ചറിഞ്ഞു. വൈദികരുടെയും അല്മായരുടെയും വിദ്യാഭ്യാസത്തിലൂടെ സഭയെ നവീകരിക്കുക, സഭയുടെ പ്രേഷിത പ്രവർത്തനം ഊർജ്ജിതമാക്കാൻ ഒരു മിഷനറി സമൂഹം ആരംഭിക്കുക തുടങ്ങിയ ചിന്തകൾ അദ്ദേഹത്തെ ആകർഷിച്ചു. എന്നാൽ ഇവയെക്കാൾ ഉപരിയായി സമ്പൂർണ്ണ സമർപ്പണത്തിലൂടെ യേശുവിൽ വിലയം പ്രാപിക്കാൻ കഴിയുന്ന സന്യാസമാണ് സഭയ്ക്ക് ഇന്നാവശ്യം എന്ന് അദ്ദേഹം മനസ്സിലാക്കി. അതിന്റെ ഫലമായാണ് 1913 മുതൽ 1919 വരെ സെറാംമ്പൂരിൽ ആയിരുന്ന കാലത്ത് അദ്ദേഹം ബഥനി സന്യാസ പ്രസ്ഥാനം ആരംഭിച്ചത്. അദ്ദേഹത്തെ ബഥനിയുടെ ശില്പി എന്നാണ് ഇസഡ്. എം. പാറേട്ട് തന്റെ ഗ്രന്ഥത്തിൽ വിശേഷിപ്പിക്കുന്നത് ( പേജ്. 361) സെറാംമ്പൂരിൽ ഇരുന്നുകൊണ്ട് അതിനുള്ള നടപടികൾ ആരംഭിച്ചിരുന്നതായും പാറേട്ട് വ്യക്തമാക്കുന്നുണ്ട്(പേജ്. 362). സഭയുടെ നവീകരണവും പ്രേഷിത വേലയും എന്ന ലക്ഷ്യങ്ങൾ മുന്നിൽ കണ്ടുകൊണ്ടാണ് മാർ ഈവാനിയോസ് തിരുമേനി ബഥനി ആശ്രമം സ്ഥാപിച്ചത്. 1094 ഇടവമാസം 17–ാം തീയതി (1919 മെയ് 31) കൈപ്പട്ടൂർ പള്ളിയിൽ നിന്ന് അഭിവന്ദ്യ വട്ടശ്ശേരിൽ തിരുമേനി പുറപ്പെടുവിച്ച സർക്കുലറിൽ നിന്ന് ഇത് വ്യക്തമാണ്. സഭയുടെ ശ്രദ്ധമുഴുവനും സുവിശേഷവേലയിൽ വയ്ക്കുന്നതിന് സഹായിക്കുന്നതായ പല ഏർപ്പാടുകളും താമസിയാതെ ചെയ്യേണ്ടിയിരിക്കുന്നു. ഇതിലേയ്ക്ക് പ്രാരംഭമായി നമ്മുടെ വാത്സല്യപുത്രൻ ഫാ. പി. റ്റി. ഗീവർഗീസ് എം. എ. നമ്മുടെ ആജ്ഞാനുസരണവും അനുമതിയോടുകൂടിയും പലശ്രമങ്ങൾ തുടങ്ങിയിട്ടുണ്ട്....... ഇപ്രകാരമുള്ള ഉണർച്ചയും പ്രതിഷ്ഠയും നമ്മുടെ സമുദായത്തിൽ ഉണ്ടാകുന്നതിനുവേണ്ടിയുള്ള പരിശ്രമമായി ബഥനിയെ സ്ഥാപിച്ചിരിക്കുന്നു. ബഥനിയും അതിനോടു ചേർന്നുള്ള സ്ഥാപനങ്ങളും വഴിയായി വേലചെയ്ത് ഭക്തിമാർഗ്ഗത്തിൽ നമ്മുടെ സഭയെ അഭിവൃദ്ധിപ്പെടുത്തണമെന്നുള്ള ആഗ്രഹത്തോടും സന്യാസനിഷ്ഠകളിലും സുവിശേഷവേലകളിലും ആയുസ്സിനെ വിനിയോഗിക്കണമെന്നാഗ്രഹിച്ചുകൊണ്ട് ദൈവാശ്രയത്തോടും അപ്പസ്തോലിക ആഗ്രഹത്തോടുംകൂടി ബഥനി ആശ്രമസ്ഥർ പുറപ്പെട്ടിരിക്കുന്നു .

(ഇസഡ്. എം. പാറേട്ട് പേജ് 369 –370). മാർ ഈവാനിയോസ് തിരുമേനി വട്ടശ്ശരിൽ തിരുമേനിയുടെ മാനസപുത്രനും മനസ്സാക്ഷിസൂക്ഷിപ്പുകാരനുമായിരുന്നതായി പാറേട്ട് പറയുന്നു. വട്ടശ്ശേരിതിരുമേനി ഫാ. പി. റ്റി. ഗീവർഗീസിന് എഴുതിയ ഒരു കത്തിലെ ഒരു വാചകം ശ്രദ്ധിക്കുക:.........നമുക്ക് ഒരുവിശ്വസ്തനും സത്യസ്നേഹിതനും ഉണ്ടെങ്കിൽ അത് താനാണെന്ന് നാം അറിയാത്തവനല്ല. (ഇസഡ്. എം. പാറേട്ട്. പേജ്. 379) ബഥനി സ്ഥാപിച്ചതിന്റെ ഉദ്ദേശ്യം സഭാനവീകരണവും പ്രേഷിത തീഷ്ണതയുമായിരുന്നു എന്ന് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ (ഫാ. പി. റ്റി. ഗീവർഗീസ്) വട്ടശ്ശേരിൽ തിരുമേനിക്ക് എഴുതിയ ഒരു കത്തിൽ നിന്ന് വ്യക്തമാണ്........... പുറജാതികളുടെ ഇടയിൽ ദൈവവേലയ്ക്ക് പുറപ്പെടുന്നതിന് ദയറാക്കാരായിത്തീരണമെന്നും അതിനുവേണ്ട വേലകളും ഒരുക്കവുമാണ് ബഥാനിയായിൽ നടക്കേണ്ടതെന്നും ആഗ്രഹിക്കുന്ന എനിക്കും മട്ടയ്ക്കൽ ശെമ്മാശ്ശനും അതിനുതക്ക എന്തെങ്കിലും വേഷവും കൂടെ കല്പിച്ചു തന്നാൽ കൊള്ളാമെന്നപേക്ഷയുണ്ട്....... (വട്ടിപ്പണം. മൊഴി. പേജ്. 741. ഇസഡ്. എം. പാറേട്ട് പേജ്. 377)

ബഥനി ആശ്രമസ്ഥാപനത്തിനു പുറമേ സന്യാസിനീസമൂഹം സ്ഥാപിക്കുവാൻ അദ്ദേഹം മുന്നിട്ടിറങ്ങി. സ്ത്രീകൾക്ക് വിദ്യാഭ്യാസം നല്കാൻ പ്രത്യേക സ്ക്കൂളും ആരംഭിക്കുവാൻ അദ്ദേഹം ശ്രദ്ധിച്ചു. സമുദായിക ഐശ്വര്യം ഏത് സമുദായത്തിലുള്ള സ്ത്രീ ജനങ്ങളുടെ സ്വഭാവസംസ്കരണത്തെ ആശ്ര



യിച്ചാണിരിക്കുന്നതെന്നദ്ദേഹത്തിന് ബോദ്ധ്യമുണ്ടായിരുന്നു മലങ്കരസഭയിൽ കന്യകാമഠം പ്രസ്ഥാനത്തിനു സ്ഥാനമുണ്ടാക്കുക ആവശ്യമാണെന്നു നമുക്കുതോന്നി. സുവിശേഷപ്രചാരണാർത്ഥം സന്യാസിമാരുടെ പ്രവേശനവും സഹകരണവും നിവൃത്തിയില്ലാത്തേടത്ത് സന്യാസിനികൾക്ക് സൗകര്യമുണ്ടായിരിക്കുമെന്നുള്ളതിനാൽ മാത്രമല്ല, ഒരു ഗൃഹത്തിന്റെയും വിശുദ്ധ സഭയുടേയും ഉള്ളറയിൽ ദൈവത്തിനുള്ള സ്ഥാനം സ്ത്രീജനങ്ങളുടെ മനോഗതിയുടെ ആനുകൂല്യമനുസരിച്ചാകയാൽ, തങ്ങളെത്തന്നെ ദൈവത്തിനായി നല്കിയിട്ടുള്ള കന്യാസ്ത്രീകൾ ഉണ്ടായിരിക്കുന്നത് മലങ്കര സഭയുടെ പുരോഗതിക്ക് അത്യാവശ്യമാണെന്നു നാം വിചാരിച്ചു . (ഗിരിദീപം. പേജ്. 65).

ബഥനി ആശ്രമവും കന്യാസ്ത്രീമഠവും സ്ഥാപിച്ചതോടൊപ്പം ബഥനി പള്ളികളും സ്ഥാപിക്കുവാൻ അദ്ദേഹം നേതൃത്വം കൊടുത്തു. സഭയിലെ ഇടവകപള്ളികൾ ചിലകുടുംബങ്ങളുടെയോ ഏതാനും വ്യക്തികളുടെയോ നിയന്ത്രിണത്തിലും നടത്തിപ്പിലുമാകയാൽ പലതരത്തിലുള്ള വൈഷമ്യങ്ങൾ സഭ അനുഭവിച്ചിരുന്നു. അതിനൊരു പരിഹാരമായിട്ടായിരുന്നു അദ്ദേഹം ബഥനി പള്ളികൾ എന്ന ആശയം സഭയുടെ അംഗീകാരത്തോടെ നടപ്പിലാക്കിയത്. ബഥനി ആശ്രമവും, കന്യസ്ത്രിമഠവും ബഥനിപള്ളികളും മലങ്കര മെത്രാപ്പോലീത്തായുടെ കീഴിൽ ആയിരുന്നില്ല, മറിച്ച് ബഥനിമെത്രാപ്പോലീത്തായുടെ കീഴിൽ ആയിരുന്നു എന്നതും, ബഥനിമെത്രാപ്പോലീത്ത തന്റെ മെത്രാഭിഷേക സമയത്ത് മലങ്കരമെത്രാപ്പോലീത്തായ്ക്ക് മറ്റ് മെത്രാലീത്താമാർ ചെയ്യുന്നതുപോലെ വിധേയത്വം വാഗ്ദാനം ചെയ്ത് ഒപ്പിട്ട് നല്കിയിരുന്നില്ലയിരുന്നു എന്നതും പ്രത്യേകം ശ്രദ്ധേയമാണ്. കാരണം ബഥനി വേറിട്ട് നിന്നിരുന്ന ഒരു സഭാസംവിധാനമായിരുന്നു, ഈ ക്രമീകരണവും മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ദീർഘദൃഷ്ടിയുടെ ഫലമായിരുന്നു. സഭയിൽ നിലനിന്നിരുന്ന കേസുകളിൽ നിന്നും ഭിന്നതകളിൽ നിന്നും മാറിനില്കേണ്ടത് സഭയുടെയും സമൂദായത്തിന്റെയും വളർച്ചയ്ക്കും ആത്മിക സുസ്ഥിതിയ്കും പ്രേഷിത മുന്നേറ്റത്തിനും അനിവാര്യമാണന്ന് അദ്ദേഹം ഉറച്ച് വിശ്വസിച്ചിരുന്നു. ബഥനിവഴിയായി സഭാമക്കളിൽ ഉണ്ടായ ഉത്തേജനം വളരെ വലുതായിരുന്നു. ബഥനിയുടെ സ്ഥാപനത്തിനു ശേഷമുള്ള മലങ്കരസഭയുടെ ചരിത്രം പരിശോധിച്ചാൽ ഇത് വ്യക്തമാണ്. ഇവിടെയും മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ദർശനവും പ്രവൃത്തികളും സത്യവും സമയോചിതവും ആയിരുന്നു എന്ന് വ്യക്തം.

### പുനഃരൈക്യത്തിന്റെ പ്രണേതാവ്

പൗരസ്ത്യ കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിച്ച് സഭയ്ക്ക് ഭരണ സ്വാതന്ത്രവും സ്വയം ഭരണവും ഉറപ്പാക്കിയിട്ടും സഭാമക്കളുടെ ആത്മീകനവീകരണവും പ്രേഷിത തീഷ്ണതയും വർദ്ധിപ്പിക്കുവാൻ ബഥനി സമൂഹം സ്ഥാപിച്ചിട്ടും ഇടവകകളെ കുടുംബാധിപത്യത്തിൽ നിന്നും വ്യക്തികളുടെ ആധിപത്യത്തിൽ നിന്നും മോചിപ്പിക്കാനായി ബഥനി പള്ളികൾ സ്ഥാപിച്ചിട്ടും താൻ ആഗ്രഹിച്ച സമാധാനവും ശാന്തതയും ആത്മിക ഉല്ക്കർഷവും സഭയ്ക്ക് ലഭ്യമായില്ല. അതിന്റെ കാരണം തേടിയ അദ്ദേഹത്തിനു മനസ്സിലായി അപ്പസ്തോല സംഘത്തിന്റെ തലവനായ വിശുദ്ധ പത്രോസിന്റെ പിൻഗാമിയായ റോമാമാർപാപ്പായുമായുള്ള സംസർഗ്ഗം സഭാപൂർണ്ണതയ്ക്ക് അനിവാര്യമാണെന്നും അതിന്റെ അഭാവ

മാണ് മലങ്കര സഭയിലെ അസമാധാനത്തിനു കാരണമെന്നും. ഈ സഭാദർശനം അദ്ദേഹം വട്ടശ്ശേരിൽ തിരുമേനിയുമായിട്ടും മറ്റ് മെത്രാപ്പോലീത്താമാരുമായിട്ടും പങ്കുവയ്ക്കുകയും റോമാ മാർപ്പാപ്പായുമായി കൂട്ടായ്മ നേടുന്നതിനുള്ള കത്തിടപാടുകൾ നടത്തുവാൻ അവരുടെ അനുവാദം നേടുകയും ചെയ്തിരുന്നു. 1926 –ൽ മെത്രാൻ കക്ഷിയിലെ മെത്രാന്മാർ സമ്മേളിച്ച് ഐക്യത്തിനു വേണ്ടിയുള്ള അന്വേഷണങ്ങൾ നടത്തുവാൻ ബഥനി മെത്രാപ്പോലീത്തായായിരുന്ന മാർ ഈവാനിയോസിനെ നിയോഗിച്ചു.(സിറിൽ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്താ പുനഃരൈക്യസുവർണ്ണ ജൂബിലിയും മലങ്കര സഭയും, കോട്ടയം, 1980, പേജ്. 14). സകലവും ഉപേക്ഷിക്കേണ്ടി വന്നാലും – ആരിൽ നിന്നെല്ലാം എതൃപ്പുകളെ അഭിമുഖീകരിക്കേണ്ടിവന്നാലും – റോമാമാർപ്പാപ്പായുടെ ഭരണത്തിൻ കീഴിൽ കത്തോലിക്കാ സഭയുമായി പുനഃരൈക്യം പ്രാപിച്ചാൽ മാത്രമേ ബാഹ്യവും ആഭ്യന്തരവുമായ അഭിവൃദ്ധി മലങ്കര സഭയ്ക്ക് കൈവരുത്തുവാൻ സാധിക്കുകയുള്ളവെന്നായിരുന്നു മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ സുദൃഢമായ അഭിപ്രായം (റവ. ഫാ. തോമസ് ഇഞ്ചക്കലോടി. ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് ജീവചരിത്രം. ബഥനി പബ്ലിക്കേഷൻസ്, കോട്ടയം, 2012. പേജ്. 358) 1926 –ൽ പരുമലയിൽ വച്ച് സഭയിലെ മെത്രാപ്പോലീത്താമാർ ആലോചിച്ച് ചുമതലപ്പെടുത്തിയതനുസരിച്ച് റോമുമായുള്ള പുനഃരൈക്യത്തിനായി മാർ ഈവാനിയോസ് മെത്രാപ്പോലീത്ത കത്തിടപാടുകൾ ആരംഭിച്ചിരുന്നു. ദീർഘനാളത്തെ പ്രാർത്ഥനയുടെയും കത്തിടപാടുകളുടെയും ഫലമായി 1930 – ൽ മാർപാപ്പായിൽ നിന്ന് പുനഃരൈക്യത്തിനുള്ള അനുവാദം ലഭിച്ചു. അങ്ങനെ 1653 ലെ ഭിന്നതയെ തുടർന്ന് വിഘടിച്ചുമാറിയ പുത്തൻകൂർ സമൂഹം ഒന്നാം മാർത്തോമ്മായുടെ കാലം മുതൽ നടത്തിയിട്ടുള്ള പുനഃരൈക്യശ്രമങ്ങൾ മാർ ഈവാനിയോസിലൂടെ സഫലമായി. എന്നാൽ പുനഃരൈക്യത്തിനുവേണ്ടി താല്പര്യപൂർവ്വം കത്തിടപാടുകൾ നടത്തുവാൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ പ്രോത്സാഹിപ്പിച്ചിരുന്ന വട്ടശ്ശേരിൽ തിരുമേനിയും മറ്റ് മെത്രാപ്പോലീത്താമാരും പുനഃരൈക്യത്തിൽനിന്നും പിന്മാറിയത് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ വേദനിപ്പിച്ചു. എന്നാലും സത്യസഭ പരിശുദ്ധ കത്തോലിക്കാ സഭയാണെന്നും സഭാപൂർണ്ണതയ്ക്ക് മലങ്കരസഭയും പരിശുദ്ധ കത്തോലിക്കാ സഭാകൂട്ടായ്മയിൽ പരിശുദ്ധ റോമാമാർപാപ്പായുമായി സംസർഗ്ഗത്തിൽ ആയിരിക്കണമെന്നും അതുകൊണ്ടു മാത്രമെ മലങ്കര സഭയിൽ സമാധാനം സ്ഥാപിക്കാനും ഭിന്നതകൾ അവസാനിപ്പിക്കാനും പ്രേഷിത മുന്നേറ്റം നടത്താനും സാധിക്കുകയുള്ളു എന്നുമുള്ള സത്യം ഗ്രഹിച്ചിരുന്ന മാർ ഈവാനിയോസ് മെത്രാപ്പോലീത്താ പുനഃരൈക്യവുമായി മുന്നോടുപോയി. വലിയ എതൃപ്പുകളെയും ഭീഷണികളെയും തൃണവൽഗണിച്ച് സുവിശേഷത്തിലെ നിധികണ്ടെത്തിയ രത്നവ്യാപാരിയെപ്പോലെ സകലതും ഉപേക്ഷിച്ച് മറ്റ് നാല് പേരോടൊപ്പം 1930 സെപ്റ്റംബർ 20 ന് പുനഃരൈക്യപ്പെട്ട് പരിശുദ്ധ കത്തോലിക്കാ സഭയിൽ അംഗമായി. അതാണ് ചരിത്രപ്രസിദ്ധമായ മലങ്കര പുനഃരൈക്യത്തിന്റെ തുടക്കം. അനേകായിരങ്ങൾ ആ വഴി തെരഞ്ഞെടുത്തു. 1932 – ൽ അത് മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപനത്തിലും മലങ്കര സുറിയാനി കത്തോലിക്കാ സഭാ രൂപീകരണത്തിലും എത്തി. നൂറ്റാണ്ടുകളായി മലങ്കര സഭാമക്കൾ ആഗ്രഹിച്ച സമാധാനം, ശാന്തത, ആദ്ധ്യാത്മിക നിറഞ്ഞ അന്തരീക്ഷം, കോടതിയും വ്യവഹാരവും ഗോഗ്വാവിളികളുമില്ലാത്ത ഇടവകകൾ, ഭരണക്രമങ്ങൾ എല്ലാം നേടിയെടുത്ത പുനഃരൈക്യം!

സാർവ്വത്രികസഭയും മലങ്കരസഭയും തമ്മിൽ അടുപ്പവും അന്യോന്യാംഗീകാരവും നേടിയെടുക്കുന്നതിന് സുദീർഘവും ആയാസകരവുമായ സംവാദം ആവശ്യമായിരുന്നു. ശ്രമകരമായ ഈ ദൗത്യമാണ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നിറവേറ്റിയത്. മലങ്കര സഭ ഒന്നാകെ സാർവ്വത്രിക സഭാകൂട്ടായ്മയിലേയ്ക്ക് സ്വാഗതം ചെയ്ത് ഉൾച്ചേർക്കപ്പെട്ടുകഴിഞ്ഞു എന്നതാണ് യാഥാർത്ഥ്യം. റോമിലെ അപ്പസ്തോലിക സിംഹാസനം മലങ്കര സഭയെ ഒരു അപ്പസ്തോലിക പ്രാദേശിക സഭയായി സ്വീകരിക്കുകയും ചെയ്തിരിക്കുന്നു. എന്നാൽ, മലങ്കരമക്കൾ എല്ലാവരും ഈ വസ്തുത തിരിച്ചറിഞ്ഞ് ആ അനുഭവത്തിലേയ്ക്ക് കടന്നുവന്നിട്ടില്ല. യേശുക്രിസ്തുവിന്റെ രക്ഷാകരവ്യാപാരങ്ങളിലൂടെ മനുഷ്യവർഗ്ഗം മുഴുവനും രക്ഷിക്കപ്പെട്ടു എന്നാൽ, എല്ലാ മനുഷ്യരും ഈ സത്യം തിരിച്ചറിഞ്ഞ് ആ അനുഭവത്തിലേയ്ക്ക് എത്തിയിട്ടില്ല എന്നതുപോലെ തന്നെ. എല്ലാമനുഷ്യരും യേശുവിലൂടെ കരഗതമായ രക്ഷയുടെ അനുഭവത്തിലേയ്ക്ക് കടന്നുവന്നിട്ടില്ല എന്നതുകൊണ്ട് യേശുക്രിസ്തുവിന്റെ രക്ഷാകരകർമ്മത്തിന്റെ മഹത്വം കുറയുന്നില്ല. അതുപോലെ തന്നെ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ശ്രമഫലമായി സാധിതമായ പുനഃരൈക്യത്തിന്റെ അനുഭവത്തിലേയ്ക്ക് മലങ്കരമക്കൾ എല്ലാവരും കടന്നുവന്നിട്ടില്ല എന്നതുകൊണ്ട് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ശ്രമത്തിന്റെയോ അതിലൂടെ നേടിയെടുത്ത മലങ്കരസഭയുടെ സാർവ്വത്രിക സഭയുമായുള്ളകൂട്ടായ്മയുടെയോ മഹത്വം കുറയുന്നില്ല. എല്ലാവരും ഈ കൂട്ടായ്മാനുഭവത്തിലേയ്ക്ക് വരുവാനുള്ള പരിശ്രമങ്ങൾ തുടരേണ്ടതുണ്ടെന്നകാര്യം ഇവിടെ സ്മരണീയം.

### മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപനം

1930 സെപ്റ്റംബർ 20 ലെ ചരിത്രപ്രസിദ്ധമായ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെയും മറ്റ് നാല്പേരുടെയും പുനഃരൈക്യത്തെ തുടർന്ന് പുനഃരൈക്യകാറ്റ് മലങ്കരയിലാകമാനം വ്യാപിച്ചു. പതിനായിരങ്ങൾ പുനഃരൈക്യത്തിലൂടെ സത്യസഭാമാതാവിന്റെ മടിയിൽ അണഞ്ഞുകൊണ്ടിരുന്നു. ഈ സന്ദർഭത്തിൽ പരിശുദ്ധ മാർപാപ്പായെ സന്ദർശിക്കുന്നതിനും പുനഃരൈക്യപ്പെടുന്നവർക്കായി മലങ്കരസുറിയാനികത്തോലിക്കാ ഹയരാർക്കി അംഗീകരിച്ചു കിട്ടുന്നതിനുമായി മാർ ഈവാനിയോസ് മെത്രാപ്പോലീത്ത 1932 ഏപ്രിൽ 11–ാം തീയതി റോമിലേക്ക് പുറപ്പെട്ടു. ഏപ്രിൽ 12 മുതൽ ജൂലൈ 2 വരെ അദ്ദേഹം അവിടെ താമസിച്ചു. അതിനിടയിൽ അഞ്ച് പ്രാവശ്യം മാർപ്പാപ്പായെ സന്ദർശിക്കുവാൻ അദ്ദേഹത്തിന് അവസരം ലഭിച്ചു. (ഏപ്രിൽ 26, മെയ്2, മെയ് 6, മെയ് 11, ജൂൺ 2) ഈ സന്ദർശനങ്ങളിലെല്ലാം അദ്ദേഹം മലങ്കര പുനഃരൈക്യത്തിന്റെ തൽസ്ഥിതിയെക്കുറിച്ചും ഭാവിയെക്കുറിച്ചും മാർപ്പാപ്പായുമായി ചർച്ചകൾ നടത്തിയിരുന്നു. തന്റെ അവസാനത്തെ സന്ദർശനത്തിന്റെ പത്താം ദിവസം മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപിച്ചുകൊണ്ടുള്ള മാർപാപ്പായുടെ കല്പന പുറത്തിറങ്ങി (ജൂൺ 11). വത്തിക്കാനിലെ ഭരണകേന്ദ്രത്തെ അത്ഭുതപ്പെടുത്തിയ ഒരു സംഭവമായിരുന്നു ഇത്. സാധാര



ണഗതിയിൽ വളരെക്കാലത്തെ അന്വേഷണങ്ങൾക്കും കത്തിടപാടുകൾക്കും നടപടികൾക്കും ശേഷം മാത്രം സാധിക്കുന്ന ഒരു കാര്യം മാർ ഈവാനിയോസ് തിരുമേനി ഏതാനും ദിവസങ്ങൾകൊണ്ട് നേടിയെടുത്തു. മാർ ഈവാനിയോസ് പിതാവിന്റെ വ്യക്തിപ്രാഭവവും ദൈവനടത്തിപ്പും എന്നല്ലാതെ എന്തു പറയാൻ. സാർവ്വത്രിക സഭാകൂട്ടായ്മയിൽ ഒരു സഭകൂടി ചേർക്കപ്പെട്ടു.

പലരും അന്ന് കണക്കുകൂട്ടി ഈ സഭ താമസംവിന അന്യം നിന്നുപോകും. കാരണം ശത്രുക്കൾ അത്രയധികവും ശക്തരുമായിരുന്നു. എന്നാൽ ശക്തമായ അടിത്തറമേൽ മാർ ഈവാനിയോസ് തിരുമേനി ഉറപ്പിച്ച സഭ ഉത്തരോത്തരം വളർന്നുകൊണ്ടിരിക്കുന്നു. 1932-ൽ സ്ഥാപിതമായ ഹയരാർക്കി പാത്രിയർക്കീസിനു തുല്യഅധികാരമുള്ള മേജർ ആർച്ച്ബിഷപ്പ് - കാതോലിക്കാ ബാവായാൽ നയിക്കപ്പെടുന്ന സ്വയം ഭരണാധികാരമുള്ള വ്യക്തിഗത സഭയായി 2005- ൽ കത്തോലിക്കാസഭയിൽ ഉയർത്തപ്പെട്ടു. കത്തോലിക്കാ സഭാകൂട്ടായ്മയിലെ ഏറ്റവും ഊർജ്ജസ്വലമായ സഭ എന്ന് പരിശുദ്ധ മാർപ്പാപ്പായാൽ അഭിനന്ദിക്കപ്പെടുവാൻ തക്ക സജീവ ശുശ്രൂഷയാണ് മലങ്കര സുറിയാനികത്തോലിക്കാ സഭ നിർവ്വഹിക്കുന്നത്. സഭയുടെ തലവനും പിതാവുമായ കാതോലിക്കാബാവായെ കർദ്ദിനാൾ സ്ഥാനത്തേക്ക് ഉയർത്തി വത്തിക്കാന്റെ ഭരണകേന്ദ്രത്തിൽ ഉൾക്കൊള്ളിക്കുവാനും മാർപാപ്പാ തിരുമനസ്സായി. ഭാരതമാസകലം സുവിശേഷ പ്രവർത്തനം നടത്തുവാനുള്ള അനുവാദവും മലങ്കര സഭ സാർവ്വത്രിക സഭാ അധികാരികളിൽ നിന്ന് കരസ്ഥമാക്കി. വിശുദ്ധ പത്രോസ് ശ്ലീഹായുടെ യഥാർത്ഥപിൻഗാമി നേതൃത്വം നൽകുന്ന സാർവ്വത്രിക സഭാകൂട്ടായ്മയിൽ ഒരു സ്വതന്ത്രസഭയായി മലങ്കര സുറിയാനി കത്തോലിക്കാ സഭ ഉയർത്തപ്പെട്ടപ്പോൾ 1653 മുതൽ പുനഃരൈക്യത്തിനുവേണ്ടി ആഗ്രഹിക്കുകയും ശ്രമിക്കുകയും ചെയ്ത മലങ്കര സഭാ നേതാക്കന്മാരുടെ ചിരകാലാഭിലാഷമാണ് ഫലമണിഞ്ഞത്. 1912 ലെ പൗരസ്ത്യ കാതോലിക്കാ സിംഹാസനസ്ഥാപനം കൊണ്ട് ആഗ്രഹിച്ച സ്വയം ഭരണാധികാരം ലഭ്യമായി, ബഥനി സ്ഥാപിക്കുക വഴി ലക്ഷ്യം വച്ച ഭാരത മാസകലമുള്ള സുവിശേഷ പ്രവർത്തനത്തിനുള്ള അവകാശഅനുവാദങ്ങൾ ലഭ്യമായി, സഭയുടെ നവീകരണമെന്ന മലങ്കരസഭയുടെ ആഗ്രഹവും സഫലയായി. മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപിച്ചുകിട്ടുന്നതിനുള്ള പരിശ്രമങ്ങൾ നൂറുശതമാനവും മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെതായിരുന്നു. അതുവഴി മലങ്കര സഭയ്ക്കുലഭിച്ചിരിക്കുന്ന നന്മകൾക്കെല്ലാം നാം അദ്ദേഹത്തോടാണ് കടപ്പെട്ടിരിക്കുന്നത്.

### സമാപ്തി

മലങ്കരയുടെ പുണ്യശ്ലോകനായ ദൈവദാസൻ ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ സത്യാന്വേഷണം മലങ്കരസഭയുടെ ചരിത്രത്തിൽ വളരെയധികം ഗുണപരമായ മാറ്റങ്ങളും നേട്ടങ്ങളും കൈവരുത്തുവാൻ ഇടയാക്കിയതായി നാം കണ്ടു. അനിഷേദ്ധ്യവും പകരം വയ്ക്കാനില്ലാത്തതുമായിരുന്നു അദ്ദേഹത്തിന്റെ നേതൃത്വം. ചരിത്രപരമായും ആത്മീകമായും സഭാശാസ്ത്രപരമായും ദൈവശാസ്ത്രപരമായും ശരിയായിട്ടുള്ളതായിരുന്നു അദ്ദേഹത്തിന്റെ ഓരോ നടപടിയും, ഇടപെടലുകളും. മലങ്കരസഭയുടെ സ്വയം ഭരണാവകാശം വീണ്ടെടുത്ത പൗരസ്ത്യ കാതോലിക്കേറ്റിന്റെ സ്ഥാപനവും ആത്മീകനവീകരണവും പ്രേഷിത ചൈതന്യവും വീണ്ടെടുത്ത ബഥനിയുടെ സ്ഥാപനവും സാമൂദായിക മുന്നേറ്റത്തിനു വഴിതെളിച്ച സ്ത്രീകൾക്കു വേണ്ടിയുള്ള വിദ്യാഭ്യാസസ്ഥാപനങ്ങളുടെ സ്ഥാപനവും സഭാപൂർണ്ണതയും സാർവ്വത്രിക സഭാസംസർഗ്ഗവും വീണ്ടെടുത്ത പുനഃരൈക്യവും മലങ്കര അപ്പസ്തോലിക സഭയെ അപ്പസ്തോല സംഘത്തലവൻ വിശുദ്ധ പത്രോസിന്റെ യഥാർത്ഥ പിൻഗാമി റോമിലെ പരിശുദ്ധ മാർപ്പാപ്പാനേതൃത്വം നല്കുന്ന അപ്പസ്തോലിക കൂട്ടായ്മയിലെത്തിച്ച് സഭാപൂർണ്ണത വീണ്ടെടുത്ത മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപനവും എല്ലാം അദ്ദേഹത്തിന്റെ നടപടികളിൽ ചിലതുമാത്രമാണ്. അവയെല്ലാം ശരിയായിരുന്നു എന്ന് ചരിത്രം സാക്ഷിക്കുന്നു. ഫലത്തിൽ നിന്നാണല്ലോ വൃക്ഷത്തെ തിരിച്ചറിയുക. മാർ ഈവാനിയോസ് മെത്രാപ്പോലീത്തയുടെ ഓരോ പ്രവൃത്തിയുടെയും ഫലത്തിലേയ്ക്കുനോക്കുക അപ്പോൾ അദ്ദേഹത്തെ കൃത്യമായി തിരിച്ചറിയാനും മനസ്സിലാക്കാനും സാധിക്കും. അദ്ദേഹം ശരിയായിരുന്നു എന്നും അദ്ദേഹമായിരുന്നു ശരി എന്നും തിരിച്ചറിയുവാൻ സാധിക്കും, മുൻവിധികളില്ലാതെ തുറന്ന മനസ്സോടെ വീക്ഷിക്കണമെന്നു മാത്രം.

കവർ സ്റ്റോറി




# എം.സി.വൈ.എം പ്രസ്ഥാനത്തെ വളർത്തിയ തീർത്ഥാടന പുണ്യ പദയാത്ര



**ഫാ. സെബാസ്റ്റ്യൻ ജോൺ കിഴക്കേതിൽ**
മലങ്കര സുറിയാനി കത്തോലിക്കാ സഭ
യുവജന കമ്മീഷൻ സെക്രട്ടറി
എം.സി.വൈ.എം സഭാതല ഡയറക്ടർ

"പദയാത്രയിതാ തീർത്ഥാടനമല്ലോ
പാടാം സ്തുതി നമ്മൾ താതൻ മാർ ഈവാനിയോസ്
പെരുനാട്ടിൽ നിന്നും പട്ടം വരെ നമ്മൾ
പോകുക ലക്ഷ്യം കബറിടമെന്നേ എന്നോർക്കൂ"
(ഫാ.ജോൺ കോന്നിയൂർ)

## ഒരു പദയാത്രക്കാലം കൂടി ആഗതമാകുന്നു...

'ദൈവസേവനത്തേക്കാൾ അത്യുത്തമം ദൈവസമ്പാദനം' എന്ന് പഠിപ്പിക്കുകയും സ്വജീവിതത്തിലൂടെ അത് പ്രാവർത്തികമാക്കി കാണിക്കുയും ചെയ്ത താപസ ശ്രേഷ്ഠൻ മാർ ഈവാനിയോസ് പിതാവിന്റെ ഓർമ്മ ആചരണത്തിന്റെ ഭാഗമായി മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ യുവജന പ്രസ്ഥാനമായ മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ് (എം.സി.വൈ.എം) നേതൃത്വം നൽകുന്ന തീർത്ഥാടന പുണ്യപദയാത്ര സമാഗതമാകുന്നു.

എം.സി.വൈ.എം പ്രസ്ഥാനത്തിന്റെ തിരുവനന്തപുരം അതിഭദ്രാസനത്തിലെ പ്രഥമ ഡയറക്ടർ പുണ്യശ്ലോകനായ ഡൊമനിക് സഖറിയ അച്ചന്റെ മനോമുകുരത്തിൽ ഉദിച്ച ആശയമായിരുന്നു പെരുനാട്ടിൽ നിന്നും പട്ടം വരെയുള്ള തീർത്ഥാടന പദയാത്ര. പെരുനാടും പട്ടവും മാർ ഈവാനിയോസ് പിതാവിന്റെ ജീവിതത്തിൽ വളരെയധികം പ്രാധാന്യമർഹിക്കുന്ന രണ്ട് സ്ഥലങ്ങളായതിനാലാണ് ഇത് രണ്ടും തെരഞ്ഞെടുത്തത്. കക്ഷി വഴക്കുകളിലും കോടതി വ്യവഹാരങ്ങളിലും നട്ടം തിരിയുന്ന തന്റെ സഭയ്ക്ക് (മലങ്കര ഓർത്തഡോക്സ് സഭ) ആദ്ധ്യാത്മിക നവീകരണത്തിലൂടെ മാത്രമെ മാറ്റം വരുകയുള്ളൂ എന്ന ബോധ്യത്താൽ സെറാമ്പൂരിലെ പ്രൊഫസർ ഉദ്യോഗത്തിന്റെ പകിട്ടിൽ നിന്നും കൽക്കട്ട നഗരത്തിന്റെ തിരക്കിൽ നിന്നും പി.ടി.ഗീവർഗീസ് അച്ചൻ (മാർ ഈവാനിയോസ്) തന്നെത്തന്നെ പറിച്ചു നട്ട്, മലങ്കരയിലെ ആദ്യ സന്യാസ പ്രസ്ഥാനത്തിന് തുടക്കം കുറിച്ച ഇടമാണ് റാന്നി-പെരുനാട്. ശിഥിലീകരിക്കപ്പെട്ടിരിക്കുന്ന ഒരു സഭയ്ക്ക് ക്രിസ്തു സ്നേഹം



പകർന്നു നൽകാനാവില്ല എന്ന തിരിച്ചറിവിൽ നിന്ന് കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ കത്തോലിക്കാ സഭയെ പുൽകിയതിനുശേഷം മാർ ഈവാനിയോസ് പിതാവിന്റെ പ്രവർത്തനങ്ങൾ കേന്ദ്രീകരിച്ച സ്ഥലമാണ് തിരുവനന്തപുരം പട്ടം. ഇഹലോകത്തിൽ ദൈവം തന്നെ ഏൽപിച്ച കർമ്മങ്ങളെല്ലാം പൂർത്തിയാക്കി ദൈവസന്നിധിയിലേക്കു യാത്രയായ അഭിവന്ദ്യ പിതാവിന്റെ ഭൗതിക ശരീരം സംസ്കരിച്ചിരിക്കുന്നതും ഈ മണ്ണിലാണ്.

പദയാത്രികരൊന്നാകെ വള്ളിക്കുരിശിന് പിന്നാലെ ഒരുവരിയായി അണിചേരുന്നു. ഭാരത അപ്പസ്തോലൻ മാർതോമാ ശ്ലീഹായാൽ സ്ഥാപിതമായ ഏഴര പള്ളികളിലൊന്ന് സ്ഥിതി ചെയ്യുന്ന നിലയ്ക്കൽ പ്രദേശത്തെ വനത്തിൽ നിന്നും ലഭിക്കുന്ന വള്ളികൾ ചേർത്ത് തയ്യാറാക്കിയ കുരിശാണ് പദയാത്രയിൽ ഉപയോഗിക്കുക. ബഹു.ഫീലിപ്പോസ് നടമല അച്ചനാണ് പദയാത്ര തുടങ്ങിയ കാലം മുതൽ ഇന്നോളം വള്ളിക്കുരിശ് തയ്യാറാക്കി നൽകുന്നത്.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് ബഥനി ആശ്രമം സ്ഥാപിച്ചപ്പോൾ ആശ്രമത്തിലെ അംഗങ്ങൾക്കായി തെരഞ്ഞെടുത്തത് കാവി വസ്ത്രമായിരുന്നു. ഭാരതത്തിലെ ഋഷിമാർ ധരിച്ചിരുന്ന വസ്ത്രമാണ് കാവി വസ്ത്രം. ഭാരതീയ തത്വചിന്തയോടും ആദ്ധ്യാത്മിക ശൈലിയോടും അനുരൂപപ്പെടുന്നതിന്റെ അടയാളമായാണ് മാർ ഈവാനിയോസ് കാവി വസ്ത്രത്തെ കണ്ടിരുന്നത്. അതിനാൽ തന്നെ പദയാത്രയിൽ കാവി വസ്ത്രധാരികളായി വിശ്വാസികൾ അണിചേരുന്നു.

മലങ്കര കത്തോലിക്കാ സഭയെ കാലാകാലങ്ങളിൽ നയിച്ച അഭിവന്ദ്യ പിതാക്കന്മാരുടെ പ്രോത്സാഹനവും പിന്തുണയും പദയാത്രികർക്കു നിർലോഭം ലഭിച്ചിട്ടുണ്ട്. ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവാണ് പദയാത്ര എന്ന ആശയം സാക്ഷാത്കരിക്കാൻ അനുമതി നൽകിയത്. പെരുനാട് ദൈവാലയത്തിൽ വിശുദ്ധ ബലിയർപ്പിച്ച് ആദ്യപദയാത്ര സംഘത്തെ ആശീർവദിച്ച് അനുഗ്രഹിച്ച് യാത്രയാക്കിയത് അഭിവന്ദ്യ പിതാവായിരുന്നു. എം.സി.വൈ.എം പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ പദയാത്ര ആരംഭിക്കാൻ പ്രോത്സാഹനം നൽകിയതും പ്രശ്നങ്ങളും പ്രതിസന്ധികളും ഉണ്ടായപ്പോഴും സഭയിലെ യുവത്വത്തെ വിശ്വസിക്കാനും പദയാത്ര യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ മാത്രമായിരിക്കുമെന്ന് ഉറപ്പാക്കാനും അഭിവന്ദ്യ പിതാവ് ശ്രദ്ധിച്ചു.

സിറിൾ ബസേലിയോസ് കാതോലിക്കാ ബാവയുടെ കാലത്താണ് മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധനായി പ്രഖ്യാപിക്കുന്നതിനു വേണ്ട കാനോനിക നടപടികൾക്ക് സഭയിൽ തുടക്കം കുറിച്ചത്. പദയാത്രികരുടെ എണ്ണം വർദ്ധിക്കുവാൻ ഇതും ഒരു കാരണമായി. വൈദീകജില്ലകളിൽ നിന്നും വിവിധ ഭദ്രാസനങ്ങളിൽ നിന്നുമുള്ള പദയാത്രികരോടൊപ്പം കേരളത്തിന് പുറത്തു നിന്ന് (ബാഹ്യ കേരള മിഷൻ) പദയാത്രികർ സംഘമായി എത്തിത്തുടങ്ങുന്നത് ഈ കാലത്തിലാണ്. വിവിധ ഭദ്രാസനങ്ങളുടെ നേതൃത്വത്തിൽ നടക്കുന്ന പദയാത്രകളെ ഏകോപിപ്പിക്കുവാൻ എം.സി.വൈ.എം സഭാതല സമിതിയെ ചുമതലപ്പെടുത്തിയതും ഈ കാലഘട്ടത്തിലാണ്.

മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലിമ്മീസ് കാതോലിക്കാബാവ 2007 ൽ പദയാത്രയിൽ ആദ്യന്തം പങ്കുചേർന്നു. പിന്നീട് വിവിധ വർഷങ്ങളിലായി മൂന്ന് പ്രാവശ്യം കാതോലിക്കാബാവ പദയാത്രയിൽ പൂർണ്ണമായും പങ്കുചേർന്നു. പദയാത്രയിൽ ഉടനീളം പങ്കുചേരുന്ന ആദ്യ മെത്രാപ്പോലീത്താ എന്ന ബഹുമതിയും പിതാവിന് സ്വന്തമാണ്. 2007 ൽ മാർ ഈവാനിയോസ് പിതാവിനെ ദൈവദാസനായി പ്രഖ്യപിച്ചതിനുശേഷം പദയാത്രികരുടെ എണ്ണത്തിൽ അഭൂതപൂർവ്വമായ വർദ്ധന ഉണ്ടായിട്ടുണ്ട്. പദയാത്ര സംഘം 15–ാം തീയതി രാവിലെ കബറിൽ എത്തിച്ചേരുന്ന രീതി മാറ്റി 14–ാം തീയതി വൈകിട്ട് കബറിൽ എത്തി ചേരുകയും പിന്നീട് സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം മെഴുകുതിരി പ്രദക്ഷിണവും ജൂലൈ 15 ന് വിശുദ്ധ കുർബാനയും കബറിങ്കൽ ധൂപപ്രാർത്ഥനയും എന്ന ക്രമീകരണം നടത്തിയത് അഭിവന്ദ്യ ബാവ തിരുമേനിയാണ്. ബാവ തിരുമേനി പദയാത്രികൻ ആയതിനുശേഷം പദയാത്രയിൽ പങ്കുചേരുന്ന പിതാക്കന്മാരുടെയും വൈദീകരുടെയും സന്യസ്തരുടെയും വിശ്വാസ സമൂഹത്തിന്റെയും പങ്കാളിത്തം വർദ്ധിച്ചു എന്നതും ചരിത്രമാണ്.

ജൂലൈ മാസം 1–ാം തീയതി മുതൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ എല്ലാ ദൈവാലയങ്ങളിലും മാർ ഈവാനിയോസ് പിതാവിന്റെ ഛായാചിത്രം അലങ്കരിക്കുകയും പ്രത്യേകം പ്രാർത്ഥനകളും ശുശ്രൂഷകളും ആരംഭിക്കുകയും ചെയ്യുന്നു. എം.സി.വൈ.എം പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഇടവക/ജില്ലാ/മേഖല തലങ്ങളിൽ പദയാത്രയ്ക്ക് ഒരുക്കമായി ഇവാനിയൻ ധ്യാനം ക്രമീകരിക്കുന്നു. പദയാത്രയിൽ പങ്കുചേരുന്നവർ ജൂലൈ 1 മുതൽ തന്നെ നോമ്പിലും വ്രതാനുഷ്ഠാനങ്ങളിലും മുഴുകുന്നു. ജൂലൈ 9 ന് വൈകിട്ട് പെരുനാട് കുരിശുമല ദൈവാലയത്തിൽ കുരിശിന്റെ വഴിയും പദയാത്ര ഒരുക്കധ്യാനവും നടത്തുന്നു. 10 ന് പ്രഭാതപ്രാർത്ഥനയും അഭിവന്ദ്യ പിതാക്കന്മാരുടെ മുഖ്യകാർമ്മികത്വത്തിലുള്ള വിശുദ്ധ കുർബാനയ്ക്കും ശേഷം പദയാത്ര ആരംഭിക്കുന്നു. ഈ വർഷം ജൂലൈ 15 ഞായറാഴ്ച ആയതിനാൽ ജൂലൈ 14 ന് മാർ ഈവാനിയോസ് അനുസ്മരണം ക്രമീകരിച്ചിരിക്കുന്നതിനാൽ ജൂലൈ 8 ന് പദയാത്ര ഒരുക്കധ്യാനവും തുടർന്ന് ജൂലൈ 9 ന് പദയാത്ര ആരംഭിക്കുകയും ചെയ്യുന്നു.

മലങ്കരയുടെ കെടാവിളക്കായ മാർ ഈവാനിയോസ് പിതാവിന്റെ ദീപ്തസ്മരണ നിലനിർത്തുക എന്ന ലക്ഷ്യത്തോടെ 1978 ൽ ഒരു ചെറുസംഘം നടത്തിയ പദയാത്ര ഇന്ന് പതിനായിരങ്ങളുടെ പങ്കാളിത്തത്തോടെ പട്ടം കത്തീഡ്രലിലെത്തുമ്പോൾ അതൊരു വലിയ വിശ്വാസപ്രഖ്യാപനം കൂടിയായി






മാറുന്നു. തിരുവല്ല, മാവേലിക്കര, മാർത്താണ്ഡം, ഗുഡ്ഗാവ് എന്നീ ഭദ്രാസനങ്ങളിൽ നിന്നും പൂനൈ-കട്കി എക്സാർക്കേറ്റിൽ നിന്നും ഭദ്രാസനത്തിനു പുറത്തുള്ള കേന്ദ്രങ്ങളിൽ നിന്നും എത്തുന്ന പദയാത്രകൾ പ്രധാന പദയാത്രയോട് ചേർന്ന് പട്ടം കത്തീഡ്രലിൽ എത്തിച്ചേരുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭ ഇന്ന് കേരളത്തിന്റെ അതിർത്തികൾ വിട്ട് തമിഴ്നാട്ടിലേക്കും, കർണ്ണാടകയിലേക്കും, ആന്ധ്രയിലേക്കും, ഒറീസ്സയിലേക്കും, സിക്കിമിലേക്കും, ത്രിപുരയിലേക്കും, പഞ്ചാബിലേക്കും മിഷൻ പ്രദേശങ്ങൾ വ്യാപിപ്പിച്ചുകൊണ്ട് മാർതോമാ ശ്ലീഹാ പകർന്നു നൽകിയ വിശ്വാസ ദീപശിഖ അനേകർക്ക് കൈമാറുന്നു. വ്യത്യസ്ത ദേശങ്ങളിൽ നിന്നുള്ളവർ, വ്യത്യസ്ത ഭാഷകൾ സംസാരിക്കുന്നവർ, വ്യത്യസ്ത ഭക്ഷണ സംസ്കാരവും, വേഷവിധാനവുമുള്ളവർ മാർ ഈവാനിയോസ് എന്ന പുണ്യപിതാവിന്റെ മാദ്ധ്യസ്ഥം തേടി പദയാത്രയിൽ പങ്കുചേരുമ്പോൾ അത് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഒരു ചെറുപതിപ്പായി മാറുന്നു. വിദൂരദേശങ്ങളിൽ നിന്ന് കഷ്ടപ്പാടുകളും പ്രതിസന്ധികളും സഹിച്ച് പദയാത്രയിൽ പങ്കുചേരുന്നവർ തൊട്ടടുത്ത വർഷങ്ങളിൽ അനേകരെ കൂട്ടിക്കൊണ്ടു വരുകയും ചെയ്യുന്നു.

മാർ ഈവാനിയോസ് പിതാവ് ഒരത്ഭുതമാണ്. ഓരോ പദയാത്രയും അത്ഭുതങ്ങളുടെ തുടർച്ചയും. തോരാമഴയിലും കത്തിക്കാളുന്ന വെയിലിലും ജപമാലയുടെ ഭക്തിയിൽ പരിശുദ്ധപിതാവിന്റെ മാദ്ധ്യസ്ഥം യാചിച്ച് പതിനായിരങ്ങൾ ആ പുണ്യപിതാവിന്റെ കബറിടത്തിലെത്തുമ്പോൾ ലക്ഷ്യം ഒന്നു മാത്രം യേശുനാഥനോട് കൂടുതൽ അടുക്കുക. നിരവധി നിയോഗങ്ങളുമായി യാത്രയ്ക്കിറങ്ങുന്നവരും, അനുഗ്രഹങ്ങളുടെ വലിയ കഥകൾ പറഞ്ഞ് നന്ദിയോടെ യാത്രയുടെ ഭാഗമാകുന്നവരും തങ്ങളുടെ സങ്കടക്കടലിൽ നിന്ന് മോചനമാഗ്രഹിച്ച് പദയാത്രയുടെ ഭാഗമാകുന്നവരും നിരവധി. അതിനവരെ പ്രേരിപ്പിക്കുന്നതാകട്ടെ പിതാവിന്റെ മദ്ധ്യസ്ഥ ശക്തിയിലുള്ള ആഴമേറിയ വിശ്വാസവും. ആ വിശ്വാസം അടുത്തു നിന്ന് അറിയുമ്പോൾ ആ യുഗപുരുഷനെ വീണ്ടും വീണ്ടും അവർ പ്രണമിക്കുന്നു. നിരത്തുകളിൽ നാം സാധാരണ കാണുന്ന നിരവധി പദയാത്രകളിൽ നിന്ന് ഈ തീർത്ഥാടന പദയാത്ര മാത്രം എന്തുകൊണ്ട് വ്യത്യാസപ്പെടുന്നു ?. ഓരോ വർഷവും പദയാത്രയിൽ പങ്കെടുക്കാനെത്തുന്നവരുടെ എണ്ണം ഇരട്ടിയിലധികം. വീണ്ടും വീണ്ടും പങ്കെടുക്കാനും നടക്കാനും പ്രേരിപ്പിക്കുന്ന എന്തോ ഒന്ന് ഇതിലുണ്ടെന്നത് അനുഭവിച്ചറിഞ്ഞ വാസ്തവം. യാത്രയിലൊക്കെയും എല്ലാം വിട്ടുപേക്ഷിച്ച് സർവ്വസംഗപരിത്യാഗിയായി എല്ലാം ദൈവത്തിൽ ആശ്രയിച്ച് ജീവിച്ച പിതാവ് ഒപ്പം നടക്കുന്നത് പദയാത്രികർ അറിയുന്നു.

കബറിങ്കലേക്കുള്ള പദയാത്ര മലങ്കര സഭാമക്കളെ സംബന്ധിച്ചിടത്തോളം വൈകാരിക അനുഭവം കൂടിയാണ്. സഭാപിതാക്കന്മാരും വൈദീകരും വൈദികവിദ്യാർത്ഥികളും സന്യാസിനികളും കുട്ടികളും യുവാക്കളും സ്ത്രീകളും വൃദ്ധരും ഉൾപ്പെടുന്ന പ്രാർത്ഥനാനിരതരായ ഒരു വലിയ സമൂഹത്തിന്റെ പ്രയാണം അങ്ങേയറ്റം ആത്മീയ ചൈതന്യത്തോടെ വിവിധ സമൂഹവിഭാഗങ്ങൾ വഴിവക്കിൽ നിന്ന് ആദരവോടെയും ഭക്തിയോടെയും അതിലേറെ അത്ഭുതത്തോടെയും നോക്കിക്കാണുന്നു. ഇരുപത്തിയഞ്ചു വർഷത്തിലേറെയായി തുടർച്ചയായി പദയാത്രയിൽ പങ്കെടുക്കുന്നവരും ഒരാഴ്ചക്കാലം തങ്ങളുടെ പഠനത്തിനും കലാലയത്തിനും ബൈ പറഞ്ഞ് എത്തുന്ന വിദ്യാർത്ഥികളും, പദയാത്രയിൽ പങ്കെടുക്കുന്നതിനും മാത്രം ലീവെടുത്ത് നാട്ടിൽ എത്തുന്ന പ്രവാസികളും

നിത്യക്കാഴ്ചകൾ. മക്കളില്ലാതെ സങ്കടക്കയത്തിൽ ആയിരുന്ന ദമ്പതികൾ പദയാത്രയിൽ പങ്കെടുത്ത് പ്രാർത്ഥിച്ചതിന്റെ ഫലമായി ദൈവം നൽകിയ മക്കളുമൊത്ത് പദയാത്രയിൽ പങ്കുചേർന്ന് ദൈവത്തിന് നന്ദിയർപ്പിക്കുന്നു.

ദുരിതങ്ങളും രോഗങ്ങളും നിരവധി ആകുലതകളും ജൂലൈ മാസത്തിലെ തോരാമഴയിൽ ഒഴുക്കിക്കളഞ്ഞ് സ്നേഹത്തോടെ, അലിവോടെ, നിറവോടെ ദൈവനാമം ഉച്ചരിക്കുന്ന തീർത്ഥാടകർ പകർന്നു നൽകുന്ന പാഠങ്ങൾ നിരവധി. ജീവിതത്തിന്റെ തിരക്കുകളിൽ നിന്നകന്ന്, പതിവുകാഴ്ചകളെ മാറ്റിവച്ച് ആത്മീയതയുടെ ആകാശം പുൽകാനുള്ള വെമ്പൽ ഓരോ പദയാത്രികനിലും കാണാനാകും. വ്യാകുലതകൾക്കും വിഫലതകൾക്കും അവധി നൽകി, പാതയോരത്തുകൂടി ഗുരുവിനെ ധ്യാനിച്ച് പോകുന്നവർ അനുഭവിക്കുന്ന ആന്തരികസന്തോഷം വാക്കുകളിൽ വിവരിക്കാനാകുന്നതുമല്ല. സ്നേഹത്തിലും ജീവിതവിശുദ്ധിയിലും സ്നാനം ചെയ്യാനാഗ്രഹിക്കുന്നവർ ദൈവത്തിന്റെ ഊർജ്ജപ്രവാഹങ്ങളെ ഏറ്റുവാങ്ങുവാൻ നമ്രശിരസ്കരാകുന്നവർ... പദയാത്ര വിസ്മയകരമായ ഒരനുഭവമാകുന്നു. ഏറ്റവും പ്രിയപ്പെട്ട മാസം ജൂലൈ ആണെന്ന സുഹൃത്തായ യുവാവിന്റെ വാക്കുകൾ അതിശയപ്പെടുത്തി, കാരണമായി അവൻ പറഞ്ഞത് ജൂലൈ തീർത്ഥാടനപദയാത്രയുടെ കാലമാണെന്നായിരുന്നു. ലോകത്തിന്റെയും ഭാരതത്തിന്റെയും കേരളത്തിന്റെയും വിവിധ ഭാഗങ്ങളിൽ നിന്നെത്തുന്നവർ വ്യത്യസ്ത വഴിയിലൂടെ ഒരേ ലക്ഷ്യത്തിലേക്ക്, വന്ദ്യഗുരുവിന്റെ കബറിടത്തിലേക്ക്. സ്വന്തം കൂടാരത്തിൽ നിന്ന് നസ്രായന്റെ കൂടാരത്തിലേക്കുള്ള അകലമാണ് ഓരോ പദയാത്രയും, ഒപ്പം ആന്തരികലോകത്തിലേക്കുള്ള സഞ്ചാരവും. വാക്കിനെയും ചിന്തയെയും ശുദ്ധീകരിക്കാനും അപരനു തുണയാകാനും ഈ പദയാത്ര നമ്മെ സഹായിക്കുന്നു.

വിവിധ കാലഘട്ടങ്ങളിൽ എം.സി.വൈ.എം പ്രസ്ഥാനത്തിന് നേതൃത്വം കൊടുത്തിരുന്ന യുവജന നേതാക്കന്മാരും ഡയറക്ടർ അച്ചന്മാരും പദയാത്രയെ ഇന്നത്തെ നിലയിൽ രൂപപ്പെടുത്തുന്നതിൽ സുപ്രധാന പങ്കുവഹിച്ചവരാണ്. പദയാത്രയ്ക്ക് ഒരുക്കമായി വിവിധ വൈദീകജില്ലകളിൽ നടക്കുന്ന പദയാത്ര ഒരുക്ക ധ്യാനം, പദയാത്ര ക്രമീകരണത്തിനായി പദയാത്ര ഫണ്ട് രൂപീകരണം, പദയാത്രയുടെ ഏറ്റവും മുമ്പിലായി. മാർ ഈവാനിയോസ് പിതാവിന്റെ ഛായചിത്രം അലങ്കരിച്ച വാഹനം, പദയാത്രികരുടെ ഉപയോഗത്തിനായി എഴുതി തയ്യാറാക്കിയ പദയാത്ര മഞ്ജരി, പദയാത്രികർ അണിയുന്ന ബാഡ്ജ്, പദയാത്ര കടന്നു പോകുന്ന പ്രധാന സ്ഥലങ്ങളിലുള്ള കവല പ്രസംഗങ്ങൾ, പ്രധാന പദയാത്രയിൽ ഉൾപ്പെടുന്ന തരത്തിൽ ജില്ലകളിൽ നിന്നും ആരംഭിക്കുന്ന പദയാത്രകൾ, ഇവാനിയൻ പദയാത്ര അനുഭവക്കുറിപ്പുകൾ തുടങ്ങി ഒട്ടനവധി കാര്യങ്ങൾ പദയാത്രയ്ക്ക് അനുഗുണമായി വന്നുഭവിച്ചു. ഭാരതത്തിന് അകത്തും പുറത്തും മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ മക്കൾ അധിവസിക്കുന്ന ഇടങ്ങളിലെല്ലാം മാർ ഈവാനിയോസ് ദിനത്തോടനുബന്ധിച്ച് പദയാത്ര നടത്തപ്പെടുന്നു എന്നുള്ളത് മലങ്കര സഭ മുഴുവൻ പദയാത്രയെ ഹൃദയത്തിലേറ്റി എന്നുള്ളതിന്റെ മകുടോദാഹരണമാണ്. മാർ ഈവാനിയോസ് പിതാവിന്റെ മധ്യസ്ഥതയിൽ അഭയം തേടി പ്രാർത്ഥിച്ചപ്പോൾ ലഭിച്ച നന്മകളും ദൈവാനുഗ്രഹങ്ങളും, വേണ്ടത്ര ഒരുക്കമില്ലാതെ പദയാത്രിൽ പങ്കുചേർന്നപ്പോൾ വന്നു ഭവിച്ച വൈഷമ്യങ്ങളും പങ്കുവയ്ക്കുന്ന അനുഭവസാക്ഷ്യവേദികൾ ആദ്യ കാലഘട്ടത്തിൽ തന്നെ പദയാത്രയിൽ ഉണ്ടായി. പിതാവിന്റെ വിശുദ്ധിയെയും ദൈവാശ്രയ ബോധത്തെയും കുറിച്ചുള്ള പങ്കുവെക്കലായിരുന്നു ഓരോ അനുഭവസാക്ഷ്യങ്ങളും, പിതാവിന്റെ മധ്യസ്ഥതയിൽ ശരണപ്പെടാൻ അനേകർക്ക് ഇത് പ്രേരക ശക്തിയായി മാറി.

സുവർണ്ണജൂബിലി നിറവിലായിരിക്കുന്ന എം.സി.വൈ.എം പ്രസ്ഥാനം വളരെ സന്തോഷത്തോടും അഭിമാനത്തോടും കൂടെയാണ് ഓരോ വർഷവും പദയാത്രയ്ക്ക് നേതൃത്വം കൊടുക്കുക. പദയാത്രയും എം.സി.വൈ.എം പ്രസ്ഥാനത്തിന്റെ വളർച്ചയും പരസ്പര പൂരകങ്ങളാണ്. പദയാത്രയ്ക്കു മുമ്പായി ഈവാനിയോസ് പിതാവിന്റെ ദർശനങ്ങളും കാഴ്ചപ്പാടുകളും സഭയിൽ സജീവ ശ്രദ്ധയോ പഠനവിഷയമോ ആയി രൂപപ്പെട്ടിരുന്നില്ല. ഇവാനിയൻ ആശയങ്ങളും ദർശനങ്ങളും മലങ്കരയിൽ ആകമാനം അറിയുവാൻ പദയാത്ര ഒരു നിമിത്തമായെങ്കിൽ എം.സി.വൈ.എം എന്നത് വെറും ഒരു സംഘടന എന്ന തലം വിട്ട് ആദ്ധ്യാത്മികതയ്ക്ക് കൂടുതൽ പ്രാധാന്യം കൊടുക്കുന്ന യുവജന പ്രസ്ഥാനമായി മാറാൻ പദയാത്ര നിമിത്തമായി. പദയാത്രയിൽ പങ്കുചേർന്ന് ശുശ്രൂഷകളിൽ പങ്കാളിയായി പിന്നീട് എം.സി.വൈ.എം പ്രസ്ഥാനത്തിന്റെ നേതൃനിരയിലേക്ക് അനേകർ കടന്നുവന്നു. യൂണിറ്റ്തലം മുതൽ ഭദ്രാസനതലം വരെയുള്ള എം.സി.വൈ.എം പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുന്നതിനും ബന്ധങ്ങൾ ഊഷ്മളമാകുന്നതിനും പദയാത്ര വേദിയായി. ആദ്യനാളുകളിൽ പദയാത്രയ്ക്ക് പുറം തിരിഞ്ഞു നിന്ന വ്യക്തികൾ അനേകരായിരുന്നു. പക്ഷേ ദൈവപരിപാലനയിൽ അതിനെയെല്ലാം അഭിമുഖീകരിച്ച് മുന്നോട്ടു പോകാൻ പദയാത്രയ്ക്ക് നേതൃത്വം വഹിക്കുന്ന യുവജന സഭയുടെ നേതാക്കന്മാർക്കായി. ഇന്ന് പദയാത്ര എം.സി.വൈ.എം പ്രസ്ഥാനത്തിന്റേതു മാത്രമല്ല. സഭയുടെ തലവനും പിതാവുമായ കാതോലിക്കാബാവയോട് തോളോട് തോൾ ചേർന്ന് സഭാമക്കൾ പങ്കെടുക്കുന്ന ഒരു വിശ്വാസ പ്രഘോഷണ സാക്ഷ്യയാത്രയായി മാറി. അഭിവന്ദ്യ പിതാക്കന്മാരുടെ കരങ്ങൾ പിടിച്ചുകൊണ്ട് പദയാത്രയുടെ ഏറ്റവും മുമ്പിലായി നടക്കുന്ന കുഞ്ഞുകുട്ടികൾ വഴിവക്കിൽ നിന്ന് പദയാത്രയെ വീക്ഷിക്കുന്നവർക്ക് പോലും പ്രചോദനമായി മാറുന്നു. പദയാത്രയ്ക്ക് തുടക്കം കുറിക്കാൻ ഒരു നിമിത്തമായതിൽ എം.സി.വൈ.എം പ്രസ്ഥാനം അഭിമാനിക്കുന്നു.

ജയ് ജയ് എം.സി.വൈ.എം
ജയ് ജയ് മാർ ഈവാനിയോസ്





# വർത്തമാന വിദ്യാഭ്യാസവും വിദ്യാഭ്യാസത്തിന്റെ വർത്തമാനവും

**ഡോ. തോമസുകുട്ടി കെ.വി**




കേരളം അന്തർദ്ദേശീയതലത്തിൽ ശ്രദ്ധിക്കപ്പെട്ടത് പ്രധാനമായും വിദ്യാഭ്യാസം ആരോഗ്യം എന്നീ രംഗങ്ങളിൽ കൈവരിക്കാനായ നേട്ടങ്ങളുടെ അടിസ്ഥാനത്തിലാണ്. ഈ മേഖലകളിൽ കേരളം ആർജിച്ച പുരോഗതി 'കേരളാ മോഡൽ' എന്നപേരിൽ പരക്കെ അംഗീകരിക്കപ്പെട്ടു. വിവേചനങ്ങളോ വേർതിരിവുകളോ ഇല്ലാതെ സമൂഹത്തിലെ എല്ലാ വിഭാഗങ്ങൾക്കും പൊതു വിദ്യാഭ്യാസം ലഭ്യമാക്കാനുള്ള സാധ്യതയും ആർജ്ജവവും ഫലപ്രദമായി ഉപയോഗിക്കാൻ കേരള സമൂഹത്തിനു കഴിഞ്ഞതിനാൽ, സാമൂഹിക വികസന സൂചികയിൽ വികസിത രാജ്യങ്ങൾക്കൊപ്പം നിലയുറപ്പിക്കാൻ കേരളത്തിന് കഴിഞ്ഞു. ഉയർന്ന സാക്ഷരത, എല്ലാവിഭാഗങ്ങൾക്കും ലഭ്യമായ സാർവ്വത്രിക വിദ്യാഭ്യാസം, കുറഞ്ഞ കൊഴിഞ്ഞുപോക്ക്, മെച്ചപ്പെട്ട പൊതു വിദ്യാഭ്യാസ സ്ഥാപനങ്ങളും സൗകര്യങ്ങളും, തലയെടുപ്പുള്ള ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഒക്കെക്കൂടി വിദ്യാഭ്യാസ മേഖലയിൽ തനതായ ഔന്നത്യം സൂക്ഷിക്കുവാൻ കേരളത്തിന് കഴിഞ്ഞു. എന്നാൽ കഴിഞ്ഞ രണ്ടുപതിറ്റാണ്ടിലേറെയായി കേരളത്തിന്റെ വിദ്യാഭ്യാസ മേഖലയിൽ വന്നുകൊണ്ടിരിക്കുന്ന മാറ്റങ്ങൾ പ്രത്യേകിച്ച് ഗുണനിലവാരത്തിൽ ഉണ്ടായ അപകടകരമായ തകർച്ചയും അഖിലേന്ത്യാമത്സരപ്പരീക്ഷകളിൽ നമ്മുടെ യുവജനങ്ങളുടെ പിന്തള്ളപ്പെടലും ആശങ്കയോടെ മാത്രമേ നോക്കി കാണാൻ കഴിയൂ. നമ്മുടെ വിദ്യാഭ്യാസ മേഖലയെ ഗ്രസിച്ചുകൊണ്ടിരിക്കുന്ന മൂല്യത്തകർച്ചയും മറ്റുവീഴ്ചകളും നിസ്സംഗതയോടെ കണ്ടുനിൽക്കുന്നത് നമ്മെ കൂടുതൽ അപകടങ്ങളിലേക്കു നയിക്കും.

## മൂല്യത്തകർച്ച

കഴിഞ്ഞ രണ്ടു പതിറ്റാണ്ടായി നമ്മുടെ വിദ്യാഭ്യാസ രംഗത്ത് സംഭവിച്ച വലിയ മാറ്റം അതിന്റെ എണ്ണത്തിലുള്ള വളർച്ചയാണ്. വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ എണ്ണം പല മടങ്ങായി വർധിച്ചു. പുതിയ ന്യൂ ജനറേഷൻ കോഴ്സുകളും

സ്ഥാപനങ്ങളും രംഗപ്രവേശം ചെയ്തു. കോളേജുകളുടെയും, സർവ്വകലാശാലകളുടെയും സ്വയംഭരണ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും എണ്ണത്തിൽ വലിയ വർധനവുണ്ടായി. എന്നാൽ അടിസ്ഥാന വിദ്യാഭ്യാസ സംവിധാനം അതിന്റെ സ്വതസിദ്ധമായ ന്യൂനതകളോടെ നിലനിന്നു. പൊതു വിദ്യാഭ്യാസ സംവിധാനത്തെ കാലോചിതമായി പരിഷ്കരിക്കാനുള്ള ശ്രമങ്ങൾ നടന്നില്ല എന്നല്ല, ആ പരിശ്രമങ്ങൾ ഗുണത്തേക്കാൾ ഏറെ ദോഷം ചെയ്തു എന്നതാണ് സത്യം. ഗുണനിലവാരം, സാംഗത്യം, സർഗാത്മകത, നൈപുണ്യം, സാമൂഹ്യനീതി, തൊഴിൽ സാധ്യത എന്നിങ്ങനെ വിദ്യാഭ്യാസ സമ്പ്രദായത്തിൽ അനിവാര്യമായി ഉണ്ടാകേണ്ട സവിശേഷതകൾ ഉറപ്പുവരുത്താൻ കഴിയാതെ വിദ്യാഭ്യാസ മേഖല പടർന്നുപന്തലിച്ചു. തൽഫലമായി വളർച്ചക്ക് ആനുപാതികമായ ഗുണനിലവാരം നമ്മുടെ വിദ്യാഭ്യാസ മേഖലക്ക് നഷ്ടമായി. കോളേജുകളിൽനിന്നു പഠിച്ചിറങ്ങുന്ന യുവതീയുവാക്കൾക്ക് വിദ്യാഭ്യാസ യോഗ്യതക്ക് അനുയോജ്യമായ തൊഴിൽ സാധ്യത ഇല്ലാതായി. പരമ്പരാഗത അടിസ്ഥാന വിഷയങ്ങളും മാനവീകവിഷയങ്ങളും പുതുതലമുറക്ക് അനാകർഷകമായതും, അതിലേക്കു സമർഥരുടെ ഒഴുക്ക് നിലച്ചതും നമ്മുടെ സാമൂഹ്യ സാമ്പത്തിക രംഗങ്ങളിൽ വരുത്താൻ പോകുന്ന തിരിച്ചടികൾ നിസ്സാരമാകില്ല.

## വിദ്യാഭ്യാസ വ്യാവസായിക ബന്ധവും തൊഴിലില്ലായ്മയും

അഭ്യസ്തവിദ്യരായ യുവജനങ്ങളുടെ ഏറ്റവും വലിയ പ്രശ്നം തൊഴിലില്ലായ്മയാണ്. ഭാരതത്തിലെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ക്ലാർക്കന്മാരെ സൃഷ്ടിക്കാനുള്ള ഫാക്ടറികളാണെന്നു മഹാത്മാഗാന്ധി അഭിപ്രായപ്പെട്ടത് ഈ മേഖലയിൽ കാലോചിതമായ ഇടപെടലുകൾ ആവശ്യമാണെന്ന് വ്യക്തമാക്കാനാണ്. എന്നാൽ ഇന്നത്തെ ബിരുദ-ബിരുദാനന്തര യോഗ്യതയുള്ള ഉദ്യോഗാർഥിക്കു മറ്റു പരിശീലനമോ തീവ്രമായ തയ്യാറെടുപ്പുകളോ കൂടാതെ ക്ലാർക്കുമാരുടെ പരീക്ഷയിൽ പോലും കടന്നുകൂടാനാവില്ല. അഭ്യസ്തവിദ്യരായ യുവജനങ്ങൾ ഏതു രാജ്യത്തിന്റെയും വലിയ സമ്പാദ്യമാണ്. കാർഷിക വ്യാവസായിക, വാണിജ്യ, ശാസ്ത്ര സാങ്കേതിക മേഖലകളുടെ പരിപോഷണത്തിനും നവീകരണത്തിനും കാരണവും പ്രേരണയും വിദ്യാഭ്യാസ മേഖലയുടെ വളർച്ചയും വിദ്യാസമ്പന്നരുടെ വർദ്ധനയുമാണ്. ഏതു വികസിത രാജ്യത്തിന്റെയും സാമ്പത്തിക വളർച്ചയുടെ അടിത്തറയാണിത്. വിദ്യാഭാസമേഖലയിലെ പഠനഗവേഷണങ്ങളുടെയും നവീനാശയ രൂപീകരണങ്ങളുടെയും പരിണിതഫലമായി ഉത്പാദനമേഖലയിലെ വളർച്ചക്കും വികസനത്തിനും ആവശ്യമായ സാങ്കേതികവിദ്യയും മാനവശേഷിയും പ്രദാനം ചെയ്യുവാനുള്ള ദൗത്യമാണ് വിദ്യാഭ്യാസ മേഖലക്കുള്ളത്. എന്നാൽ നമ്മുടെ വിദ്യാഭ്യാസ മേഖല പടർന്നുപന്തലിച്ചെങ്കിലും, ആ വളർച്ചക്ക് ആനുപാതികമായ മുന്നേറ്റം വ്യവസായിക വാണിജ്യമേഖലകളിൽ ഉണ്ടായില്ല. നാടിന്റെ ഉൽപാദന സേവനമേഖലകളും സാമ്പത്തികരംഗം പൊതുവെയും നേരിടുന്ന വെല്ലുവിളികൾ ഏറ്റെടുക്കുവാൻ പാകത്തിൽ വിദ്യാഭ്യാസ മേഖലയെ പരിവർത്തനം ചെയ്യുവാൻ നമുക്ക് കഴിഞ്ഞില്ല. വർഷങ്ങളുടെ പാരമ്പര്യവും തലയെടുപ്പും അവകാശപ്പെടുന്ന സ്ഥാപനങ്ങൾപോലും കഴിഞ്ഞ രണ്ടു പതിറ്റാണ്ടിനുള്ളിൽ സവിശേഷമായ നൈപുണ്യമോ ഉൽപാദന മേഖലകളെ ത്വരിതപ്പെടുത്തുവാൻ പര്യാപ്തമായ വിശേഷ സംഭാവനകളോ നൽകാൻകഴിയാതെ കേവലം 'നിലനിൽക്കുക' മാത്രം ചെയ്തു. നമ്മുടെ പൊതുവിദ്യാഭ്യാസ മേഖലയും ഉന്നതവിദ്യാഭാസ മേഖലയും ഇനിയും ഇതിനോട് പ്രതികരിക്കുവാൻ അനുയോജ്യമായ കാലാവസ്ഥയിലല്ലതാനും. മറിച്ച് വിദ്യാഭ്യാസം നേടി ഏതുതൊഴിലും മാന്യമായി കാണേണ്ടിടത്തു, 'മാന്യമായ' തൊഴിൽതേടി അലഞ്ഞു നിരാശരായി, ശാരീരികാധ്വാനത്തോടുള്ള വിരക്തി ബലപ്പെടുത്തി തൊഴിലന്വേഷകരായി നിലകൊള്ളുന്ന ഇന്നത്തെ സാഹചര്യം നമ്മുടെതന്നെ സൃഷ്ടിയാണ്.



## ജൈവിക ബന്ധം നഷ്ടപ്പെട്ട ഗവേഷണവും പഠനവും

ദേശീയ പ്രാധാന്യമുള്ള ഒരുപിടി ഗവേഷണ കേന്ദ്രങ്ങളും ദേശീയ പഠനകേന്ദ്രങ്ങളും കേരളത്തിലുണ്ട്. കാസർഗോഡുള്ള സെൻട്രൽ പ്ലാന്റേഷൻ ക്രോപ് റിസർച്ച് ഇൻസ്റ്റിട്യൂട്ട്, ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സ്പൈസസ് റിസർച്ച് കോഴിക്കോട്, സെൻട്രൽ ട്യൂബർ ക്രോപ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് എന്നിങ്ങനെ കാർഷികമേഖലയിലെ ഓരോവിളകൾക്കും ഗവേഷണകേന്ദ്രങ്ങൾ ഇവിടു ്. അടുത്തകാലത്ത് നിലവിൽവന്ന ചില ദേശീയ പഠനകേന്ദ്രങ്ങളിൽ പ്രധാനപ്പെട്ടവയാണ് ഇന്ത്യൻ



ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മാനേജ്മന്റ് കോഴിക്കോട്, തിരുവനന്തപുരം ഐെസെർ, ഇന്ത്യൻ ഇന്സ്ടിട്യൂറ് ഓഫ് സ്പേസ് ടെക്നോളജി പാലക്കാട്, ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി കണ്ണൂർ, നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഡയറി ടെക്നോളജി, നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫാഷൻ ടെക്നോളജി കണ്ണൂർ മുതലായവ. എന്നാൽ ഈ ഗവേഷണകേന്ദ്രങ്ങളും നമ്മുടെ പൊതു വിദ്യാഭാസ സ്ഥാപനങ്ങളും തമ്മിൽ ഒരു ജൈവിക ബന്ധം ഇനിയും ഉണ്ടായിട്ടില്ല.

## പൊതുവിദ്യാഭ്യാസ രംഗം

ഒരു രാജ്യത്തിന്റെ പുരോഗതിയുടെ അടിസ്ഥാനമാണ് വിദ്യാഭാസം. ഈ രംഗത്ത് വരുത്തുന്ന പരിഷ്കാരങ്ങളും നടപടികളും വളരെ ശ്രദ്ധയോടും ജാഗ്രതയോടും നടത്തേണ്ടതാണ്. ഗൗരവമായ ചിന്തയില്ലാതെ മാറിമാറിവരുന്ന സർക്കാരുകളും രാഷ്ട്രീയ നേതൃത്വവും നടത്തിയ പരിഷ്കാരങ്ങളും നടപടികളും ഈ രംഗത്തെ വളർത്തിയില്ല എന്ന് മാത്രമല്ല, അപകടകരമായ ഒട്ടേറെ പ്രശ്നങ്ങൾ സൃഷ്ടിക്കുകയും ചെയ്തു. സാർവ്വത്രിക വിദ്യാഭാസത്തിന്റെ പേരിൽ പത്താംക്ലാസ്സുവരെ എല്ലാവരെയും വിജയിപ്പിക്കുവാനുള്ള തീരുമാനംപോലെ നമ്മുടെ വിദ്യാഭ്യാസ മേഖലയെ മുഴുവൻ പ്രതികൂലമായി ബാധിക്കുന്ന വളരെയധികം തീരുമാനങ്ങൾ ഉദാഹരണമായുണ്ട്.

5 വയസ്സായ എല്ലാവരെയും സ്കൂളിൽ എത്തിക്കാൻ കഴിഞ്ഞത് നമ്മുടെ മികവാണ്, സംശയമില്ല. എന്നാൽ സ്കൂളിൽ എത്തുന്ന എല്ലാവരെയും 18 വയസ്സിൽ കോളേജിൽ എത്തിക്കാനുള്ള പരിശ്രമം ഒരു വികസ്വര രാജ്യത്തിന് അഭികാമ്യമല്ല. ഉന്നത വിദ്യാഭ്യാസ മേഖലയിൽ മികവ് പുലർത്താൻ കഴിയുന്നവർ പഠന ഗവേഷണ പ്രവർത്തനങ്ങളുമായി മുന്നോട്ടു പോകേണ്ടതുണ്ട്. എന്നാൽ വിവിധ മേഖലകളിൽ സിദ്ധിയും, വാസനയുമുള്ള ധാരാളം യുവജനങ്ങൾ ഉന്നത വിദ്യാഭ്യാസ മേഖലയിൽ അവരുടെ കഴിവ് പ്രകടിപ്പിക്കുവാനോ, ആവശ്യമായ നൈപുണ്യം നേടാനോ ആവാതെ പിന്തള്ളപ്പെട്ടുപോകുന്ന കാഴ്ച ഇന്ന് സർവ്വസാധാരണമാണ്. ശാരീരികാദ്ധ്വാനമില്ലാത്ത ഒരു തൊഴിൽ കിട്ടുംവരെ പ്രത്യേകിച്ചൊരു ലക്ഷ്യമില്ലാതെ പഠിച്ചുകൊണ്ടിരിക്കുന്ന യുവജനങ്ങൾ നല്ല സൂചനയല്ല നൽകുന്നത്.

സ്കൂൾതലത്തിൽ പ്രത്യേക തൊഴിൽ നൈപുണ്യം നല്കുന്നതിനാരംഭിച്ച വി.എച്ച്.എസ്.ഇ ഇന്ന് അത്ര മെച്ചമായ അവസ്ഥയിലല്ല. പത്താം ക്ലാസിനു ശേഷം വിദ്യാർഥികളെ അവരുടെ അഭിരുചിക്കനുസരിച്ചു വിവിധ തൊഴിൽ മേഖലകളിലേക്ക് തിരിച്ചുവിടുന്നതിനും, തെരഞ്ഞെടുക്കുന്ന മേഖലയിൽ പരിശീലനവും തൊഴിൽ നൈപുണ്യവും നൽകുന്നതിനുമാണ് വി. എച്ച്. എസ്. ഇ ആരംഭിച്ചത്. തെരഞ്ഞെടുത്ത മേഖലയിൽ തൊഴിൽ നൽകി, ആ മേഖലയിൽ തുടർപഠനത്തിനും കൂടുതൽ വൈദഗ്ധ്യം നേടുന്നതിനുമുള്ള സൗകര്യം ഒരുക്കേണ്ടതിനു പകരം പ്ലസ്ടു സയൻസ് സിലബസ് കൂടി പഠിപ്പിച്ചു സർവകലാശാല പഠനത്തിന് വാതിൽ തുറന്നു കൊടുത്തതിന്റെ അപകടം ഇനിയും നാം തിരിച്ചറിഞ്ഞിട്ടില്ല. തെരഞ്ഞെടുത്ത തൊഴിൽ രംഗത്തു വിദഗ്ദ്ധ തൊഴിലാളി ആയില്ല എന്ന് മാത്രമല്ല, ഉന്നതവിദ്യാഭ്യാസ മേഖലയിൽ മികവ് പുലർത്താനും ഇക്കൂട്ടർക്ക് ആയില്ല. വേണ്ടത്ര ആലോചനയില്ലാത്ത ഇത്തരം പരിഷ്കാരങ്ങൾ നമ്മുടെ വിദ്യാഭാസ മേഖലക്കുണ്ടാക്കിയ തിരിച്ചടികൾ ചില്ലറയല്ല.

വിവര സാങ്കേതികതയുടെ മേഖലയിൽ നമ്മുടെ പൊതുവിദ്യാഭ്യാസ മേഖല നടത്തിയ ഇടപെടലുകൾ വളരെ പ്രശംസാർഹമാണ്. ഐ സി ടി വിദ്യാഭ്യാസം കൊണ്ട് ലോകം വിഭാവനചെയ്ത പ്രയോജനം നമ്മുടെ വിദ്യാർഥികൾക്ക് സമഗ്രമായി ലഭിച്ചില്ല എങ്കിലും ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങളേക്കാൾ കേരളം ഏറെ മുന്നോട്ടു പോയി എന്നതിൽ സംശയമില്ല.

## എൻട്രൻസ് ജ്വരം

പഠനമികവിന്റെ അളവുകോൽ എഞ്ചിനീറിംഗിനോ, മെഡിസിനോ അഡ്മിഷൻ കിട്ടുന്നതാണെന്ന ചിന്തയാണ് ഇന്ന് പൊതുസമൂഹത്തിനുള്ളത്. മികവുള്ളവർക്കു അതിനുള്ള അവസരവുമുണ്ട്. എന്നാൽ പ്ലസ് ടു പഠിക്കുന്ന മുഴുവൻപേരും ഭീമമായ പണംമുടക്കിയായാലും ഡോക്ടറാവാനുള്ള പരിശ്രമത്തിലാണ്. സമൂഹത്തിന്റെ ചിന്തയും, മാതാപിതാക്കളുടെ നിർബന്ധവും ഈ വഴിക്കാണ്. ഒരു ന്യൂനപക്ഷം വിജയിക്കുമ്പോൾ ഭൂരിഭാഗം പേരും പരാജിതരായി പിന്മാറുന്നു. സാഹിത്യത്തിലും, അടിസ്ഥാന ശാസ്ത്ര മാനവീക വിഷയങ്ങളിലും ഒരുപക്ഷെ വിജയം കൈവരിക്കാൻ കഴിവുള്ള കുട്ടികളായിട്ടും പരാജിതരെപോലെ ജീവിക്കാൻ നിർബന്ധിതരായ ധാരാളം കുട്ടികളെ വിദ്യാഭാസത്തിന്റെ ഇടവഴികളിൽ കണ്ടുമുട്ടാനാകും.

## ഉന്നതവിദ്യാഭ്യാസ രംഗം

നമ്മുടെ സർവ്വകലാശാലകൾ രാഷ്ട്രീയ പടലപ്പിണക്കങ്ങളുടെയും പ്രതികാര പരിഷ്കാരങ്ങളുടെയും കേന്ദ്രമായി. അക്കാഡമിക് വിദഗ്ധരുടെ അഭിപ്രായങ്ങളേക്കാൾ രാഷ്ട്രീയ കക്ഷികളുടെ അഭിപ്രായങ്ങളും തീരുമാനങ്ങളും നടപ്പാക്കാനുള്ള വേദിയായാണ് ഇന്നു മിക്ക അക്കാഡമിക് കമ്മിറ്റികളും. സർവകലാശാല സെനറ്റും സിൻഡിക്കേറ്റും രാഷ്ട്രീയ നിലപാടുകൾക്കനുസരിച്ചാണ് തീരുമാനങ്ങൾ കൈക്കൊള്ളുക. അപൂർവ്വമായിപോലും സർവകലാശാലയുടെ ഗുണനിലവാരം വർധിപ്പിക്കുവാനുള്ള ചർച്ചകൾ ഉണ്ടാവാറില്ല, അത്തരം ചർച്ചകൾ ഉണ്ടാവാത്തത് ആരെയും അലോസര



പ്പെടുത്തുന്നുമില്ല. അടുത്തകാലത്ത് കേരള ടെക്നിക്കൽ യൂണിവേഴ്സിറ്റിയിൽ എഞ്ചിനീയറിംഗ് വിദ്യാർഥികൾ സമരംചെയ്തത്, നിശ്ചിത നിലവാരമില്ലാത്തവരെയും വിജയിപ്പിക്കണം എന്ന ആവശ്യത്തിന്മേലാണ്. സർവകലാശാലയുടെ നിലവാരം ഉയർത്തുന്നതായിരുന്നില്ല ആരുടേയും മുന്തിയ പരിഗണനന. അടുത്തകാലത്ത് നടന്ന ഒരു പഠനം വെളിപ്പെടുത്തുന്നത് കോളേജുകളിൽ പ്രവേശനം നേടുന്ന വിദ്യാർത്ഥികളിൽ നാൽപതു ശതമാനത്തോളം കുട്ടികൾ ഉന്നതവിദ്യാഭാസത്തോടു താല്പര്യം ഉള്ളവരോ പ്രേത്യേക ലക്ഷ്യമുള്ളവരോ അല്ല എന്നാണ്. അറിവുനേടുന്നതല്ലാതെ മറ്റു പല പരിഗണനകളിൽ കലാശാലാപഠനരംഗത്തു വരുന്നവർ കോളേജുകൾ തച്ചുടക്കുന്നു, പ്രിൻസിപ്പലിനെ അധിക്ഷേപിക്കുന്നു, അധ്യാപകരോട് കയർക്കുന്നു, തമ്മിൽത്തല്ലി തലകീറി ക്യാമ്പസുകളെ കലാപശാലയാക്കുന്നു. നിരവധി കോടതിവിധികൾ ഉണ്ടായിട്ടും, ക്യാമ്പുസുകളിൽ സമാധാനം പുലരാത്തതു രാഷ്ട്രീയ നിലപാടുകൾമൂലമാണ്.

ശാസ്ത്ര സാങ്കേതിക വ്യാവസായിക മേഖലകളിലെ പ്രഗൽഭരെ നിശ്ചിത ഇടവേളകളിൽ ഗസ്റ്റ് ആയി വിളിച്ചു അവരുടെ പഠനവിഷയങ്ങളും ഗവേഷണ നേട്ടങ്ങളും പുതുതലമുറക്ക് പരിചയപെടുത്തുന്നതിനും, ഉത്തേജിപ്പിക്കുന്നതിനും സർവകലാശാലകളിലും, ഗവേഷണകേന്ദ്രങ്ങളിലും പ്രഭാഷണങ്ങൾ നടത്താറുണ്ട്. ബിരുദാനന്തര, ഗവേഷണ വിദ്യാർഥികൾക്കു പുതു ദർശനം നൽകുന്നതിനാണ് ഇത്തരം (ഗസ്റ്റ് ലെക്ചർ) പ്രഭാഷണങ്ങൾ നടത്തുക. നമ്മുടെ കോളേജുകളിൽ കഴിഞ്ഞ രണ്ടുപതിറ്റാണ്ടായി, സ്ഥിരം അധ്യാപകരേക്കാൾ യോഗ്യത കുറഞ്ഞ ഗസ്റ്റ് അധ്യാപകർ വർഷത്തിൽ നൂറ്റമ്പതു ദിവസത്തിൽ കൂടുതൽ പഠിപ്പിക്കുന്നു എന്നത്, ഉന്നത ആശയങ്ങൾ എത്രമാത്രം അപകടകരമാംവിധം മലിനമാക്കാം എന്നതിനുദാഹരണമാണ്.

### മാറ്റങ്ങൾ തിരിച്ചറിയണം

കാലാകാലങ്ങളിലുണ്ടാവുന്ന ശാസ്ത്ര സാങ്കേതിക മേഖലയിലെ മാറ്റങ്ങളും പുരോഗതിയും നമ്മുടെ സർവകലാശാലകളുടെ സിലബസിൽ എത്രയോ കാലം കഴിഞ്ഞാണ് ഇടംപിടിക്കുക. ആൽവിൻ ടോഫർ (അഹംശി ഠീളളല്യ) 1980–ൽ 'ദ് തേർഡ് വേവ്' എന്ന പുസ്തകത്തിലൂടെ ലോകത്തെ നിയന്ത്രിക്കാൻപോകുന്ന പുതിയസാങ്കേതികമികവിന്റെ സാധ്യതകൾ ചൂണ്ടിക്കാട്ടി. വിവിവരസാങ്കേതികതയുടെ സാധ്യത ഫലപ്രദമായി ഉപയോഗിക്കാത്ത സമൂഹം പിന്തള്ളപ്പെടുമെന്ന് അദ്ദേഹം സമർത്ഥിച്ചു. കൃഷിയുടെ ആരംഭത്തോടെ മാനവചരിത്രത്തിൽ ഉണ്ടായ സമൂലപരിവർത്തനത്തെ അദ്ദേഹം ഒന്നാമത്തെ തിരയായി കണ്ടു. തുടർന്ന് രൂപപ്പെട്ടതാണ് വ്യാവസായിക വിപ്ലവത്തിലൂടെയുണ്ടായ സമഗ്രമാറ്റങ്ങളുടെ കാലം. വിവരസാങ്കേതികതയുടെ ശക്തമായ തിരമാല ആഞ്ഞടിക്കുന്ന മൂന്നാമത്തെ കാലഘട്ടം വന്നെത്തിയെന്നു മൂന്നരപതിറ്റാണ്ടു മുമ്പ് അദ്ദേഹം ചൂണ്ടിക്കാട്ടി. പുതിയ അറിവിൽ നൈപുണ്യം നേടാത്ത ഏതുസമൂഹവും ശാസ്ത്രസാങ്കേതികതയുടെ അതിശക്തമായ അടിയൊഴുക്കിൽ നഷ്ടപ്പെട്ടുപോകുമെന്ന അപകടമാണ് ആൽവിൻ ടോഫർ പ്രവചിച്ചത്. ഇന്ന് മൂന്നും നാലും ഘട്ടം കടന്നു നാം അഞ്ചാമത് ഘട്ടത്തിലേക്ക് കടന്നിരിക്കുന്നു; എന്നാൽ അതെന്താണെന്നുപോലും നാമറിഞ്ഞിട്ടില്ല. കമ്പ്യൂട്ടറും മൊബൈലും ഇന്റർനെറ്റും ഒക്കെ ഉപയോഗിക്കുന്ന നാം വിവരസാങ്കേതികത മുഴുവൻ കൈപ്പിടിയിൽ ഒതുങ്ങി എന്നു വിശ്വസിക്കുമ്പോഴും മനുഷ്യർ ഇന്നുവരെ സങ്കൽപിച്ചതിന്റെ ഒക്കെ അപ്പുറത്താണ് അതിന്റെ വിജ്ഞാന സംഭരണശേഷിയും വിതരണസ്വഭാവവും എന്ന സത്യം തിരിച്ചറിയാതെ പോകുന്നു. വൈജ്ഞാനികമായ ഈ കുതിച്ചുചാട്ടത്തെ പ്രയോജനപ്പെടുത്താൻ നമ്മുടെ അക്കാഡമിക് സമൂഹങ്ങൾക്കുപോലും കഴിയുന്നില്ല എന്ന് തിരിച്ചറിയുമ്പോഴാണ് നാം എത്ര പുറകിലാണ് യാത്ര ചെയ്യുന്നത് എന്ന് ബോധ്യമാവുക. ലോകത്തു സംഭവിക്കുന്ന പുതിയ പുതിയ മാറ്റങ്ങൾ അപ്പപ്പോൾ തിരിച്ചറിയാനും സാംശീകരിക്കാനും ആ മേഖലകളിൽ കൂടുതൽ മുന്നേറ്റമുണ്ടാക്കാനും നമ്മുടെ പഠനഗവേഷണരംഗങ്ങൾ സജ്ജമാകണം; നേടുന്ന അറിവുകൾ ക്യാമ്പുസുകളിലൂടെ കൈമാറ്റപ്പെടുകയും വേണം. വിവരസാങ്കേതികതയുടെ കാലം കഴിഞ്ഞിട്ടും നമ്മുടെ സർവ്വകലാശാലകളുടെ പാഠ്യപദ്ധതിയിൽ ഇനിയും അതുൾപ്പെട്ടിട്ടില്ല എന്ന തിരിച്ചറിവ് നമ്മെ ആശങ്കപ്പെടുത്തണം. കമ്പ്യൂട്ടർ സാക്ഷരതപോലും ഇല്ലാതെ ബി.കോം പഠിച്ചിറങ്ങാം എന്നതുപോലെ ഒട്ടേറെ ഉദാഹരണങ്ങൾ ഇക്കാര്യത്തിൽ നമ്മുടെ മുമ്പിലുണ്ട്. ശാസ്ത്ര സാങ്കേതിക പുരോഗതിയുടെ നടുവിലും നമ്മുടെ സർവകലാശാലകളിലെ സയൻസ് വിദ്യാർഥികളുടെ പഠനസമയത്തിന്റെ സിംഹഭാഗവും അപഹരിക്കുന്ന പ്രാക്ടിക്കൽ റെക്കോർഡ് എഴുത്തു കാലഹരണപ്പെട്ട അധ്യയനരീതിയാണെന്ന് തിരിച്ചറിയാൻ ഇനി എത്രകാലം എടുക്കും. വർഷങ്ങളായി പരിഷ്കരിക്കാത്ത പാഠ്യപദ്ധതിയുമായാണ് ആധുനിക വിദ്യാഭാസത്തിന്റെ വക്താക്കളായി നാം നിലകൊള്ളുന്നത്. നമ്മുടെ സർവ്വകലാശാലകൾ കാലോചിതമായി സിലബസ് പരിഷ്കരിക്കാനും പുതിയ പുതിയ അറിവുകൾ അപ്പപ്പോൾത്തന്നെ സിലബസിന്റെ ഭാഗമാക്കാനും നൂതന അറിവിന്റെ പ്രഭവകേന്ദ്രമാകുവാനും നിതാന്ത ജാഗ്രത പുലർത്തേണ്ടതുണ്ട്.

കേരളം വിദ്യാഭ്യാസ മേഖലയിൽ കൈവരിച്ച നേട്ടങ്ങൾ വളരെയാണ്. നവോത്ഥാന നായകന്മാരുടെ ശക്തമായ ഇടപെടലുകളും നിശ്ചയദാർഢ്യവും അനുകൂല ബൗദ്ധിക ഭൗതിക സാഹചര്യങ്ങളും പൊതുവിദ്യാഭാസത്തെ ശക്തിപ്പെടുത്തി. എന്നാൽ സവിശേഷ അറിവിന്റെയും നൈപു



# ജീവിത രേഖയുടെ നിർമ്മിതി




**ഡോ. ഷേർളി സ്റ്റ്യൂവർട്ട്**
മാർ ഇവാനിയോസ് കോളേജ്
തിരുവനന്തപുരം





സ്പഷ്ടവും നിശ്ചിതവുമായ ലക്ഷ്യങ്ങൾ എത്തിപ്പിടിക്കാൻ ഉതകുന്ന വെളിച്ചവും ഊർജ്ജവും ആകണം വിദ്യാഭ്യാസം. കലാപ കലുഷിതമായിക്കൊണ്ടിരിക്കുന്ന സമൂഹത്തിനു കുളിർമയുടേയും ആശ്വാസത്തിന്റേയും നറുമഴ പൊഴിയിച്ച് വരണ്ട പാറയായി മാറിയേക്കാവുന്ന മണ്ണിനെ നനവുറ്റതും ഫലഭൂയിഷ്ഠവുമാക്കി ഹരിതാഭമാക്കുന്ന വിദ്യാഭ്യാസ സമ്പ്രദായമാണ്ഇന്നിന്റെആവശ്യം.

പാരടിച്ചു നശിക്കാൻ എന്തുക്രൂരതയും കാട്ടി സമ്പത്തു സമാഹരിക്കാൻ, ഭൂമി വെട്ടിപ്പിടിക്കാൻ, പ്രകൃതിയെ ക്രൂരമായി പിച്ചിച്ചീന്താൻ, അക്രൈസ്തവ മാർഗ്ഗങ്ങളിലൂടെ അധികാരം കൈവശമാക്കാൻ, അൽപം മാത്രമുള്ള നമ്മുടെ ആയുസ്സിനെ അർത്ഥമില്ലാതാക്കിക്കളയുന്ന ഒരു തലമുറ വളർന്നുവരുന്നത് ഭയപ്പാടോടെ മാത്രമെ നോക്കിക്കാണാവൂ. ഒരു കുട്ടിയുടെ മനസ്സിന്റേയും അവന്റെ പെരുമാറ്റത്തിന്റേയും നിലവാരത്തിൽ ഉന്നതി ഉണ്ടാക്കുക എന്നതാണ് വിദ്യാഭ്യാസത്തിന്റെ മൗലിക കർത്തവ്യം.

വിദ്യാഭ്യാസ വിചക്ഷകനായിരുന്ന ഡോക്ടർ രാധാകൃഷ്ണൻ വിദ്യാഭ്യാസത്തെ ഒരു വ്യക്തിയുടെ ദ്വിതീയ ജന്മമെന്നു വിശേഷിപ്പിക്കുയുണ്ടായി. എല്ലാ ജന്തുക്കളെയും പോലെ മനുഷ്യനും ജൈവിക വളർച്ച നേടുന്നു. വിദ്യാഭ്യാസം ഇല്ലെങ്കിലും എന്നാൽ വിദ്യാഭ്യാസം അവനിലെ നൂതന മനുഷ്യനെ വളർത്തുന്നു. ആ പരിണാമത്തിൽ മനസ്സിനും ബുദ്ധിക്കും പരിവർത്തനം നടക്കുകയുംപക്വത കൈവരിച്ച് തന്നെക്കുറിച്ചുതന്നെ നൂതനമായ അവബോധം ഉണ്ടാവുകയുംചെയ്യുന്നു.

നളന്ദ തക്ഷശില പോലുള്ള സർവ്വകലാശാലകളുടെ ഈറ്റില്ലമായിരുന്ന ഭാരതത്തിൽ നിലനിന്നിരുന്ന ഗുരുകുല സമ്പ്രദായം വിജ്ഞാനശേഖരത്തെക്കാൾ സ്വഭാവസംസ്കരണത്തിന്യത്തിന്റെയും കാലത്തു നമ്മുടെ അവസ്ഥ ദയനീയമാണ്. ഒരു വലിയ മാറ്റത്തിന് നാമാകെ മാറണം. മികവുറ്റ അധ്യാപകർ വേണം, പ്രവർത്തന സ്വാതന്ത്ര്യം വേണം, രാഷ്ട്രീയ നേതൃത്വത്തിന് പരീക്ഷിക്കാനും, പ്രതിഷേധിക്കാനും, നിയന്ത്രിക്കാനും, സ്വാധീനിക്കാനും, വികലമാക്കാനും സാധിക്കുന്ന പൊതുസ്ഥലം എന്നതിൽ നിന്നും ഗൗരവമായ പഠനത്തിനും, ഗവേഷണത്തിനും, സ്വതന്ത്ര സംവാദങ്ങൾക്കും, പുതിയ പുതിയ കണ്ടെത്തലുകൾക്കും ഇടമുള്ള സ്വതന്ത്ര ബൗദ്ധിക കേന്ദ്രങ്ങളാകണം നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ. ആഗോളതലത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന വലിയ മാറ്റങ്ങളെ ഉൾക്കൊണ്ട് മികവിന്റെ കേന്ദ്രങ്ങളായി നമ്മുടെ വിദ്യാലയങ്ങളും കലാശാലകളും മാറണം. കാലഹരണപ്പെട്ട പഠന ക്രമത്തിൽ നിന്നും നമ്മുടെ ഉന്നത വിദ്യാഭ്യാസ മേഖല സ്വതന്ത്രമാകണം. ഭൗതിക സൗകര്യങ്ങളും സ്മാർട്ട് ക്ലാസും നിലവാരം ഉയർത്തും എന്ന തെറ്റിദ്ധാരണയിലാണ് നാം ജീവിക്കുന്നത്. സ്വാർത്ഥതാല്പര്യമില്ലാതെ പൊതുനന്മ മാത്രം ലാക്കാക്കി ജീവിതം സമർപ്പിച്ച, ഇന്ന് നാം അഭിമാനിക്കുന്ന നേട്ടങ്ങൾക്ക് കാരണക്കാരായ മഹാരഥന്മാരുടെ സംഭാവനകൾക്കു മുമ്പിൽ തലകുനിക്കാം. വരുംനാളുകളിൽ അത്തരം ഒരു നേതൃത്വം രൂപപ്പെടട്ടെ എന്ന് പ്രത്യാശിക്കാം.






നാണ് പ്രാധിനിത്യം നൽകിയിരുന്നത്. മഹാഭാരതത്തിലെ സാന്ദീപനി മഹർഷി കൃഷ്ണനേയും സുദാമാവിനേയും ഒന്നിച്ചാണ് വിദ്യ അഭ്യസിപ്പിച്ചത്. ഇവിടെ വിദ്യാർത്ഥികൾ തമ്മിലുള്ള താരതമ്യ ഭാവം ഇല്ലാതാക്കി ഓരോ കുട്ടിയുടേയും സ്വഭാവത്തെ സാത്വിക പ്രാധാന്യമാക്കി എല്ലാവരും തുല്യരാണെന്ന പാരസ്പര്യം വളർത്തുക എന്നത് ഗുരുകുല വിദ്യാഭ്യാസത്തിന്റെ മൗലികതയായിരുന്നു.

90% മാർക്കുവാങ്ങിയ കുട്ടികൾപോലും ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പ്രവേശനം തരപ്പെടുത്താൻ കഴിയാതെ അപ്പനമ്മമാർ മന്ത്രിമാരുടെ മുതൽ കോളേജിന്റെ പ്യൂണിന്റെ വരെ കാലുപിടിക്കുന്നു. ഒരു ഇരുപത് വർഷം കഴിഞ്ഞ് മക്കളുടെ കഴുത്തിൽ സ്തെതസ്കോപ്പ് തൂങ്ങിക്കിടക്കുന്ന സ്വപ്നങ്ങളുമായി രണ്ടരവയസ്സായ കുഞ്ഞിന്റെ കൈയും പിടിച്ച് എൽ. കെ. ജി അന്വേഷിച്ചുനടക്കുന്ന മാതാപിതാക്കൾ ആയിരങ്ങളും ലക്ഷങ്ങളും കൊടുത്ത് പ്രവേശനം സാധിച്ചു കഴിഞ്ഞാൽ പിന്നെ മക്കൾക്കു റാങ്കു വാങ്ങിക്കൊടുക്കാനുള്ള ജ്വരമാണ്. പിന്നെ ട്യൂഷൻ മയക്കുമരുന്നിനും മദ്യത്തിനും അടിമപ്പെട്ടു സിനിമാശാലകളിലും മറ്റ് ഇടങ്ങളിലും സമയം ചിലവിട്ടു നശിക്കുന്ന മക്കൾ. അനവധി മൂല്യബോധം നശിച്ച സമൂഹവും വിദ്യ അഭ്യാസമാക്കുന്ന അദ്ധ്യാപന പ്രക്രിയയും ഒത്തുചേർന്നപ്പോൾ ധാർമിക മൂല്യങ്ങൾ തകർന്നു.

വിദ്യാഭ്യാസം വിദ്യാർത്ഥിയുടെ സമ്പൂർണ്ണ വികസനമാണ്. അറിവുകളുടെ ഒരു വലിയ ഭാണ്ഡം മാത്രമല്ല വിദ്യാഭ്യാസം. ആ ഭാണ്ഡം മനസ്സില്ലാമനസ്സോടെ ചുമക്കുന്നവനല്ല ഒരു യഥാർത്ഥ വിദ്യാർത്ഥി. ആധ്യാത്മികതയുടെ വികസനവും വിദ്യാഭ്യാസത്തിന്റെ അഭിഭാജ്യഘടകമാകുന്നു. പെരുമാറ്റത്തിന്റെ ശ്രേഷ്ഠമാണ് സാധാരണക്കാരോടും ആഭിമുഖ്യം പുലർത്തുന്നവരും സാഹോദര്യത്തിൽ വിശ്വാസമർപ്പിച്ചവരും സ്വാതന്ത്ര്യത്തോടും സമാധാനത്തോടും സ്നേഹമുള്ളവരും നീതിയോടുംി നിയമത്തോടും വിധേയത്വമുള്ള പൗരന്മാരാണ് ഒരു രാജ്യത്തെ മഹത്വപൂർണ്ണമാക്കുന്നത് (ഡോ. രാധാകൃഷ്ണൻ) ഇത്തരം ജനതയെ വാർത്തെടുക്കുന്നതാവണം ആത്യന്തികമായി വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം.

ഇത്തരണത്തിൽ അപ്പനമ്മമാരോട്, അധ്യാപകരോട്, സമൂഹത്തോട് ഒരുവാക്ക് വക്രതയും അപകടവും നിറഞ്ഞ ഒരു വന്യജീവി സങ്കേതത്തിലേക്കാണ് നമ്മുടെ മക്കൾ എടുത്തെറിയപ്പെടുന്നത്. പരുക്കേൽപ്പിക്കാതെ മടങ്ങിയെത്തുന്നവർ വളരെയൊന്നുമില്ല. നിരാശരായി സ്വപ്നങ്ങൾ തകർന്നവരായി നമ്മുടെ മക്കൾ മടങ്ങി വരാതിരിക്കണമെങ്കിൽ നമ്മിൽ അടിസ്ഥാനപരമായ പരിവർത്തനങ്ങളുണ്ടാകണം. പുതിയ ദർശനങ്ങളും മൂല്യബോധവും ഉണ്ടാവണം. കുടുംബങ്ങളിൽ അതു തുടങ്ങണം. സമൂഹത്തെ സ്വാധീനിക്കാനും തിരുത്തുവാനും മാനസാന്തരപ്പെടുത്തുവാനും ഭൂമിയിലാക്കി വയ്ക്കപ്പെട്ടിരിക്കുന്ന നമ്മുടെ സഭകളിലൂടെ അത് സമൂഹമദ്ധ്യത്തിലെത്തണം. നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ അക്കാര്യത്തിൽ മാതൃകയാകണം. മത്സരമല്ല, പാരസ്പര്യമാണ് ക്രൈസ്തവ ദർശനത്തിന്റെ കാതലെന്നു നമ്മുടെ മക്കൾ അറിയണം. മത്സരത്തിന്റേയും, വെറുപ്പിന്റേയും വെല്ലുവിളികളുടേയും സമ്മർദ്ദത്തിനു വിട്ടുകൊടുക്കാതെ ദൈവസ്നേഹത്തിന്റെ സമാധാനത്തിൽ അവരെ കാക്കണം. ദൈവകാരുണ്യം അവരുടെ ജീവിതങ്ങൾക്കു കവചം ആകുമ്പോൾ ശാശ്വതമായ വിജയം അവർ കൈവരിക്കും.




അപ്പോൾ മണലാരണ്യങ്ങളെ പൂചൂടിക്കുന്ന മനോഹരജീവിതങ്ങൾ സ്വായത്തമാകും. കൃപയുടേയും, കരുണയുടേയും നദികളൊഴുകുന്ന ജീവിതങ്ങളുടെ ഉറവിടമാകുമ്പോൾ കാൽവരിയിൽ നിന്നൊഴുകിയിറങ്ങിയ രക്തത്തിന്റെ വിലയെന്തെന്ന് വാക്കുകളിലൂടെ, കർമ്മങ്ങളിലൂടെ, നിർവ്യാജ സ്നേഹത്തിലൂടെ അനുഭവവേദ്യമാകുമ്പോൾ മനുഷ്യപുത്രന്മാരായി മാറും. അതാവട്ടെ നമ്മുടെ വിദ്യാഭ്യാസം.



# പൊതു മേഖല ശാക്തീകരണം വിദ്യാഭ്യാസത്തെ മെച്ചപ്പെടുത്തുന്നുണ്ടോ?



ഡോ. മേരി റജീന



ഈയടുത്ത് പ്രസിദ്ധപ്പെടുത്തിയ പത്താം തരം (S.S.L.C) പരീക്ഷാഫലം ഞെട്ടിച്ചു. കേരളത്തിൽ പരീക്ഷ എഴുതിയതിൽ 97.84 ശതമാനം കുട്ടികളും വിജയിച്ചിരിക്കുന്നു. ഒരർത്ഥത്തിൽ പരീക്ഷ എഴുതിയവരെല്ലാം ജയിച്ചിരിക്കുന്നു. ഉന്നത വിദ്യാഭ്യാസ മേഖലയിലെ പ്രവർത്തന പരിചയം വച്ച് വിശ്വസിക്കാൻ സാധിക്കാത്ത ഒരു മികവാണിത്. ഒരൊറ്റ പരീക്ഷയല്ല പത്താം ക്ലാസ്സിൽ ഉള്ളത്. പത്ത് വിഷയങ്ങൾ പഠിച്ച് ജയിക്കണം. നമ്മുടെ സ്കൂളുകളും അദ്ധ്യാപകരും, വിദ്യർത്ഥികളും എത്ര മിടുക്കരാണ്. ഇതേ കുട്ടികൾ എൻജിനിയറിംഗ് കോളേജുകളിൽ എത്തുമ്പോൾ വിജയ ശതമാനം 140 കോളേജുകളിൽ 50 ശതമാനത്തിൽ താഴെ എത്തുന്നത് എന്തുകൊണ്ടാണ്. അദ്ധ്യാപകരാണോ കുട്ടികളാണോ മോശമാകുന്നത്. നൈപുണ്യ വികസന മേഖലയിലെ കേരളത്തിന്റെ ഏറ്റവും വലിയ മുന്നേറ്റമായിരുന്നു ഈ എൻജിനിയറിംഗ് മേഖല. സംസ്ഥാനത്തിന്റെ പൊതു വിദ്യാഭ്യാസത്തിന്റെ വിഹിതം മൊത്തം പദ്ധതി വിഹിതത്തിന്റെ 80% ആയിരിക്കെയാണ്. ഈ തരത്തിലുള്ള ഫലങ്ങളെല്ലാം പുറത്തു വരുന്നത്.

ഇതിനിടയിൽ ശ്രദ്ധയിൽപ്പെട്ട ഒരു റിപ്പോർട്ടിന്റെ പ്രസക്ത ഭാഗങ്ങൾ ഇവിടെ ഉൾക്കൊള്ളിക്കുന്നു. കേരളത്തിൽ എറണാകുളം ജില്ലയിൽ നടത്തിയ സർവ്വേയെ അടിസ്ഥാനപ്പെടുത്തി പ്രസിദ്ധീകരിച്ചിട്ടുള്ള സ്ഥിതിവിവര കണക്കാണിത്.

Table1. % youth at different arithmetic levels (age 14-18)

| Arithmetic level | All | Male | Female |
|---|---|---|---|
| Division | 67.4 | 64.6 | 70.0 |
| Subtraction | 17.6 | 18.9 | 16.5 |
| Number recognition (10-99) or below | 15.0 | 16.5 | 13.6 |
| Total | 100 | 100 | 100 |

ഇക്കഴിഞ്ഞ എസ്.എസ്.എൽ.സി പരീക്ഷയിൽ 99.1 %വിജയം നേടി സംസ്ഥാനത്തെ ഏറ്റവും മുന്നിൽ നിൽക്കുന്ന ജില്ലയാണ് എറണാകുളം. ഇവിടെ 99.63% കുട്ടികളും കണക്കിൽ വിജയിച്ചിട്ടുമുണ്ട്. ഇതേ എറണാകുളം ജില്ലയിൽ ആകെ 64.7% കുട്ടികൾക്കേ ഹരിക്കാനറിയാവൂ എന്നത് Annual Status of Education Report 2017(ASER 2017) പറയുമ്പോൾ ഈ 99.63% എന്താണ്, എങ്ങനെയാണ് എന്നൊരു സംശയം മാത്രമല്ല ആരെയാണ് വിശ്വസിക്കേണ്ടത് എന്ന ആശങ്കയും ഉടലെടുക്കുന്നു. ഒരു വിദ്യാർത്ഥിയുടെ യോഗ്യത നിശ്ചയിക്കപ്പെടുന്നത് കൈവശമുള്ള സർട്ടിഫിക്കറ്റുകൾ കൊണ്ടു മാത്രമാണ് എന്ന ധാരണയിലാണ് ഈ മാർക്ക്ദാനം എന്നാൽ ആഗോളവത്ക്കരിക്കപ്പെട്ട ഒരു ലോകത്തിൽ വൈദഗ്ദ്യമാണ് ജീവിത വിജയത്തിനുള്ള അളവുകോൽ



എന്നിരിക്കെ ASER 2017 നമ്മുടെ കണ്ണുകൾ തുറപ്പിക്കേണ്ട താണ്. സംസ്ഥാനത്തിന്റെ വിദ്യാഭ്യാസ അവസ്ഥ വളരെ ശ്രദ്ധേയമാണെങ്കിലും നിലവാരത്തിൽ വലിയ പ്രശ്നങ്ങൾ നിലനിൽക്കുന്നു.

കേരളത്തിൽ വിദ്യാഭ്യാസം എല്ലാ വിഭാഗങ്ങളിലേയും പ്രദേശങ്ങളിലെയും ജനങ്ങളെ ഉൾപ്പെടുത്തിയുള്ളതും ഏവർക്കും പ്രാപ്യവുമാണ്. വളരെ ഉയർന്ന സാക്ഷരതാ നിരക്കുള്ള കേരളത്തിൽ മറ്റ് സംസ്ഥാനങ്ങളിൽ നിന്ന് വ്യത്യസ്തമായി 18 വയസ്സുവരെയുള്ള എല്ലാ കുട്ടികളേയും ഉൾക്കൊള്ളാൻ സാധിക്കുന്ന രീതിയിലുള്ള വിദ്യാഭ്യാസ സംവിധാനം ഉണ്ട്. അക്കാദമിക മികവും എല്ലാവരെയും ഉൾപ്പെടുത്തലും പദ്ധതികളുടെ പ്രാഥമിക കർത്തവ്യമായി കരുതുമ്പോൾ തന്നെ ഉൽപ്പാദന ഉന്നത വിദ്യാഭ്യാസ മേഖലയുടെയും മാറിക്കൊണ്ടിരിക്കുന്ന കാലഘട്ടത്തിന്റെയും ആവശ്യങ്ങൾ മുൻക്കൂട്ടി മനസ്സിലാക്കി പ്രവർത്തിക്കേണ്ട താണ്. 2016-ൽ ആരംഭിച്ച നവകേരള മിഷന്റെ ഘടകങ്ങളിൽ ഒന്നാണ് വിദ്യാഭ്യാസം. പൊതുവിദ്യാഭ്യാസ സംരക്ഷണ യജ്ഞം ശാക്തീകരിക്കുന്നതിനു വേണ്ടി

പാഠ്യപദ്ധതികളും ക്ലാസ്സ് മുറികളും നവീകരിക്കുന്നതിന് തുക വകയിരുത്തിയിട്ടുണ്ട്. പൊതുവിദ്യാഭ്യാസ നവീകരണ പ്രവർത്തനങ്ങൾ താഴെപ്പറയുന്നവയെന്ന് സർക്കാർ പറയുന്നു.

1. 1000 വിദ്യായലയങ്ങളെ മികവിന്റെ കേന്ദ്രങ്ങളാക്കി ഉയർത്തുക.
2. 9 തൊട്ട് 12 വരെയുള്ള എല്ലാ ക്ലാസ്സ് മുറികളെയും നൂതന സാങ്കേതിക വിദ്യയുപയോഗിക്കുന്ന ക്ലാസ്സ് മുറികളാക്കി മാറ്റുക.
3. 1000 ൽ കൂടുതൽ വിദ്യാർത്ഥികൾ പഠിക്കുന്ന സകൂളുകളിൽ അടിസ്ഥാന സൗകര്യ വികസനം മെച്ചപ്പെടുത്തുക.
4. പ്രൈമറി സ്കൂളുകളിലെ അടിസ്ഥാന സൗകര്യ വികസനം മെച്ചപ്പെടുത്തുക.
5. ഇംഗ്ലീഷ് ഭാഷാ പാടവത്തെ പ്രോത്സാഹിപ്പിക്കുക.
6. 50-ഉം 100-ഉം വർഷങ്ങൾ പൂർത്തിയാക്കിയ സ്കൂളുകളുടെ നവീകരണത്തിനുള്ള പ്രത്യേക പാക്കേജുകൾ, അങ്ങനെ ഈ കേരളത്തിലെ 4695(36.17%) സർക്കാർ സ്കൂളുകളിലും 7220(55.62%) എയ്ഡഡ് സ്കൂളുകളിലും 1066(8.2%) അൺ എയ്ഡഡ് സ്കൂളുകളിലും സ്മാർട്ട് ക്ലാസ്സ് റൂമുകൾ വന്നാൽ ഹരിക്കാനറിയുന്ന 14-18 വയസ്സുകാരുടെ ശതമാനം 67 ൽ നിന്ന് 100 ലേക്ക് ഉയരുമോ?

കേരളത്തിലെ വികസന തലസ്ഥാനമായ എറണാകുളത്താണ് മൂന്നിലൊന്ന് യുവതയ്ക്ക് ഗുണിക്കാനും ഹരിക്കാനും അറിയതെ വളരുന്നത്. അപ്പോൾ മറ്റു ജില്ലകളുടെ നിലവാരം എന്തായിരിക്കും? ഇത്തരം കുട്ടികളോട് സംവദിക്കുമ്പോൾ മനസ്സിലാക്കുന്നത് അവർക്ക് പഠിക്കുവാൻ താൽപ്പര്യക്കുറവുണ്ട് എന്നാണ്. ഈ താൽപര്യക്കുറവ് എങ്ങനെ ഉണ്ടാകുന്നു എന്ന് ഗൗരവമായി പരിശോധിക്കേണ്ടതാണ്. എല്ലാവരുടെയും വിരലുകൾ ഈയവസരത്തിൽ അധ്യാപകർക്കു നേരെയായിരിക്കും. അധ്യാപകരുടെ കഴിവും അവർക്കു ലഭിക്കുന്ന സമയവും ജോലിഭാരവുമൊക്കെ പരിശോധിക്കപ്പെടണം. ഇന്ന് സ്കൂൾ അദ്ധ്യാപകരാകാനുള്ള പരിശീലനത്തിന് ചേരുന്നവരുടെ നിലവാരം മാത്രമല്ല അവരുടെ തൊഴിലിനോടുള്ള ആത്മാർത്ഥതയും പ്രസക്തമാണ്. സർക്കാർ ഓഫീസിലെ ഫയലുകൾ കൈകാര്യം ചെയ്യപ്പെടുന്നതുപോലെ നിസ്സംഗതയോടെ ഇടപെടാൻ സാധിക്കുന്ന ഒന്നല്ലല്ലോ കുഞ്ഞു മനസ്സുകൾ. സർക്കാർ നിർദേശിക്കുന്ന സിലബസ്സും പാഠ്യേതര പ്രവർത്തനങ്ങളും മികച്ച രീതിയിൽ പൂർത്തിയാക്കപ്പെടുമ്പോൾ ഒരധ്യാപകൻ തന്റെ ക്ലാസ്സിലെ മികച്ച വിദ്യാർത്ഥികളെ മാത്രമെ തൃപ്തിപ്പെടുത്തി കാണാൻ വഴിയുള്ളു. പിന്നാക്കംപോയ ഭൂരിപക്ഷത്തെ ശ്രദ്ധിക്കാൻ സാധാരണ ഗതിയിൽ അധ്യാപകന് സാധിച്ചെന്ന് വരില്ല. അവർക്ക് നൽകേണ്ട പ്രത്യേക കോച്ചിംഗിന് സമയം കണ്ടെത്തണമെങ്കിൽ സ്കൂൾ സമയത്തിന് പുറത്ത് അധ്യാപകർ യത്നിക്കേണ്ടി വരും. അങ്ങനെയുള്ള അധ്യാപകരും, വിദ്യാലയങ്ങളും അവർക്ക് പ്രോത്സാഹനവും പിന്തുണയുമേകുന്ന രക്ഷാകർത്തുക്കളും ഇന്ന് വർദ്ധിച്ച് വരുന്നു എന്നത് ആശ്വാസം. പക്ഷേ പ്രവൃത്തി സമയത്തിന് പുറമെയുള്ള പദ്ധതികളാണോ ഈ പ്രശ്നത്തിന് ശാശ്വത പരിഹാരം? അങ്ങനെ ചെയ്യാൻ സാഹചര്യമില്ലാത്ത ഇടങ്ങളിലെ കുട്ടികൾ എന്താണ് ചെയ്യുന്നത്? വീടുകളിൽ അവരെ സഹായിക്കാൻ മാതാപിതാക്കളോ, മുതിർന്നവരോ ഉണ്ടാകണം. അല്ലെങ്കിൽ സ്വകാര്യ ട്യൂഷനു പോകാനുള്ള സാമ്പത്തിക ഭദ്രത യുണ്ടാകണം. സ്കൂളുകളെക്കാൾ കൂടുതൽ സ്വകാര്യ ട്യൂഷൻ സ്ഥാപനങ്ങൾ കേരളത്തിൽ ഉണ്ട് എന്നത് തലയ്ക്കടിയ്ക്കുന്ന ഒരു യാഥാർത്ഥ്യം കൂടിയാണ്. വിജയ ശതമാനത്തിന്റെ ക്രെഡിറ്റ് മുഴുവനായും കുഗ്രാമങ്ങളിൽ പോലും ഇത്തരം സ്ഥാപനങ്ങൾ പരസ്യമായി അവകാശപ്പെടുന്നുമുണ്ട്. ഇതിന് സാധിക്കാത്ത വിദ്യാർത്ഥികളാണ് ഗുണിക്കാനും ഹരിക്കാനുമറിയാതെ തെറ്റു കൂടാതെ എഴുതാനും വായിക്കാനും അറിയാതെ മുന്നോട്ടു പോകുന്നത്. ഈ പ്രശ്നത്തിന് ആക്കം കൂട്ടുന്നതാണ് വിദ്യാഭ്യാസ അവകാശ നിയമത്തിലെ ക്ലാസ്കയറ്റത്തിനുള്ള നിബന്ധന. പണ്ടൊക്കെ ഒരു ക്ലാസ്സിലെ തോൽവി വിദ്യാർത്ഥിക്കും, മാതാപിതാക്കൾക്കും അധ്യാപകർക്കുമുള്ള ഒരു മുന്നറിയിപ്പും



താക്കീതുമായിരുന്നു. ഇന്ന് എട്ടാം തരം വരെ കുട്ടികൾ കയറിപ്പോകുമ്പോൾ ആശ്വസിക്കുന്നത് ആരൊക്കെ യാണ്? ഇക്കാര്യത്തിൽ അൽപം കാർക്കശ്യം കാണിക്കുന്ന സ്വകാര്യ മേഖലയോട് അതിശക്തമായ പ്രതിഷേധം കാണിക്കുന്ന പൊതു സമൂഹത്തിന് മുന്നിൽ ഒരു കണക്കു കൂടി വയ്ക്കുന്നു.

2018 മാർച്ചിൽ പരീക്ഷയ്ക്കിരുന്ന എസ്.എസ്.എൽ.സി ക്കാരുടെ A+ നിലവാരം ഒരു കൗതുകത്തിന് നോക്കുക യുണ്ടായി.

| | സർക്കാർ(%) | എയ്ഡഡ്(%) | പ്രൈവറ്റ്(%) |
|---|---|---|---|
| പരീക്ഷാർത്ഥികൾ | 1,45,773 | 2,63,962 | 30,944 |
| മുഴുവൻ A+ | 89335(6.12) | 20,537(7.7) | 4841(5) |
| ഇംഗ്ലീഷ് A+ | 31,238(21) | 78,809(229) | 19327(62) |
| ഫിസിക്സ് | 33,774(23) | 69337(26) | 13931(45) |
| കെമിസ്ട്രി | 26,744(18) | 56020(21) | 12400(40) |
| കണക്ക് | 14849(10) | 33323(12.6) | 7310(23) |

തീർച്ചയായും സ്വകാര്യ വിദ്യാലയങ്ങളിൽ പഠിക്കുവാൻ പ്രാപ്തിയുള്ള കുട്ടികൾ വളരെ കുറവാണ്. അവർക്ക് സാമ്പത്തിക നിലയും മാതാപിതാക്കളുടെ പിന്തുണയും മെച്ചപ്പെട്ടതും മികച്ചതുമാണെന്ന് അനുമാനിക്കാം. എന്നാൽ അവരെ പഠിപ്പിക്കുന്ന അധ്യാപകർ എല്ലാവരും സർക്കാർ, എയ്ഡഡ് മേഖലയിലെക്കാൾ മികച്ചവർ എന്നു പറയാൻ സാധിക്കുകയില്ല. സർക്കാർ വിദ്യാലയങ്ങളിലെ അധ്യാപകർ പി.എസ്.സി പരീക്ഷ പാസ്സായി വന്ന എല്ലാ യോഗ്യതയോടും കൂടിയവരാണ്. ക്ലാസ്സ് മുറികളിലെ സൗകര്യത്തിന്റെ വ്യത്യാസം കൊണ്ട് മാത്രം A+ശതമാനത്തിൽ ഇരട്ടിയുടെ വ്യത്യാസം വരേണ്ട ആവശ്യമുണ്ടോ? സാധാരണക്കാരുടെ മക്കൾക്ക് ബുദ്ധിശക്തി കുറവാണെന്നുണ്ടോ? ഒന്നാം തരം മുതൽ സാധാരണക്കാരുടെ മക്കളെ കൈകാര്യം ചെയ്യുന്ന തിലുള്ള അപാകതയാണ് ഇത്തരത്തിലുള്ള ഒരു ഫലം സൂചിപ്പിക്കുന്നത്.

പൊതു വിദ്യാഭ്യാസ സംരക്ഷണ യജ്ഞത്തിലുൾ പ്പെടുത്തി കംപ്യൂട്ടറുകളും, കംഫർട്ട് സ്റ്റേഷനുകളും, പ്രൊജക്ടറുകളും കൂട്ടിയതുകൊണ്ട് തീരുന്ന പ്രശ്നമല്ല നമ്മുടെ വിദ്യാഭ്യാസ മേഖലയ്ക്കുള്ളത്. പ്രശ്നം സമൂഹത്തിന്റേതാണ്, കുടുംബങ്ങളുടേതാണ്, അധ്യാപകരു ടേതാണ്, കുട്ടികളുടെയല്ല. സാമൂഹ്യ സുരക്ഷ നിയമങ്ങളും പദ്ധതികളും കുട്ടികൾക്കാവശ്യമായ സുരക്ഷയും സൗകര്യ ങ്ങളും ഒരുക്കേണ്ടിയിരിക്കുന്നു. മാതാപിതാക്കളും മതവും പാർട്ടികളുമെല്ലാം പ്രോത്സാഹനവും പിന്തുണയുമായി ഒപ്പം നടക്കേണ്ടിയിരിക്കുന്നു. ഇല്ലെങ്കിൽ വികസനത്തിലേയ്ക്ക് കുതിച്ചുപായുന്ന ഒരു യുഗത്തിൽ പാർശ്വവത്ക്കരിക്കപ്പെട്ടവർ എന്ന് ഒരു സമൂഹം ഉണ്ടാകും. അവർ ചൂഷണത്തിന് ഇരയാകും. സാമൂഹ്യ പ്രശ്നങ്ങളും അരാജകത്വവും പെട്ടെന്ന് ഉടലെടുക്കും. വിലമതിക്കാനാവാത്ത ഊർജ്ജമാണ് നമ്മുടെ യുവതയിലുള്ളത്. ഇവരുടെ കഴിവുകളെ ഗുണകരമായ ഉത്പാദന പ്രക്രിയയ്ക്കായി ഉപയോഗപ്പെടുത്താൻ സമൂഹം ഒന്നിച്ചാണ് പരിശ്രമിക്കേണ്ടത്.

തിരുവനന്തപുരത്തെ സൈനിക സ്കൂളിലെ പൂർവ്വ വിദ്യാർത്ഥികൾ അട്ടപ്പാടിയിലെ ആദിവാസി ഊരുകളിലെ കുട്ടികളുടെ പഠനത്തിനായി ആവിഷ്ക്കരിച്ചിട്ടുള്ള നവീന പദ്ധതികൾ ഏറെ ശ്രദ്ധയാകർഷിച്ചതാണ്. ഇത്തരം സംരംഭങ്ങൾ കൂടുതലായി ഉണ്ടാകാത്തത് എന്തുകൊണ്ടാണ്.? സമയവും പണവും അദ്ധ്വാനവുമെല്ലാം അവരും അവരുടെ കുടുംബങ്ങളും ഈ കുട്ടികൾക്കായി ചിലവഴിക്കുന്നു. തങ്ങളെക്കാൾ നടപ്പിലും ഉടുപ്പിലും നോട്ടത്തിൽപ്പോലും വ്യത്യസ്ഥതയുള്ളവരോടൊപ്പം മടികൂടാതെ ഇടപഴകുന്ന ഊരിന്റെ മക്കൾ നാളെ അവരുടെ സമൂഹത്തിന്റെ ദീപസ്തംഭങ്ങളാകും. കത്തോലിക്കാ സഭയുടെ സാമൂഹ്യ ക്ഷേമ വീക്ഷണത്തിനും മാറ്റമുണ്ടാകണം എന്നു കരുതുന്നു. പള്ളിക്കൂടങ്ങളുടെയും, അധ്യാപനം ഒരു വ്രതമായെടുത്ത അധ്യാപകരുടെയും കാലം കഴിഞ്ഞു തുടങ്ങുന്നു. സ്വകാര്യ സ്കൂളുകളല്ല അതിനൊരു പരിഹാരം. എയ്ഡഡ് മേഖലയിലെ നമ്മുടെ വിദ്യാലയങ്ങൾക്ക് സർക്കാർ ആനുകൂല്യങ്ങൾ വാങ്ങിയെടുത്ത് വിദ്യാർത്ഥികളോടും അവരുടെ മാതാപിതാ ക്കളോടുമൊപ്പം നടന്ന് നാളെയ്ക്കാവശ്യമായ അറിവും നൈപുണ്യവും അവരിൽ നിറയ്ക്കാനാണ് നാം ശ്രമിക്കേണ്ടത്. നൂറുശതമാനം വിജയം നൽകുകയും അതു കൊട്ടി ഘോഷിക്കുകയും ചെയ്യുന്ന വിദ്യാഭ്യാസ നയം തെറ്റാണെന്ന് ആർജ്ജവത്തോടെ വിളിച്ചു പറയാനുള്ള ധൈര്യം നമുക്കുണ്ടാകണം. വിദ്യാഭ്യാസ വിചക്ഷണനായ ശ്രീ മാധവ് ചവാൻ പറയുന്നതുപോലെ രാജാവ് നഗ്നനാണ്. അദ്ദേഹത്തിന് പുതുവസ്ത്രം നൽകേണ്ടതുണ്ട്. അതിനുള്ള ചങ്കൂറ്റം ആർക്കുണ്ട്? പരിശുദ്ധ ഫ്രാൻസിസ് പാപ്പ പറയുന്നത് "വിശ്വാസം എന്നത് ധൈര്യം ആണെന്നാണ്". തെറ്റും ശരിയും വേർതിരിച്ചറിഞ്ഞ് തെറ്റായ വ്യവസ്ഥയ്ക്കെതിരെ ഉള്ള യുദ്ധമാണ് കത്തോലിക്കന്റെ ജീവിതമെന്ന് അദ്ദേഹം സ്വപ്നം കാണുന്നു. ഈ വിശുദ്ധ പോരാട്ടത്തിന് നേതൃത്വം കൊടുക്കാൻ കേരളത്തിലെ കത്തോലിക്കാ സഭ പ്രാപ്ത യാണ്. ഉണർവ്വോടെ ഊർജ്ജസ്വലതയോടെ നമുക്ക് മുന്നിട്ടിറങ്ങാം.






# ഭീകരതയോട് സന്ധിചെയ്താൽ



**ബോബി ഏബ്രഹാം**

കശ്മീർ ജനത പാക്കിസ്ഥാനോട് ചേരാനല്ല, സ്വാതന്ത്ര്യ മാണ് ആഗ്രഹിക്കുന്നത്, എന്ന് പാക്കിസ്ഥാൻ മുൻ പ്രസിഡന്റ് പർവേശ് മുഷറഫിന്റെ അഭിപ്രായം തന്നെയാണ് തന്റേതെന്നും പറഞ്ഞുകൊണ്ട് കോൺഗ്രസ് നേതാവ് സെയ്ഫുദീൻ സോസിന്റെ രംഗപ്രവേശവും റൈസിങ് കശ്മീർ പത്രത്തിന്റെ എഡിറ്റർ ഷുജാത് ബുഖാരിയുടെ കൊലപാതകവും പിഡിപി സർക്കാരിനുള്ള പിന്തുണ പിൻവലിച്ച ബിജെപി നീക്കവും കശ്മീരിനെ പെട്ടെന്ന് ലോകശ്രദ്ധയിലേക്കു തിരികെ കൊണ്ടു വന്നു. ഇതിൽ അവസാനം പറഞ്ഞ കാര്യം ആണ് ഏറ്റവും ശ്രദ്ധേയം. മൂന്നുവർഷം മുമ്പ് നടന്ന നിയമസഭാ തിരഞ്ഞെടു പ്പിൽ പിഡിപിക്കോ നാഷനൽ കോൺഫറൻസിനോ ബിജെ പിക്കോ ജമ്മു കശ്മീർ ഭരിക്കാനുള്ള ഭൂരിപക്ഷം കിട്ടിയിരു ന്നില്ല. എല്ലാവരെയും അത്ഭുതപ്പെടുത്തിക്കൊണ്ട് ബിജെപിയും പിഡിപിയും കൂട്ടുചേരുന്നതാണ് പിന്നെ കണ്ടത്. അതുവരെ ബിജെപിക്ക് പിഡിപി വിഘടനവാദികളായിരുന്നെങ്കിൽ നേരം ഇരുട്ടിവെളുത്തപ്പോഴേക്കും സ്ഥിതി മാറി. എന്നാൽ കശ്മീർകാ ര്യങ്ങൾ സൂക്ഷ്മമായി നിരീക്ഷിക്കുന്ന ആർക്കും വ്യക്തമായി രുന്നു കാര്യങ്ങൾ. ഭരണം മൂന്നുവർഷം എങ്ങനെ നീണ്ടു പോയി എന്നതു മാത്രമായിരുന്നു അത്ഭുതം.

കശ്മീരിൽ ശക്തമായ ഭരണം കാഴ്ചവച്ച് ഭീകരരെ ഒതുക്കാമെന്നായിരുന്നു ബിജെപി നേതൃത്വത്തിന്റെ പ്രതീക്ഷ എന്നു തോന്നുന്നു. എന്നാൽ അത് മലർപ്പൊടിക്കാരന്റെ സ്വപ്നംപോലെ ആകാൻ അധികകാലം ഒന്നും വേണ്ടിവന്നില്ല. കോൺഗ്രസിന്റെ കശ്മീർ നയം പൂർണപരാജയം ആണെന്നു പറഞ്ഞുകൊണ്ടിരുന്ന ബിജെപിക്ക് പറഞ്ഞതെല്ലാം വിഴുങ്ങേ ണ്ടിവന്നു. യുപിഎ ഭരണകാലത്ത് നഷ്ടമായതിനേക്കാൾ എത്രയോ മടങ്ങ് സൈനികരെയാണ് കഴിഞ്ഞ നാലുവർഷം കൊണ്ട് കശ്മീരിൽ നഷ്ടമായത്. സർജിക്കൽ സ്ട്രൈക്ക് നടത്തി എന്നൊക്കെ മേനി നടിച്ചിട്ടും ഭീകരരെ നിയന്ത്രിക്കാ നായില്ല. തോക്കിൻമുനയിലൂടെയല്ല പരിഹാരം എന്നായിരുന്നു എക്കാലത്തും പിഡിപി നിലപാട്. അതിനു ബിജെപിക്കു വഴ ങ്ങേണ്ടിവന്നു. എന്നാൽ അനുരഞ്ജന മാർഗം ഒന്നും ഫലം കണ്ടുമില്ല. നോട്ടു നിരോധിച്ചപ്പോൾ കശ്മീരിൽ കല്ലേറ് കുറ ഞ്ഞെന്ന് ആശ്വാസം കൊണ്ടിരുന്നപ്പോൾ ഭീകരർ സൈനികരെ തന്നെ തട്ടിക്കൊണ്ടുപോയി കൊലപ്പെടുത്തുന്ന സ്ഥിതിയി ലേക്ക് കാര്യങ്ങൾ നീങ്ങി. ഒടുവിൽ സംഗതി കൈവിട്ടുപോ കുമെന്ന ഘട്ടത്തിലാണ് ബിജെപി – പിഡിപി ബന്ധം വിച്ഛേദി ക്കപ്പെട്ടത്. ഈ ബന്ധം വിശദീകരിക്കാൻ ആദ്യം തന്നെ ബുദ്ധി മുട്ടിയ ബിജെപിക്ക് ലോക്സഭാ തിരഞ്ഞെടുപ്പ് വേളയിൽ പിടി ച്ചുനിൽക്കാൻ ഏറെ പണിപ്പെടേണ്ടിവരുമായിരുന്നു.

സത്യത്തിൽ കശ്മീരിൽ ഇപ്പോൾ എന്താണ് സംഭവിക്കു ന്നത്? തീവ്രവാദികൾ വല്ലാതെ പിടിമുറുക്കിയിരിക്കുന്നു. അവരെ പാക്കിസ്ഥാൻ പരസ്യമായി പിന്തുണയ്ക്കുന്നു. മോദി യുടെ കശ്മീർ, പാക്കിസ്ഥാൻ നയതന്ത്രം അമ്പേ പരാജ യപ്പെട്ടു. സൈനികർ പോലും തട്ടിക്കൊണ്ടുപോകപ്പെടുന്നു. മുമ്പ് ശ്രീനഗറിൽ തീവ്രവാദികൾക്ക് അത്ര എളുപ്പം വന്ന് ആക്രമണം നടത്തി രക്ഷപ്പെടാനാവുമായിരുന്നില്ല. ഇപ്പോൾ ആ സ്ഥിതിയും മാറി. തീവ്രവാദികൾ ഇപ്പോൾ മിതവാദികളെ പ്പോലും വെറുതേ വിടുന്നില്ല. കശ്മീർ പ്രശ്നത്തിൽ മധ്യ മാർഗം സ്വീകരിച്ചിരുന്ന പത്രപ്രവർത്തകൻ ഷുജാത് ബുഖാ രിയുടെ മരണം അതാണ് വ്യക്തമാക്കുന്നത്.

ഒരു കാര്യം ഉറപ്പാണ്. ഭൂപടത്തിൽ ഇന്ത്യയുടെ തലപോലെ കാണുന്ന ഈ ഭൂവിഭാഗം ഇന്ത്യക്ക് നഷ്ടപ്പെടാൻ ആവില്ല. കാരണം അത് പാക്കിസ്ഥാനും ചൈനയ്ക്കും ഇടയിലാണ്. ഇപ്പോൾ തന്നെ പാക്ക് അധിനിവേശ കശ്മീരിൽ ചൈനയുടെ സാന്നിധ്യം പ്രകടമാണ്. അവർ അവിടെക്കൂടി ഒരു വാണിജ്യ പാതയും ഒരുക്കുന്നു. ഭാവിയിൽ ഇന്ത്യയുടെ സുരക്ഷയെ തന്നെ അതു ബാധിക്കും. അതുകൊണ്ടു തന്നെ കശ്മീർ വിട്ടൊരു കളി ഇന്ത്യക്കില്ല. സ്വാതന്ത്ര്യം ആണ് കശ്മിരി കൾക്കിഷ്ടം എന്നു തന്റെ പുസ്തകമായ കശ്മീർ: ഗ്ലിംപ്സസ് ഓഫ് ഹിസ്റ്ററി എന്ന പുസ്തകത്തിൽ പറയുന്ന സെയ്ഫുദീൻ സോസും അതു നടപ്പുള്ള കാര്യമല്ലെന്നു തുടർന്നു പറയു



ന്നുണ്ട്. കശ്മീരിൽ ഒരു തവണ പോയവർക്ക് സെയ്ഫുദീൻ പറഞ്ഞതിന്റെ കാര്യം മനസ്സിലാകും. കാരണം കശ്മീരികളിൽ ഒരു വിഭാഗം സ്വതന്ത്ര കശ്മീർ ആഗ്രഹിക്കുന്നു. ഇന്നും രാജ്യത്തിന്റെ മറ്റു ഭാഗങ്ങളിലുള്ളവരെ ഇന്ത്യക്കാർ എന്നു വിളിക്കുന്നവരാണവരിൽ ഒരു വിഭഗം. എന്നാൽ ഇന്ത്യയോടു ചേർന്നു നിൽക്കുന്നതാണ് നല്ലത് എന്നു കരുതുന്ന വലിയൊരു വിഭാഗവും അവിടെയുണ്ട്. പാക്ക് അധീന കശ്മീരിൽ ജനം ദുരിതം അനുഭവിക്കുമ്പോൾ ഇവിടെ അങ്ങനെ പ്രശ്നങ്ങളൊന്നുമില്ല. പാക്ക് അധിനിവേശ കശ്മീരിൽ പാക്കിസ്ഥാന്റെ റിമോട്ട് കൺട്രോൾ ഭരണം നടക്കുമ്പോൾ ഇവിടെ അവർക്ക് സ്വന്തം ഭരണാധികാരികളെ തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം ഉണ്ട്. മാത്രമല്ല, അവരുടെ ക്ഷേമം കാംക്ഷിക്കുന്ന ഒരു കേന്ദ്ര ഭരണകൂടവുമുണ്ട്. അത് ബിജെപിയായാലും കോൺഗ്രസായാലും വ്യത്യാസമില്ല.

രാജ്യത്തെ സംബന്ധിച്ചിടത്തോളം കശ്മീർ വിലപ്പെട്ട, തന്ത്രപ്രധാന മേഖലയാണ്. അതുകൊണ്ടുതന്നെ അവിടെ കളി മാറുകയാണ്. ഇനി ഗവർണർ ഭരണം എന്ന പേരിൽ അറിയപ്പെടുന്ന കേന്ദ്രഭരണമാണ് അവിടെ നടക്കുക. ഭീകരർക്കുമേൽ ആഞ്ഞടിക്കാൻ തടസ്സമായി നിന്ന സംസ്ഥാന ഭരണകൂടം അവിടെ ഇപ്പോഴില്ല. ഇനി അവരെ പഴിപറഞ്ഞ് രക്ഷപ്പെടാനും ആവില്ല. അതുകൊണ്ടുതന്നെ ഭീകരർക്കെതിരെ ശക്തമായ നടപടി ഇനി പ്രതീക്ഷിക്കാം. വീരപ്പൻ വേട്ടയിലൂടെ പ്രസിദ്ധനായ പൊലീസ് ഓഫിസർ കെ. വിജയകുമാർ ആണ് ഗവർണറുടെ ഉപദേഷ്ടാവായി എത്തുക. ഗവർണർ എൻ.എൻ. വോറ മാറിക്കഴിഞ്ഞാൽ തുടർന്നെത്തുക സുരക്ഷാകാര്യങ്ങളിൽ പ്രാവീണ്യമുള്ള ഒരാളായിരിക്കും എന്നതും ഉറപ്പാണ്.

മാത്രമല്ല, കശ്മീരിലേക്ക് നാഷനൽ സെക്യൂരിറ്റി ഗാർഡ് (എൻഎസ്ജി) കമാൻഡോകളെ നിയോഗിച്ചിരിക്കുകയുമാണ്. എന്താണ് ഇവരുടെ ചുമതല എന്ന് വ്യക്തമായിട്ടില്ലെങ്കിലും സൂചന വ്യക്തമാണ്. കശ്മീരിൽ ഇനി തിരിച്ചടിയുടെയും രക്തച്ചൊരിച്ചിലിന്റെയും നാളുകളാണ്. അത് ഒരു യുദ്ധത്തിൽ കലാശിച്ചാലും അത്ഭുതമില്ല. ഒരു യുദ്ധം ജയിക്കാൻ ബിജെപി മറ്റൊരു യുദ്ധം ആഗ്രഹിക്കുന്നുണ്ടാവും എന്നത് മറ്റൊരു അപ്രിയ സത്യം. കശ്മീരിൽ കളം പെട്ടെന്നു മാറുകയാണ്. എന്താവും അന്തിമഫലം എന്നറിയാൻ കാത്തിരിക്കുകയേ മാർഗമുള്ളു.

**പേടിസ്വപ്നങ്ങളിലൂടെ കേരളവും**

കശ്മീരിൽ പേടിസ്വപ്നങ്ങളുടെ രാപകലുകൾ ആണെങ്കിൽ ഇങ്ങു തെക്കേ അറ്റത്ത് കേരളവും കടന്നുപോയത് ചില ഇരുണ്ട ദിനങ്ങളിലൂടെയാണ്. കോഴിക്കോട് നിപ്പ ദുരന്തമായും പ്രകൃതിക്ഷോഭമായും ദുരിതം വിരുന്നുവന്നു. കേരളം ഇതുവരെ അറിഞ്ഞിട്ടില്ലാത്ത ഭീകര വൈറസാണ് കോഴിക്കോട്ട് മരണം വിതച്ചത്. വവ്വാലുകളിൽ നിന്ന് പകർന്നതെന്നു വിശ്വസിക്കുന്ന (എന്നാൽ ഇനിയും സ്ഥിരീകരണമില്ല) നിപ്പ വൈറസ് ആണ് പെട്ടെന്ന് സജീവമായത്. എങ്ങനെ, എന്തുകൊണ്ട്, ആദ്യം ആരിൽ എന്നൊന്നും ഇനിയും വ്യക്തതയില്ല. എന്നാൽ തുടക്കത്തിൽ തന്നെ വൈറസ് ഏതെന്ന് തിരിച്ചറിയാനായത് രക്ഷയായി. അല്ലെങ്കിൽ മരണം ഇപ്പോഴത്തേതിന്റെ പല മടങ്ങാകുമായിരുന്നു. 17 പേരിൽ മരണം ഒതുങ്ങി. മാത്രമല്ല, കോഴിക്കോടിനു പുറത്തേക്കുള്ള വ്യാപനം തടയാനുമായി. എങ്കിലും ഈ വൈറസ് എവിടെ നിന്നു വന്നു എന്നു സ്ഥിരീകരിക്കാനാവാത്തിടത്തോളം കാലം കേരളം അപകടഭീതിയിൽ തന്നെയാണ്.

ആദ്യം മരിച്ച യുവാവ് മലേഷ്യയിൽ പോയിരുന്നുവെന്നും മറ്റും വാർത്ത പടച്ചുണ്ടാക്കി മുതലെടുക്കാനും ഇതിനിടയിൽ ശ്രമം നടന്നു. മരണദൂതൻ പറന്നുനടക്കുമ്പോൾ വാർത്തയിലൂടെ ദുരന്തം വിതയ്ക്കാൻ മറ്റൊരു ശ്രമം. ക്ഷീരമുള്ളോരകിടിൻ ചുവട്ടിലും ചോര തന്നെ കൊതുകിനു കൗതുകം എന്ന കവിവാക്യം അക്ഷരംപ്രതി ശരിയാണെന്നു തോന്നിപ്പിക്കുന്ന രീതി. എന്തായാലും നിപ്പ വൈറസിനൊപ്പം ആ ക്ഷുദ്ര വൈറസിനെയും കേരളം പ്രതിരോധിച്ചു.

നമ്മുടെ ആരോഗ്യമേഖലയുടെ യശസ് ഉയർത്തിയ മാസം ആണ് കടന്നുപോയത്. കൃത്യമായ രോഗനിർണയം, ബോധ

വത്കരണം എന്നിവയിലൂടെ അവർ രോഗത്തെ നിയന്ത്രിച്ചു നിർത്തി. അജ്ഞാത രോഗം ഒരു മേഖലയിലെ ജനജീവിതത്തെ എങ്ങനെ ബാധിക്കും എന്നും ഇതിലൂടെ തിരിച്ചറിയാനായി. ഭാവിയിൽ ചില അവസരങ്ങളിൽ ജനം പുറത്തിറങ്ങാതിരിക്കാൻ ഈ രീതി സ്വീകരിക്കാമെന്ന് ചില ഭരണകൂടങ്ങളെങ്കിലും പഠിച്ചിട്ടുണ്ടാവും. ഓരോ സംഭവവും ഓരോ പാഠങ്ങളാണല്ലോ.

നിപ്പയിൽ നിന്ന് രക്ഷപ്പെട്ടതിന്റെ സന്തോഷം തീരും മുമ്പാണ് കോഴിക്കോട് ജില്ലയിൽ തന്നെ ഉരുൾപൊട്ടലിൽ 14 പേർ മരിച്ചത്. നിപ്പ വൈറസിന്റെ ഉറവിടം അജ്ഞാതമാണെങ്കിൽ കോഴിക്കോട് സംഭവിച്ച പ്രകൃതിദുരന്തത്തിന്റെ ഉറവിടം മനുഷ്യന്റെ അത്യാഗ്രഹം മാത്രമാണെന്നും വെളിവായി. പശ്ചി



മഘട്ടം കേരളത്തിന്റെ നട്ടെല്ലാണ്. ആ നട്ടെല്ലിൽ നിന്ന് അനിയന്ത്രിതമായി പാറ പൊട്ടിച്ചുകടത്തുകയാണ് കേരളത്തിലെ പ്രധാന വ്യവസായം. അതോടെ ദുർബലമാകുന്ന മലയോരങ്ങൾക്ക് വെള്ളത്തെ പിടിച്ചുനിർത്താനുള്ള ശേഷി നഷ്ടമാകുന്നു. ഉരുൾപൊട്ടൽ നടന്ന സ്ഥലത്ത് മലമുകളിൽ ഒരു ജലസംഭരണിയിൽ ലക്ഷക്കണക്കിന് ലീറ്റർ വെള്ളം ശേഖരിച്ചിരുന്നു എന്നും പറയുന്നുണ്ട്. ഇതൊക്കെ ബന്ധപ്പെട്ട ഉദ്യോഗസ്ഥർ അറിഞ്ഞുതന്നെയാണ് നടക്കുന്നത്. പണത്തിനു മീതെ പരുന്തും പറക്കില്ല. കോഴിക്കോട് ജില്ലയിൽ തന്നെ പി.പി. അൻവർ എംഎൽഎയുടെ ഉടമസ്ഥതയിലുള്ള വാട്ടർ തീം പാർക്കിനു സമീപത്തായി എട്ടിടത്ത് ഉരുൾപൊട്ടലുണ്ടായതായി സ്ഥിരീകരിക്കാത്ത വിവരമുണ്ട്. കുന്നിൻചെരുവിലെ ഈ റിസോർട്ടിനെ സംബന്ധിച്ച് നേരത്തേതന്നെ പരാതിയുള്ളതാണെങ്കിലും ഒരു പ്രശ്നവുമില്ലെന്ന് ന്യായീകരിച്ച പഞ്ചായത്ത് ഭരണനേതൃത്വവും സംസ്ഥാന ഭരണ നേതൃത്വവും ഉദ്യോഗസ്ഥ മേധാവികളും പ്രകൃതിദുരന്തത്തിന്റെ പശ്ചാത്തലത്തിൽ അൽപം ഭയന്നിട്ടുണ്ട്. അതുകൊണ്ടാണല്ലോ പാർക്ക് അടച്ചിടാൻ പറഞ്ഞതും അവിടുത്തെ തടയണകളിലെ വെള്ളം വറ്റിച്ചതും. അതു ശാശ്വതമാണെന്നൊന്നും പറയാൻ പറ്റില്ല. വിവാദം ഒടുങ്ങുമ്പോൾ എല്ലാം മറക്കുകയാണല്ലോ നമ്മുടെ രീതി.

**മേമ്പൊടി**

പൊലീസിലെ അടിമപ്പണിയാണ് ഇപ്പോഴത്തെ പ്രധാന വാർത്ത. പലരുടെയും പ്രതികരണം കണ്ടാൽ ഇതുവരെ ഒന്നും അറിഞ്ഞിരുന്നില്ലെന്നു തോന്നും. പുറമേ മനുഷ്യാവകാശവും സ്ഥിതിസമത്വവും ഒക്കെ പ്രസംഗിക്കുന്ന പല ഐപിഎസ് മുഖങ്ങളും അടിമപ്പണിക്കാരെ നിലനിർത്തിയവരാണ്. സർക്കാർ ചെലവിൽ കിട്ടുന്ന അടിമകളെ എന്തിനു വേണ്ടെന്നുവയ്ക്കണം. രക്തസാക്ഷി മണ്ഡപം ഉയർത്താനും മുദ്രാവാക്യം വിളിക്കാനും ഉത്സാഹം കാട്ടുന്ന പൊലീസ് അസോസിയേഷൻകാർ ഒന്നും അറിയാറില്ല. പിന്നെ, ഇത്തരം ദാസ്യപ്പണിയിൽ സന്തോഷം കണ്ടെത്തുന്നവരുമുണ്ട്. അതിന് അതിന്റേതായ കാരണവും കാണുമായിരിക്കും. ഏതായാലും ദാസ്യപ്പണി നിർത്താനുള്ള സർക്കാർ നീക്കം പാതിവഴിയിൽ ഉപേക്ഷിക്കാതിരിക്കട്ടെ.



# യാക്കോബിന്റെ വഴി
## തീർത്ഥാടനക്കുറിപ്പുകൾ (6)

ഫാ. മാത്യു ചാർത്താക്കുഴിയിൽ

"നാളെ രാവിലെ വീണ്ടും കാണാം" എന്നു പറഞ്ഞുക്കൊണ്ട് തന്റെ രാത്രി വിശ്രമത്തിനായി സൂര്യൻ പടിഞ്ഞാറെ ചക്രവാളത്തിന്റെ പടികൾ ഇറങ്ങാൻ ആരംഭിച്ചപ്പോൾ നടന്നു തളർന്ന് ജാംപൗളോയും ഞാനും ടൊസാന്റോസ് (Tosantos) എന്ന ഗ്രാമത്തിൽ എത്തിയിരുന്നു. വി. ഫ്രാൻസിസ് അസീസിയുടെ നാമത്തിലുള്ള സത്രത്തിലായിരുന്നു അന്നു ഞങ്ങൾക്ക് അന്തിയുറങ്ങേണ്ടിയിരുന്നത്. കഴിഞ്ഞ ലക്കത്തിൽ വിവരിച്ച നിക്കോളോസ് പർണ്ണശാലയ്ക്ക് സമാനമായ ആത്മീയ അനുഭവം ഇവിടെ നിന്നും ഞങ്ങൾക്കു ലഭിച്ചു. ഫ്രാൻസിസ്കൻ മൂന്നാംസഭയിലെ അംഗങ്ങളായ ബ്ര. മാർക്കോയും, ബ്ര. ഫാബിയനുമായിരുന്നു സാൻ ഫ്രാൻസിസ്കോ ദി അസീസ്സി സത്രത്തിൻെറ (San Francisco De Asis Albergue) അനുദിന പ്രവർത്തനങ്ങൾ തടസ്സം കൂടാതെ മുന്നോട്ടു കൊണ്ടുപോയിരുന്നത്. തീർത്ഥാടകർ നല്കുന്ന ചെറിയ സംഭാവനകൾ കൊണ്ടായിരുന്നു അവർ അതിന്റെ പ്രവർത്തനങ്ങൾ വലിയ കുറവുകൾ കൂടാതെ നടത്തിയിരുന്നത്.

ഈ പഴയ ഭവനത്തിന്റെ ചെറിയ മുറ്റത്തെ മനോഹരമാക്കി സൂക്ഷിച്ചിരുന്നത് അസീസിയിൽ നിന്നും കൊണ്ടു വന്ന റോസാച്ചെടികളായിരുന്നു. വി. ഫ്രാൻസിസ് തനിക്കുണ്ടായ പ്രലോഭനങ്ങളെ അതിജീവിക്കുന്നതിനുവേണ്ടി ആശ്രമത്തോടു ചേർന്നുള്ള മുള്ളുനിറഞ്ഞ പനിനീർച്ചെടികൾക്കിടയിൽ കിടന്നുരുണ്ടു എന്നു അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അന്നു മുതൽ വിശുദ്ധനായ ഫ്രാൻസിസിന്റെ സ്പർശനമേറ്റ റോസാച്ചെടികൾ മുള്ളുകൾ മുളപ്പിക്കാതായി. ഇന്നും ഇറ്റലിയിലെ അസീസിയിലുള്ള ഫ്രാൻസിസ്കൻ ആശ്രമത്തിലെ റോസാച്ചെടികൾ പൂക്കൾ മാത്രമെ മറ്റുള്ളവർക്കു നല്കാറുള്ളൂ. ആരും കാണാതെ ടൊസാന്റോസിലെ സത്ര മുറ്റത്തുള ചെടികൾക്കിടയിൽ കിടന്നൊന്നു ഉരുണ്ടാലോ എന്നു എനിക്കും തോന്നാതിരുന്നില്ല. പക്ഷേ പൂക്കൾ മാത്രമുണ്ടായിരുന്ന അവിടുത്തെ ചെടികൾ എങ്ങനെ മുള്ളുകളും മുളപ്പിക്കാൻ തുടങ്ങി എന്നു മറ്റൊരു കഥ എഴുതപ്പെടാനുള്ള സാദ്ധ്യത മുന്നിൽ കണ്ട് ആ ഉദ്യമത്തിൽ നിന്നും ഞാൻ പിന്മാറി.

സത്രത്തിൽ കുർബാന അർപ്പിക്കുന്നതിനുള്ള സൗകര്യങ്ങൾ ഉണ്ടായിരുന്നെങ്കിലും, അതിനൊരു തീർത്ഥാടക വൈദികൻ വിരളമായേ അതുവഴി വന്നിരുന്നുള്ളൂ. അന്ന വിടെയുണ്ടായിരുന്ന 26 തീർത്ഥാടകരിൽ കത്തോലിക്കരല്ലാത്ത കുറേപ്പേരും കൂടി കുർബാനയിലും തുടർന്നുനടന്ന പ്രാർത്ഥനയിലും സംബന്ധിച്ചു, വിവിധ ഭാഷകൾ സംസാരിക്കുന്നവരുടെ ഇത്തരം സംഗമങ്ങൾ "ബാബേലി"നേക്കാൾ "പെന്തിക്കോസ്തി"യുടെ അനുഭവമായിരുന്നു മിക്കപ്പോഴും പ്രദാനം ചെയ്തിരുന്നത്. മുകളിലത്തെ നിലയിലുള്ള തടിയിൽ നിർമ്മിച്ച തറയിലിരുന്നു കുർബാനയ്ക്കുശേഷം വിവിധ ഭാഷകളിൽ ഞങ്ങൾ പ്രാർത്ഥിച്ചു. ബ്ര. ഫാബിയൻ ഒരു കൂടയുമായി ഞങ്ങളുടെ അടുത്തു വന്നു. കാണിക്കയെടുക്കുന്ന സമയമാണെന്നു കരുതി പള്ളിയിൽ പോകുന്ന ഒരു വിശ്വാസി കുറെ നാണയങ്ങൾ അതിൽ നിക്ഷേപിച്ചു. കഴിഞ്ഞ ദിവസങ്ങളിൽ അവിടെ താമസിച്ച തീർത്ഥാടകർ എഴുതിവച്ച പ്രാർത്ഥനാനിയോഗങ്ങളായിരുന്നു അതിൽ. ഓരോ പ്രാർത്ഥനാനിയോഗങ്ങളും ഉറക്കെ വായിച്ചതിനു ശേഷം എല്ലാവരും ഒരുമിച്ചു ആ നിയോഗത്തിനുവേണ്ടി പ്രാർത്ഥിക്കുന്നതിനുവേണ്ടിയായിരുന്നു അത്. മകൻ കാറപകടത്തിൽ മരിച്ചതിന്റെ ദുഃഖം മറക്കുന്നതിനുവേണ്ടി തീർത്ഥാടനം നടത്തുന്ന ഒരു പിതാവിന്റെ കുറിപ്പായിരുന്നു എനിക്കു കിട്ടിയത്. ഞാൻ വായിച്ചതു കേട്ടപ്പോൾ എന്റെ അടുത്തിരുന്ന മദ്ധ്യവയസ്കരായ സ്ത്രീ താനും അത്തരത്തിലുള്ള ഒരു നിയോഗത്തോടെയാണ് തീർത്ഥാടനം നടത്തുന്നതെന്ന് സങ്കടത്തോടെ എന്നോടു പറഞ്ഞു.

പേരുവയ്ക്കാതെ ഞങ്ങളുടെ പ്രാർത്ഥനാനിയോഗങ്ങളും തുടർന്നു വരുന്നവർക്കു പ്രാർത്ഥിക്കുന്നതിനായി ഞങ്ങളും

എഴുതി നല്കി. ഈ നിയോഗങ്ങൾ 20 ദിവസം വരെ സൂക്ഷിച്ചുവെയ്ക്കുകയും , ഒരു പ്രാവശ്യമെങ്കിലും അതു വച്ച് പ്രാർത്ഥിച്ചതിനുശേഷം കത്തിച്ചുകളയുകയും ചെയ്യുകയാണ് പതിവ്. അതുവഴി കടന്നുപോകുന്ന തീർത്ഥാടകർ 20 ദിവസത്തിനകം സാന്റിയാഗോയിൽ എത്തിച്ചേരുമെന്നാണ് കരുതപ്പെടുന്നത്. പ്രാർത്ഥനയ്ക്കു ശേഷം എല്ലാവരും ഒരുമിച്ചാണ് ഭക്ഷണം തയ്യാറാക്കിയത്. ഭക്ഷണം പാകം ചെയ്യുന്ന കാര്യത്തിൽ പിന്നിലായിരുന്നെങ്കിലും കഴിക്കുന്ന കാര്യത്തിൽ ആരെയും തോല്പ്പിക്കുന്നതിനു ഞാൻ തയ്യാറായിരുന്നു. എങ്കിലും പാത്രം കഴുകാനും, മേശ വൃത്തിയാക്കാനും ആവശ്യപ്പെടാതെ തന്നെ ഞാനും സഹായിച്ചു.

നൂറ്റാണ്ടുകൾ പഴക്കമുള്ള, രണ്ടു ലക്ഷത്തിലധികം ജനങ്ങൾ അധിവസിക്കുന്ന ബുർഗോസ് (Burgoes) എന്ന പട്ടണത്തിൽ കൂടിയായിരുന്നു ഫ്രഞ്ചു തീർത്ഥാടന പാത കടന്നുപോയിരുന്നത്. ചരിത്ര പ്രാധാന്യമുള്ള മനോഹരമായ കത്തീഡ്രൽ ദൈവാലയമായിരുന്നു ആ നഗരത്തിലെ ഏറ്റവും വലിയ ആകർഷണം. നാല്പത് വർഷങ്ങൾ കൊണ്ടു പൂർത്തിയാക്കിയ ഈ കത്തീഡ്രൽ 1260ൽ കൂദാശ ചെയ്ത് ആരാധനയ്ക്കായി ഉപയോഗിച്ചു തുടങ്ങി. ഫ്രഞ്ചു ഗോത്തിക്ക് (gothic) ശൈലിയിൽ പണിതിരിക്കുന്ന ഈ ദൈവാലയത്തിനുള്ളിൽ 13 ചെറിയ ചാപ്പലുകളും ഉണ്ട്.

സൂര്യൻ തലയ്ക്കു മുകളിൽ വന്നു നിൽക്കുന്ന സമയമായപ്പോഴാണ് ഞങ്ങൾ കത്തീഡ്രൽ ദൈവാലയത്തിലെത്തിയത്. അതിനടുത്തുള്ള ചെറിയ കൃത്രിമക്കുളത്തിൽ കിളിക്കൂട്ടങ്ങൾ അവധിക്കാലത്തു ആറ്റിൽചാടി നീന്തിക്കളിക്കുന്ന നീന്തൽ പരിശീലനത്തിലായിരിക്കുന്ന കുട്ടികളെപോലെ വെള്ളത്തിൽ തുള്ളിച്ചാടികളിക്കുകയായിരുന്നു. മദ്ധ്യാന സൂര്യന്റെ ചൂടിൽ നിന്നകന്ന്, അല്പം ആത്മീയ വെളിച്ചം പ്രാപിക്കാനായി ഒരു മണിക്കൂർ ദൈവാലയത്തിൽ ചിലവഴിക്കാൻ ജാംപൗളോയും ഞാനും തീരുമാനിച്ചു. ചരിത്രമ്യൂസിയങ്ങളെല്ലാം ഉൾപ്പെടുന്ന കത്തീഡ്രൽ ദൈവാലയം കാണാനെത്തുന്നവർ ചെറിയൊരു ഫീസടച്ച് ടിക്കറ്റെടുക്കണമായിരുന്നു. തീർത്ഥാടകർക്ക് ചില പ്രത്യേക ഇളവുകൾ അനുവദിച്ചിരുന്നു. വൈദികന്റെ തിരിച്ചറിയൽ കാർഡു കാണിച്ചപ്പോൾ ടിക്കറ്റെടുക്കാതെ തന്നെ സന്തോഷത്തോടെ എനിക്കു പ്രവേശനാനുമതി ലഭിച്ചു. വേർപിരിയുന്ന സ്ഥലത്തു തന്നെ വീണ്ടും കണ്ടുമുട്ടാം എന്ന തീരുമാനത്തോടെ ഞങ്ങൾ പള്ളിയുടെ രണ്ടു ദിശയിലേയ്ക്കുപോയി.

കത്തീഡ്രലിനകത്തുള്ള വി. തെക്ളായുടെ (St. Thecla) ചാപ്പലിൽ നിന്ന് കുർബാന കഴിഞ്ഞു പ്രായമായ കുറച്ചുപേർ പുറത്തിറങ്ങുന്നതു കണ്ടപ്പോൾ ഞാൻ അവിടെ കയറി. ആരുമില്ലാതിരുന്ന അവിടെയിരുന്നു അല്പസമയം പ്രാർത്ഥിക്കുകയും വിശ്രമിക്കുകയുമായിരുന്നു എന്റെ ലക്ഷ്യം. പള്ളിയിലെ അവസാനത്തെ ഇരിപ്പിടം തിരഞ്ഞെടുക്കാനായി ആദ്യമെത്തുന്ന വിശ്വാസിയുടെ തീക്ഷണതയോടെ ചാപ്പലിന്റെ പിറകിലുള്ള ഭിത്തിയോടു ചേർന്നിരിക്കുന്ന ബഞ്ചിൽ എന്റെ ഭാണ്ഡം ഇറക്കിവച്ച് ഞാനിരുന്നു. എന്നെ കാത്തിരിക്കുന്നതുപോലെ, ശുശ്രൂഷകൻ അണയ്ക്കാൻ മറന്നുപോയ അൾത്താരയിലെ ഒരു മെഴുകുതിരി അപ്പോഴും കത്തിക്കൊണ്ടിരുന്നു.

സെന്റ് തെക്ളായുടെ ചിത്രത്തിൽ കാണപ്പെട്ട സിംഹങ്ങൽ എന്നിൽ വിശുദ്ധയെക്കുറിച്ചു കൂടുതൽ അറിയാനുള്ള കൗതുകം ഉണർത്തി. പാരമ്പര്യം സാക്ഷിക്കുന്നത് വി. പൗലോസ് ശ്ലീഹായുടെ പ്രസംഗങ്ങളിൽ ആകൃഷ്ടയായി സകലതും ത്യജിച്ച് ദൈവത്തെ പ്രാപിക്കാൻ പരിശ്രമിച്ചവളാണ് തെക്ള എന്നാണ്. അവളുടെ മാനസാന്തരത്തിൽ കലിപൂണ്ട ഒരു കൂട്ടം ആളുകൾ തെക്ളായെ ജീവനോടെ കത്തിക്കാൻ ശ്രമിച്ചു. അങ്ങനെ അവർ അഗ്നിയൊരുക്കിയിരിക്കുമ്പോൾ അവിടെ വലുതായ കാറ്റുംമഴയും ഉണ്ടാവുകയും തെക്ളാ അത്ഭുതകരമായി രക്ഷപ്പെടുകയും ചെയ്തു. പിന്നീട് പൗലോസ് ശ്ലീഹായെ അനുധാവനം ചെയ്ത് അന്തോക്യയിൽ എത്തിയപ്പോൾ അവിടെയുള്ള ഒരു പ്രഭുവിനു അവളോടു ആകർഷണം തോന്നി തന്റെ അവിഹിത ഇംഗിതങ്ങൾക്ക് വഴങ്ങാൻ അവളെ പ്രേരിപ്പിച്ചു. അദ്ദേഹത്തിന്റെ പ്രലോഭനങ്ങളെ നിരസിച്ച തെക്ളായോടു അയാൾ പ്രതികാര മനോഭാവത്തോടെ പെരുമാറി, കള്ളക്കേസിൽ കുടുക്കി വന്യമൃഗങ്ങൾക്കു എറിഞ്ഞു കൊടുക്കാനുള്ള വിധി സമ്പാദിച്ചു. അവിടെ വച്ച് താൻ ഉടൻ മരിക്കുമെന്നു കരുതി അവൾ തന്നെതന്നെ മാമോദീസാമുക്കി. എന്നാൽ അത്ഭുതകരമായി അക്രമണകാരികളായ ആൺസിംഹങ്ങളിൽ നിന്നും പെൺസിംഹങ്ങൾ അവളെ രക്ഷിച്ചു. പിന്നീട് വലിയ താപസജീവിതം നയിച്ച തെക്ളാ, ആദിമക്രൈസ്തവ സഭയിലെ സ്ത്രീകൾക്കെല്ലാം വലിയ പ്രചോദനവും മാതൃകയും ആയിത്തീർന്നു. ഈയടുത്ത കാലത്ത് തീവ്രവാദികൾ സിറിയായിലുള്ള വി. തെക്ളായുടെ കബറിടം പങ്കിലമാക്കാൻ ശ്രമിച്ചതായി പത്രവാർത്തകൾ ഉണ്ടായിരുന്നു.

ചാപ്പലിന്റെ ഭിത്തിയിൽ നിന്നും ഊർന്നിറങ്ങിയ ഈർപ്പം എന്റെ ശരീരത്തിലേയ്ക്കും പ്രവേശിക്കാൻ തുടങ്ങിയിരുന്നു. ബാഹ്യനയനങ്ങൾ ഞാനറിയാതെ അടയുവാൻ തുടങ്ങിയപ്പോൾ എന്റെ മുന്നിൽ കത്തിക്കൊണ്ടിരുന്ന മെഴുകുതിരിയെ ഞാൻ ആർദ്രതയോടെ നോക്കി. എന്റെ ആന്തരീക നയനങ്ങൾക്കു മുമ്പിൽ തെളിഞ്ഞു നിന്ന മെഴുകുതിരി അവാച്യമായ ഒരു ദർശനസൗഭാഗ്യത്തിലേയ്ക്ക് ഞാനറിയാതെ എന്നെ കൂട്ടിക്കൊണ്ടുപോയി. "ഒരുപാടുനാളായി , ആരും കാണാതെ ഈ അൾത്താരയിലിരുന്നു കത്തുന്ന തിരിയാണു ഞാൻ". ആരുടെ മുന്നിലും ഇതുവരെയും തുറക്കാത്ത ആത്മകഥയുടെ പുസ്തകത്താളുകൾ മെഴുകുതിരി എന്റെ മുന്നിൽ മറിച്ചുക്കൊണ്ടേയിരുന്നു. "പ്രകാശത്തിലൂടെ ഒരുപാടു നന്മകൾ പ്രസരിപ്പിക്കുകയാണ് എന്റെ ലക്ഷ്യം. ഈ അൽത്താരയിലിരുന്നു കത്തുന്നതിനുള്ള വലിയ ഭാഗ്യമാണ് എനിക്കു ലഭിച്ചിരിക്കുന്നത്. കത്തുമ്പോൾ എനിക്കു വേദനിക്കാറുണ്ട്, പക്ഷേ ഈ സഹനമില്ലാതെ എന്നിലെ പ്രകാശം പരക്കുകയില്ല." "ഈ പകൽ വെളിച്ചത്തിനിടയിലും, നീ എന്തിനാണു കത്തുന്നത്". ഞാനറിയാതെ ചോദിച്ചു പോയി. മെഴുകുതിരി തുടർന്നു: "മാലാഖയുടെ മുഖവും, പിശാചിന്റെ മനസുമായി എന്റെ മുന്നിലെത്തുന്ന മനുഷ്യജന്മങ്ങളുടെ അന്ധകാരജീവിതത്തിലേയ്ക്കു അല്പം വെളിച്ചം കടത്തിവിടുകയാണെന്റെ ലക്ഷ്യം. അനേകർ അന്ധകാരത്തിൽ ജീവിക്കുന്നതിനെക്കാൾ അവർക്കൊക്കെ പ്രകാശം പരത്തി ഞാൻ മരിക്കുന്നതാണെനിക്കിഷ്ടം". "മരിക്കുന്നതിനു നിനക്കു ഭയമില്ലേ"? ഞാൻ ചോദിച്ചു. "മനുഷ്യൻ ഏറ്റം ഭയക്കുന്നത് മരണത്തെയാണ്". മെഴുകുതിരിക്കു വിടാനുള്ള ഭാവമുണ്ടായിരുന്നില്ല. "എന്നാൽ മരണത്തെ ഭയമില്ലാത്ത മനുഷ്യരെ മരണത്തിനു ഭയമാണ്. ഈ അൾത്താരയിൽ എല്ലാ ദിവസവും മുറിക്കപ്പെടുന്ന അപ്പത്തിന്റെ അതിവേദന അടുത്തുനിന്നു ഞാൻ കാണുന്നുണ്ട്. കാൽവരിയിൽ നുറുങ്ങി വീണ "ജീവന്റെ അപ്പത്തിന്റെ" വേദന വലിയ ജീവനായി ഇവിടെ പരിണമിക്കുന്നു. സ്വയം മുറിയാതെ അപ്പമാവില്ല, സ്വയം മരിക്കാതെ ജീവൻ നല്കാനുമാവില്ല, സ്വയം കത്താതെ പ്രകാശം നല്കുന്ന മെഴുകുതി

രിയുമാവില്ല. ഈ വലിയ രഹസ്യത്തെക്കുറിച്ചുള്ള അറിവാണ് നിനക്കുണ്ടാകേണ്ടത്. നിന്റെ തീർത്ഥാടനത്തിന്റെ ലക്ഷ്യവും അതു തന്നെ".

എന്റെ തീർത്ഥാടന ലക്ഷ്യം മെഴുകുതിരി കണ്ടെത്തിയത് എന്നെ അസ്വസ്ഥനാക്കി. "സന്തോഷത്തിന്റെയും വേദനയുടെയും ഒരുപാട് കണ്ണീർവീണു കുതിർന്ന ബഞ്ചിലാണ് നീ ഇരിക്കുന്നത്". മെഴുകുതിരി കൂടുതൽ വാചാലയാവുകയായിരുന്നു. "തന്റെ കുഞ്ഞിനെ രക്ഷിക്കണമെന്ന് ഇവിടിരുന്ന് പ്രാർത്ഥിച്ച അമ്മയുടെ കണ്ണീരിനോട് ചേർത്ത് എന്റെ മെഴുകുതുള്ളികളും ഞാൻ സമർപ്പിച്ചിട്ടുണ്ട്. ജീവിത തീർത്ഥാടനത്തിൽ തളർന്നവർക്ക് പ്രകാശത്തിലൂടെ ശക്തി പകരാൻ ഞാനും പരിശ്രമിച്ചിട്ടുണ്ട്. കത്തുന്ന തിരിയുടെ പ്രകാശത്തിനു മരണമില്ല. അതു നിത്യതയിൽ ലയിച്ച് അനന്തമായി ജീവിക്കുന്നു. ഞാനൊന്ന് ചോദിക്കട്ടെ? ഇനിയും വരുന്ന ഇരുണ്ട രാത്രികളിൽ നിലാവായുദിക്കാൻ നിനക്കും കഴിയില്ലേ? അന്ധകാരത്തിലൂടെ സഞ്ചരിക്കുന്ന മനുഷ്യജന്മങ്ങളിൽ പ്രകാശമായി പ്രസരിക്കാൻ നീയും വരില്ലേ? കാണുന്നതെല്ലാം ഇരുട്ടെന്ന് വെറുതെ പഴിക്കാതെ അനേക ജീവിതങ്ങളിൽ വെള്ളി വെളിച്ചമായി നീയും പടരില്ലേ?"

ജാംപൗളോ ദീർഘനേരത്തെ അന്വേഷണത്തിന് ശേഷമാണ് എല്ലാം മറന്നു പള്ളിയിലിരുന്നു സുഖമായുറങ്ങുന്ന എന്നെ കണ്ടെത്തിയത്. അപ്പോൾ തന്നെ യാത്ര ഞങ്ങൾ ഉദ്ദേശിച്ചതിലും അരമണിക്കൂർ വൈകിയിരുന്നു. ആ ഉറക്കം നല്കിയ ഉന്മേഷം പിന്നീട് ഉറക്കം വരാതിരുന്ന, അന്ധകാരം പടരാമായിരുന്ന ഒരുപാട് രാത്രികളിൽ അനുഗ്രഹമായ് എനിക്കു ഭവിച്ചിട്ടുണ്ട്.

ശാരീരിക പ്രയാസങ്ങളും, അപകടങ്ങളും, രോഗങ്ങളുമൊക്കെ തീർത്ഥാടനത്തിന്റെ ഭാഗമാണ്. ഞങ്ങളുടെ കൂടെ തീർത്ഥാടനം ആരംഭിച്ച ഇറ്റലിക്കാരിയായ ദാനിയേല ശാരീരിക പ്രയാസങ്ങൾ കാരണം രണ്ടാം ദിവസം തന്നെ യാത്ര അവസാനിപ്പിച്ച കാര്യം ഞാൻ മുൻപ് പറഞ്ഞിരുന്നു. എന്റെ സഹയാത്രികനായ ജാംപൗളോ രണ്ട് യാത്രകളിലും ചില ദിവസങ്ങളിൽ നടക്കാൻ സാധിക്കാതെ ബസിൽ താമസസ്ഥലത്തെത്തിയിട്ടുണ്ട്. ശാരീരിക പ്രയാസങ്ങളിൽ നിന്നും ഞാനും പൂർണ്ണമായും മുക്തനായിരുന്നില്ല. എന്നാൽ ഇതിന്റെ പേരിൽ ഒരിക്കലും എനിക്ക് യാത്ര മുടക്കേണ്ടി വന്നിട്ടില്ല. അതിന്റെ പ്രധാന കാരണം ഈ അവസരങ്ങളിലൊക്കെ എന്നെ സഹായിക്കാനായി ജാംപൗളോ കൂടെയുണ്ടായിരുന്നുവെന്നതാണ്. നല്ല സൗഹൃദങ്ങൾ നമ്മിലുള്ള സുകൃതങ്ങളെയും കുറവുകളെയും അംഗീകരിക്കുകയും, വേദനകളിലും താങ്ങുംതണലുമായി കൂടെ നിൽക്കുന്നതുമായിരിക്കും. ജാംപൗളോ അറിവുള്ള ഒരു ഭിഷഗ്വരനെപ്പോലെ തന്റെ പ്രായോഗിക പരിജ്ഞാനം എന്നെ സുഖപ്പെടുത്തുന്നതിനുവേണ്ടി പല പ്രാവശ്യം ഉപയോഗിച്ചിട്ടുണ്ട്. ഞങ്ങളുടെ രണ്ടാമത്തെ തീർത്ഥയാത്രയിൽ എന്റെ വലതുകാലിന്റെ പെരുവിരൽ നഖം, ധരിച്ചിരുന്ന ഷ്യൂവിൽ ഉരഞ്ഞ് രക്തം കട്ടപിടിച്ച് പൂർണ്ണമായും പറിച്ചു കളയേണ്ടി വന്നു. ആദ്യയാത്രയുടെ രണ്ടാം ആഴ്ചയിൽ എന്റെ ഇടതുപാദത്തിൽ വലിയ വേദന അനുഭവപ്പെട്ടു. തീപ്പൊള്ളൽ ഏറ്റതുപോലെ അവിടെ കുമിളകൾ (blisters) രൂപപ്പെട്ടിരുന്നു. ജാംപൗളോ തന്റെ മരുന്നുശേഖരത്തിൽ നിന്ന് എന്നെ ശുശ്രൂഷിക്കാനായി ആദ്യം ഒരു സൂചിയും നൂലും പുറത്തെടുത്തു. പനിക്കു കുത്തിവയ്പ്പെടുക്കാൻ വരുന്ന നഴ്സിന്റെ കൈയിലെ സൂചി കണ്ടു അമ്മയെ കെട്ടിപിടിച്ചു നിലവിളിക്കുന്ന കുട്ടിയുടെ മാനസികാവസ്ഥയിലായിരുന്നു ഞാൻ. ജാംപൗളോ സൂചിയെടുത്തു തന്റെ കൈയിലുണ്ടായിരുന്ന ലൈറ്റർ (lighter) കത്തിച്ചു സൂചി അതിൽ വച്ചു ചൂടാക്കി കാലിലെ കുമിളകൾ ഓരോന്നായി കുത്തിപ്പൊട്ടിച്ചു. അതിനു ശേഷം അദ്ദേഹം നൂലെടുത്തു തന്റെ കൈയിലുണ്ടായിരുന്ന കുപ്പിയിലെ മരുന്നു ലായനിയിൽ മുക്കി സൂചി ഉപയോഗിച്ച് നൂൽ കുമിളകളുടെ രണ്ട് വശങ്ങളിലായി കുത്തിയിറക്കി. ആദ്യദിവസം നഴ്സറി സ്കൂളിൽ പോകുന്ന കുട്ടി വാശി പിടിച്ചു കരയുന്നതുപോലെ ഞാൻ ഉറക്കെ നിലവിളിച്ചു. ജാംപൗളോ കാര്യങ്ങൾ എനിക്ക് വിശദീകരിച്ചു തന്നു. മരുന്ന് മുറിവുണക്കുകയും, മുറിവിനകത്തിരിക്കുന്ന നൂല് പൊള്ളിയ ഭാഗത്തു കൂടി വരുന്ന വെള്ളം അവിടെ തങ്ങി നില്ക്കാതെ പുറത്തുകളയുകയും ചെയ്യും. നന്നായി പെട്ടെന്ന് കരിഞ്ഞില്ലായെങ്കിൽ വീണ്ടും നടക്കുമ്പോൾ മുറിവ് വലുതാവുകയും പിന്നീട് നടത്തം സാധിക്കാതാവുകയും ചെയ്യും. അദ്ദേഹത്തിന്റെ ഈ കണ്ടുപിടിത്തത്തിനു ഒരു പേറ്റന്റിനു (Patent) അപേക്ഷിക്കാനും, ഏതെങ്കിലും ഒരു സർവ്വകലാശാലയിൽ നിന്നും ഒരു ഓണററി (honorary) ബിരുദം വാങ്ങി നല്കാനും സഹായിക്കാമെന്നും അദ്ദേഹത്തോടു ഞാൻ പറഞ്ഞു.

ഫ്രഞ്ച് തീർത്ഥാടനപാതയിലെ രണ്ടാഴ്ചത്തെ യാത്ര കഴിഞ്ഞപ്പോഴാണ് പ്യൂന്റേ ദി ഒർബിഗോ (Peunte de Orbigo) എന്ന ഗ്രാമത്തിൽ ഞങ്ങൾ എത്തിച്ചേർന്നത്. ഒർബിഗോ നദിക്കു കുറുകെ നിർമ്മിച്ചിരിക്കുന്ന ഒരു പാലമാണ് ഈ ഗ്രാമത്തെ വളരെ മനോഹരമാക്കുന്നത്. 16-ാം നൂറ്റാണ്ടിൽ സാന്റിയാഗോ തീർത്ഥാടകരെ ശുശ്രൂഷിക്കുന്നതിനായി നിർമ്മിച്ച ഒരു ആശുപത്രിയും ഈ നദികരയിലുണ്ട്. ഇന്ന് ഏകദേശം ആയിരത്തിലധികം ആളുകൾ മാത്രം താമസിക്കുന്ന ഒരു കൊച്ചു ഗ്രാമമാണത്. അവിടുത്തെ ഇടവക ദൈവാലയം മുൻകൈയെടുത്തു നടത്തുന്ന ഒരു തീർത്ഥാടന സത്രം ധാരാളം തീർത്ഥാടകരെ ഒരു രാത്രി അവിടെ തങ്ങുന്നതിനു പ്രചോദിപ്പിക്കാറുണ്ട്. ജാംപൗളോ എന്നേക്കാൾ ഒരു മണിക്കൂർ മുൻപേ ആ സത്രത്തിലെത്തി തന്റെ പിന്നാലെ തന്നെക്കാൾ അവശനായി ഒരു വൈദികൻകൂടി വരുന്നുണ്ടെന്നു അറിയിച്ചിരുന്നു. ഞാനെത്തിയപ്പോൾ എന്നെക്കാത്ത് കൈയിൽ ഒരു ഗ്ലാസ് തണുത്ത വെള്ളവും, മുഖത്തു ചെറുപുഞ്ചിരിയുമായി സത്രം നടത്തിപ്പുകാരി നിൽപ്പുണ്ടായിരുന്നു. വരണ്ടുണങ്ങിയ മരുഭൂമിയിൽ വീഴുന്ന മഴത്തുള്ളികൾപോലെ അവർ തന്ന ദാഹജലം ആർത്തിയോടെ ഞാൻ കുടിച്ചു. പട്ടിണികിടക്കുന്ന വീട്ടിലെ കുട്ടിയെ പലഹാരക്കടയിൽ കയറ്റിയതുപോലെ ഞാൻ വെള്ളം വീണ്ടും വീണ്ടും കുടിക്കുന്നത് സംതൃപ്തിയോടെ അവർ നോക്കി നിന്നു. പച്ചവെള്ളത്തിന്റെ പറഞ്ഞറിയിക്കാൻ പറ്റാത്ത സ്വാദനുഭവിക്കാനുണ്ടായ ഒരു ജീവിതാനുഭവമായിരുന്നു അത്.

വൈകുന്നേരം അടുത്തുള്ള ഇടവകപള്ളിയിലെ കുർബ്ബാനയ്ക്കു ഞങ്ങളും കൂടി. കുർബ്ബാന തുടങ്ങി അൽപം കഴിഞ്ഞപ്പോൾ കണ്ണിൽ ഇരുട്ടുകയറുന്നതായും, എല്ലാം കീഴ്മേൽ മറിയുന്നതായും എനിക്കുതോന്നി. സംഗതി പന്തിയല്ല എന്നു മനസ്സിലാക്കിയ ഉടൻ തന്നെ ഞാൻ പള്ളിയിലെ സാക്രിസ്റ്റിയിലെ കസേരയെ അൽപനേരത്തേക്കു അഭയം പ്രാപിച്ചു. ഒന്നു വിയർത്തുകഴിഞ്ഞപ്പോൾ സംഗതികളെല്ലാം പഴയതുപോലെയായി. ഒന്നും സംഭവിക്കാത്തതുപോലെ ഞാൻ തിരികെ വന്നു കുർബ്ബാനയിൽ പങ്കുചേരുകയും ചെയ്തു.

മിക്ക ദിവസങ്ങളിലും ഇടവക വികാരി സത്രത്തിൽ വന്ന് തീർത്ഥാടകരോടൊരുമിച്ച് പ്രാർത്ഥന നടത്തിയിരുന്നു. അച്ചന്റെ




ഹംഗറിക്കാരായ സുഹൃത്തുക്കൾ എല്ലാ വർഷവും വേനൽ അവധിക്കാലത്ത് ഇവിടെ വന്ന് സഹായിക്കുമായിരുന്നു. മറ്റുള്ളവരെ പ്രതിഫലം ഒന്നും പ്രതീക്ഷിക്കാതെ സഹായിക്കുന്നതിൽ അവർ വളരെ ആത്മസംതൃപ്തി കണ്ടെത്തിയിരുന്നു എന്ന് അവരുടെ പെരുമാറ്റത്തിൽ നിന്ന് തിരിച്ചറിയാൻ സാധിക്കുമായിരുന്നു. വൈകുന്നേരത്തെ പ്രാർത്ഥനയ്ക്കു താൽപര്യം ഉള്ളവർ മാത്രം വന്നാൽ മതിയാവും, എന്നാൽ വരുന്നവർ അച്ചൻ പറയുന്ന ചിട്ടവട്ടങ്ങൾ പാലിക്കാൻ തയ്യാറായിരിക്കണം. ഏകദേശം 12 പേരോളം അന്നത്തെ പ്രാർത്ഥനയ്ക്കുണ്ടായിരുന്നു.

ചില പതിവു പ്രാർത്ഥനകൾക്കുശേഷം മുറിയിലുണ്ടായിരുന്ന വെളിച്ചമെല്ലാം അണച്ചു ഒരു മെഴുകുതിരി മാത്രം കത്തിച്ചു വച്ചു. അൾത്താരകളിൽ എരിയുന്ന തിരികൾപോലെ ഇതിനും കുറെ കഥകൾ പറയാനുണ്ടാവുമെന്നു ഞാൻ ചിന്തിച്ചു. തുടക്കത്തിൽ അച്ചൻ തന്റെ ചില ജീവിതാനുഭവങ്ങൾ ഞങ്ങളുമായി പങ്കുവച്ചു. പ്രായത്തിന്റെ അവശതകൾ അദ്ദേഹത്തിന്റെ ശരീരത്തിൽ പ്രകടമായിരുന്നെങ്കിലും വാക്കുകൾക്കതീതമായ ചില ജ്വലിക്കുന്ന, തീക്ഷണമായ ഓർമ്മകൾ ആ കണ്ണുകളിൽ മിന്നിമറയുന്നത് അരണ്ടമെഴുകുതിരി വെളിച്ചത്തിലും ഞാൻ കണ്ടു. ഒരു വൈദികനു മറ്റൊരു വൈദികനെ എളുപ്പം വായിച്ചെടുക്കാനാവും. അദ്ദേഹം അടുത്തിരുന്ന ആളിനു മെഴുകുതിരി കൈമാറുമ്പോൾ വാങ്ങിയ ആളിന്റെ വിറയാർന്ന കരങ്ങൾ രണ്ടുതുള്ളി ഉരുകിയ മെഴുകുതിരി തന്റേതന്നെ ദേഹത്തു വീഴിച്ചു. അതു അറിയാത്ത ഭാവത്തിൽ അദ്ദേഹം സംസാരം ആരംഭിച്ചു. ഇങ്ങനെയുള്ള ഒരു കൂട്ടായ്മയിൽ പലരും വെളിപ്പെടുത്താൻ മടിക്കുന്ന കാര്യങ്ങൾ അദ്ദേഹം യാതൊരുഭാവഭേതവും കൂടാതെ വിവരിച്ചു. ആരെയും അമ്പരപ്പിക്കുന്ന ആത്മധൈര്യത്തോടെ തന്റെ കുത്തഴിഞ്ഞുപോയ ജീവിതത്തെ തുന്നിക്കെട്ടാൻ അദ്ദേഹം നടത്തുന്ന പരിശ്രമങ്ങൾ ഞങ്ങൾക്കു പറഞ്ഞു തന്നു. എടുത്തണിയുന്ന പൊയ്മുഖങ്ങളാൽ ജീവിതത്തിൽ ഒന്നും സംഭവിച്ചിട്ടില്ലായെന്നു കരുതി മുന്നോട്ടു പോകുന്ന മനുഷ്യരെക്കാൾ ഇത്തരത്തിലുള്ള മനുഷ്യരെയാണ് ആളുകൾ ഇഷ്ടപ്പെടുന്നത്. തെറ്റ് ചെയ്യാതെ സഹനമേറ്റെടുത്ത് പുണ്യം സമ്പാദിക്കുന്ന ഒരുപാട് ആളുകൾ അധിവസിക്കുന്ന ഈ ലോകത്തിൽ, അറിഞ്ഞുകൊണ്ടു ചെയ്ത തെറ്റിന് പരിഹാരം ചെയ്യുന്നതും നന്മ ഉരുവാക്കുമെന്ന് അദ്ദേഹം ഞങ്ങൾക്കു പറഞ്ഞു തന്നു. അടുത്ത ആളിനു മെഴുകുതിരി കൈമാറിയപ്പോൾ ഉരുകിയൊലിക്കുന്ന മെഴുകു തൂകിപ്പോകാതിരിക്കാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു.

വളരെ ആയാസപ്പെട്ടു തനിക്കറിയാവുന്ന രീതിയിൽ ഇംഗ്ലീഷ് ഭാഷയിൽ പോളണ്ടുകാരനായ ഏകദേശം 60 വയസ്സു തോന്നിക്കുന്ന മനുഷ്യൻ തന്റെ അനുഭവങ്ങൾ പങ്കുവച്ചു. കുറെ വർഷങ്ങളായി അദ്ദേഹവും ഭാര്യയും സാന്റിയാഗോ തീർത്ഥാടനം നടത്തണമെന്നു ആഗ്രഹിക്കുന്നു. കഴിഞ്ഞ വർഷം പോകാൻ ഉറപ്പിച്ചു ഒരുക്കങ്ങൾ നടത്തുന്നതിനിടെ അദ്ദേഹത്തിന്റെ ഭാര്യ പെട്ടെന്നു മരിക്കുന്നു. ഇപ്പോൾ വെറുതെ നിർവികാരനായി അദ്ദേഹം നടക്കുകയാണ്. സാന്റിയാഗോയിൽ ചെല്ലണമെന്നു നിർബന്ധമൊന്നുമില്ല – സാധിക്കുന്നതുവരെ നടക്കുക. അദ്ദേഹം ഒന്നും മിണ്ടാതെ തിരി കൈയിൽ പിടിച്ചു വെറുതെ കുറേ നേരം ഇരുന്നു. അല്പസമയത്തിനുശേഷം അച്ചൻ ആ തിരി വാങ്ങി അടുത്തിരുന്ന മദ്ധ്യവയസ്കകയായ സ്ത്രീക്ക് നല്കി. നെതർലണ്ടുകാരിയായ അവൻ രണ്ടാഴ്ചയായി തീർത്ഥാടനത്തിലാണ്. അവർക്ക് 20ഉം 22ഉം വയസ്സുള്ള രണ്ടു ആൺമക്കളുണ്ട്. ഭർത്താവ് മരിച്ചിട്ട് ഏറെ നാളായെങ്കിലും രണ്ടു മക്കളെയും അവർ നല്ലതുപോലെ സ്നേഹിച്ചു വളർത്തി. 6 മാസം മുൻപ് മൂത്ത മകൻ ആരോടും പറയാതെ എവിടേയ്ക്കോ പൊയ്ക്കളഞ്ഞു. ഇപ്പോൾ അവൻ എവിടെ പോയെന്നോ, എന്തു ചെയ്യുന്നുവെന്നോ യാതൊരു അറിവുമില്ല. അവർ കണ്ഠമിടറിപറഞ്ഞ കഥ ഞങ്ങളുടെ ഹൃദയത്തെയും വേദനിപ്പിച്ചു. പുതിയ നിയമത്തിലെ ധൂർത്തപുത്രന്റെ കഥയിലെ പിതാവിന്റെ മനോഭാവത്തോടെ അവിടിരുന്നു ഹൃദയമുരുകി തന്റെ ജീവിതകഥ പറഞ്ഞ അവരുടെ കണ്ണിൽ നിന്നും വീണ ഒരു തുള്ളി കണ്ണീർ ഉരുകുന്ന മെഴുകിൽ അലിയാതെ അങ്ങനെ കിടന്നു. സാന്റിയാഗോ തീർത്ഥാടനം അവസാനിക്കുന്നതിനു മുൻപേ മകനെ കുറിച്ചുള്ള എന്തെങ്കിലും വിവരം ലഭിക്കണമേയെന്നതാണ് അവരുടെ നിത്യവുമുള്ള പ്രാർത്ഥന. അവരുടെ മകനെ കണ്ടെത്തി കൊടുക്കണേയെന്നു അവിടിരുന്നു ദൈവത്തോടു പ്രാർത്ഥിച്ചു കൊണ്ടു ഒരുപാടു നാളുകൾക്കിടയിൽ ഞാൻ എനിക്കുവേണ്ടിയും പ്രാർത്ഥിച്ചു: "എന്റെ യേശുവേ, ഞാൻ ഒരു അൾത്താരബാലനായി നിഷ്കളങ്കതയോടെ നടന്ന സമയത്തു നീയെന്റെ ഹൃദയം കവർന്നു. ഇന്നു എനിക്കു നിന്റെ ഹൃദയം കവർന്നു നിന്നിൽ പറ്റിച്ചേർന്നു ഒരിക്കലും നഷ്ടപ്പെടാതെ അവിടെയിരിക്കാനുള്ള ഭാഗ്യം തരണമേ."






# 'വെളിവുനിറഞ്ഞോരീശോ...' യും കുർബാനയും
## പഠനവും ധ്യാനവും



റവ. ഡോ. കുര്യൻ വാലുപറമ്പിൽ

**ആമുഖക്കുറിപ്പ്**

ക്രൈസ്തവ കാഹളത്തിന്റെ അനുവാചകരിലനേകർക്ക് അത്രയ്ക്കങ്ങു പരിചയമില്ലാത്ത ഒരു പഠന, ധ്യാനവഴിയിലുള്ള ഒരു യാത്രയാണ് ഈ ലേഖനപരമ്പര. കേരളത്തിൽ വചനപ്രഘോഷണ, ധ്യാനകേന്ദ്രങ്ങളുടെ സമൃദ്ധിയുണ്ട്. ദൈവവചനവർഷം അനുസ്യൂതം സമൃദ്ധമായി ചൊരിയപ്പെടുന്നു. അതൊരനുഗ്രഹമാരിയാണ്. അവയിൽ പല കേന്ദ്രങ്ങളിലും ലഭിക്കുന്നതിൽനിന്ന് തെല്ലു വ്യത്യസ്തമായൊരു ധ്യാനയാത്രയാണ് നാമിതിൽ നടത്തുന്നത്. ആരംഭമായി മലങ്കര സുറിയാനി സഭയുടെ കുർബാനയാഘോഷത്തിന്റെ പാരമ്പര്യമായുള്ള ആരംഭഗാനത്തിന്റെ ആരംഭത്തെക്കുറിച്ചുള്ളത്: "വെളിവു നിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു ..."

### ആരാധനക്രമം ദൈവവചനപൂർണതയുടെ പ്രകാശനം

ദൈവവചനം ബൈബിളിൽ മാത്രമല്ല ഉള്ളത്. ബൈബിൾ ദൈവവചനത്തിന്റെ എഴുതപ്പെട്ട രൂപമാണ്. അത് കാലപൂർണതയിൽ വെളിപ്പെട്ട ദൈവവചനത്തിന്റെ ഒരു ഭാഗം മാത്രമത്രേ. ദൈവ വചനം വിശുദ്ധ ഗ്രന്ഥത്തിലും വിശുദ്ധ പാരമ്പര്യത്തിലും നല്കപ്പെട്ടിട്ടുണ്ട് എന്നാണ് സഭയുടെ പ്രബോധനം. ബൈബിൾ മാത്രമാസ്പദമാക്കിയുള്ള ദൈവവചന പ്രഘോഷണം ഭാഗികമാണ്. ബൈബിളും വിശുദ്ധ പാരമ്പര്യവും ഒരുപോലെ ഭക്തി,സ്നേഹ,ബഹുമാനങ്ങളോടെ സ്വീകരിക്കുകയും ആദരിക്കു കയും ചെയ്യണമെന്നും സഭ നിഷ്കർഷിക്കുന്നു. സഭയെന്ന തിരുവഞ്ചിയിൽ വിശുദ്ധ ഗ്രന്ഥവും വിശുദ്ധ പാരമ്പര്യവും സമ്മേളിക്കുന്നു. **സഭയുടെ ആരാധനക്രമത്തിലാണ് ബൈബിളിലെയും വിശുദ്ധ പാരമ്പര്യത്തിലെയും ദൈവവചനം അതിന്റെ പൂർണതയിൽ പ്രകാശിതമാകുന്നത്.** ഈ വസ്തുതകൾ രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ *ദൈവവചനം (ദെയി വെർബും)*എന്ന പ്രമാണ രേഖ നമ്പർ 9-ൽ സ്പഷ്ടമായി നല്കിയിട്ടുണ്ട്

മലങ്കര സുറിയാനി സഭയ്ക്കു ലഭിച്ച ആരാധനക്രമപാരമ്പര്യത്തിൽനിന്ന്

*ബ്നുഹ്റൊക് ഹോസേനാൻ നുഹ്റൊ...*എന്ന് കുർബാനയുടെ കാഴ്ചവയ്പു സമയത്ത് പാടിയാരംഭിക്കുന്ന പാരമ്പര്യം അന്ത്യോക്യൻ സുറിയാനി ആരാധനക്രമത്തിൽ മലങ്കര സുറിയാനി സഭയ്ക്കു ലഭിച്ചതാണ്. കുർബാനയാഘോഷത്തെക്കുറിച്ചു പരിശുദ്ധ ബനഡിക്ട് പാപ്പായും അദ്ദേഹത്തെ പിന്തുടർന്ന് കാർഡിനൽ റോബർട്ട് സാറായും എഴുതിയിട്ടുള്ളത് വായിച്ചു തള്ളാവുന്ന വാക്കുകളല്ല. ചുരുക്കമിതാണ്: കുർബാന നാമുണ്ടാക്കുന്ന എന്തോ ഒന്നല്ല; നമുക്കു നല്കപ്പെട്ടതാണ്. നല്കപ്പെട്ടതിനോടു നമ്മെത്തന്നെ ചേർത്തർപ്പിക്കുക എന്നതാണ് പ്രധാനം.

കാല്വറിയിലെ ബലിയുടെ പുരോഹിതനും ബലിവസ്തുവുമായ യേശുക്രിസ്തുതന്നാണ് സെഹിയോൻ മാളികയിലെയും എമ്മാവൂസിലെയും (ഉത്ഥാനാന്തരശിഷ്യസംഘത്തിന്റെയും) അപ്പംമുറിക്കലുകളുടേത്. ഈ വിശ്വാസദർശനം ഏറ്റവും സ്പഷ്ടവും പൂർണവുമായി ആദിമ

സഭയ്ക്കു ലഭ്യമാക്കിയിട്ടുള്ളത് പുതിയ നിയമ ഗ്രന്ഥകാരന്മാരിൽ സിറിയൻ അന്ത്യോക്യക്കാരനായ ലൂക്കായാണ്. 'കർത്താവായ യേശുവിന്റെ ഓർമയാചരണം' എന്ന് പൗലോസ് കുർബാനയെക്കുറിച്ചു പഠിപ്പിക്കുന്നുണ്ട് (1 കോറി 11,23-25). കുർബാന "നമ്മുടെ കർത്താവേശുമിശിഹായുടെയും അവന്റെ രക്ഷാകരവ്യാപാരമാ കെയുടെയും ഓർമയാചരണ"മത്രേ. '...ഓർമയാചരണം' എന്ന് കുർബാനയെക്കുറിച്ചുള്ള ധാരണ കർത്താവായ യേശു താൻ ഒറ്റിക്കൊടുക്കപ്പെട്ട രാത്രിയിൽ അപ്പവും പാനപാത്രവുംകൊണ്ടു ചെയതതിന്റെയും സഭയുടെ മേശയിലെ ബലിയുടെയും ബലിവസ്തുവും പുരോഹിതനും ഒരാൾ തന്നെന്ന് - യേശുക്രിസ്തു തന്നെന്ന് - ഗ്രഹിക്കാൻ സഹായകമായുണ്ട്. സിറിയൻ അന്ത്യോക്യൻ പാരമ്പര്യമാണല്ലോ പൗലോസും ലൂക്കായും പങ്കുവച്ചിട്ടുള്ളത്. ലൂക്കാ പൗലോസിനെക്കാൾ രണ്ടു പടികൂടി കടന്ന്, സെഹിയോൻ മാളികയിലെയും കാല്‌വറിയിലെയും എമ്മാവൂസിലെയും ബലിയുടെ പുരോഹിതനും ബലിവസ്തുവും യേശുക്രിസ്തുതന്നെന്നു സ്പഷ്ടമാക്കി. യേശുക്രിസ്തുവിന്റെ കുരിശു മരണത്തിനു മുമ്പും പിമ്പുമുള്ള രണ്ട് അപ്പംമുറിക്കലുകൾക്കിടയിൽ കുരിശിലെ ബലി ക്രമീകരിച്ചുകൊണ്ടുള്ള വിവരണത്തിലെ (ലൂക്കാ 22,14-21 || 23,44-49 || 24,28-32) സിറിയൻ അന്ത്യോക്യൻ കുർബാനശാസ്ത്രം! കൂടാതെ, ഉത്ഥാനാന്തര ഘട്ടത്തിലും ഉത്ഥിതനായ യേശുക്രിസ്തു സംസാരിക്കുന്ന വചനശുശ്രൂഷയെ തുടർന്നാണ് അപ്പംമുറിക്കലെന്നും (ലൂക്കാ 24,13-27.32). ലൂക്കായ്ക്കു പ്രിയപ്പെട്ടൊരു സാഹിതീതന്ത്രമായ സമാന്തരതയും.

യേശുമിശിഹായുടെ രക്ഷാകരശുശ്രൂഷയെ "നമ്മുടെ ദൈവത്തിന്റെ ആർദ്രമായ കരുണയാൽ ഉന്നതത്തിൽനിന്നുള്ള ഉദയസൂര്യന്റെ സന്ദർശനം" എന്ന് ലൂക്കാ വിവരണത്തിന്റെ ആരംഭത്തിൽ (ലൂക്കാ 1,78) അവതിരിപ്പിക്കുന്നതും ഇവിടെ പ്രസക്തമത്രേ. ഇപ്പറഞ്ഞ കുർബാനശാസ്ത്രത്തിന്റെ വെളിച്ചത്തിൽക്കൂടിയാവണം *ബ്നുഹ്റൊക് ഹോസേനാൻ നുഹ്റൊ*...കൊണ്ട് കുർബാനയിലെ ആദ്യകാഴ്ചവയ്പുഗാനം പുരോഹിതജനം ആലപിക്കാൻ സിറിയൻ അന്തോക്യൻ സുറിയാനി സഭ സമയമായപ്പോൾ സമാരംഭിച്ചത്.

### മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ തുടർന്നിരുന്നത്

ഈ ലേഖകന്റെ കൗമാരാരംഭം വരെയും ഓർത്തഡോക്സ് സഭയിൽ പരിശീലിപ്പിക്കപ്പെട്ടതനുസരിച്ചും, ഞങ്ങളുടെ കുടുംബം മലങ്കര കത്തോലിക്കാ സഭയിൽ പുനരൈക്യപ്പെട്ടതു മുതൽ ഈ സഭയിൽ ഇക്കഴിഞ്ഞ ഏതാനും വർഷം മുമ്പുവരെയും അനുവർത്തിച്ചുപോന്നിരുന്നതിന്റെ ബലംകൊണ്ടുമാണ് ഇവിടെ "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ..." എന്ന ഗാനം പഠന, ധ്യാന വിഷയമാക്കുന്നത്. കുർബാനയുടെ കാഴ്ചവയ്പുസമയത്ത് ദൈവജനം പാടുന്ന ഗാനം "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ..."കൊണ്ട് ആരംഭിക്കുന്ന പാരമ്പര്യമാണ് ഇപ്പോഴും കേരളത്തിലെ ഓർത്ത ഡോക്സ് സഭകളിൽ അനുവർത്തിക്കുന്നതും.

കർമി ത്രോണോസിൽ അപ്പം ഒരുക്കാനാരംഭിക്കുമ്പോൾ ശുശ്രൂഷി ബലിപീഠത്തിൽ ഇടതുവശത്തെ തിരി (= തന്റെ ആരാധകസംഘത്തെ അഭിമുഖീകരിച്ചുനില്ക്കുന്ന സ്ലീബായുടെ - ക്രൂശിതന്റെ - വലതുവശത്തെ തിരി) കത്തിച്ചുകൊണ്ട് "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ..." പാടാനാരംഭിക്കുന്നു. അത് ജനം ഏറ്റെടുക്കുന്നു. ഈ ഗാനപാദത്തിന്റെ ചെറിയൊരംശം നമ്മുടെ വിശുദ്ധീകരണത്തോടു ബന്ധപ്പെടുത്തി നമ്മുടെ ധ്യാനവിഷയമാക്കുകയാണ്.

ഈലേഖകനോർക്കുന്നു, 1961ൽ ഞങ്ങളുടെ കുടുംബം കത്തോലിക്കാസഭയിലേക്ക് പുനരൈക്യപ്പെടുമ്പോൾ ഞങ്ങളുടെ പള്ളിയിൽ ചെയ്തിരുന്നത് ഇപ്രകാരമാണ്: തീക്ഷ്ണ മിഷനറിയായിരുന്ന പരേതനായ ബഹു. സാമുവൽ തെങ്ങുവിളയിലച്ചൻ മദ്ബഹായിൽ തിരുവസ്ത്രങ്ങളണിഞ്ഞ് ബലിപീഠത്തിൽ അപ്പം ഒരുക്കാൻ കൈയിലെടുക്കുമ്പോൾ ശുശ്രൂഷകൻ - റാന്നി പൂഴിക്കുന്ന് ഇടവകയിൽനിന്ന് അവിടത്തെ കപ്യാരായിരുന്ന, പീന്നീട് വയ്യാറ്റുപുഴ താമസമാക്കിയിരുന്ന, പരേതനായ തുണ്ടിയിൽ ശ്രീമാൻ ഉണ്ണൂണ്ണി - "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ..." ആരംഭിച്ചുകൊണ്ട്, ബലിപീഠത്തിലെ സ്ലീബായുടെ മുമ്പിൽ കത്തിനില്ക്കുന്ന തിരിയിൽനിന്നു ചെറിയ തിരിയിൽ തീ പകർന്ന് വടക്കുവശത്തെ തിരി കത്തിക്കുന്നു. തന്നോടുചേർന്നു സ്വയം ബലിയർപ്പിച്ചുകൊണ്ടു നില്ക്കുന്ന, ആരാധകസംഘത്തെ അഭിമുഖീകരിച്ചു നില്ക്കുന്ന, ക്രൂശിതന്റെ - സ്ലീബായുടെ - വലത്തുവശമാണ് നാം ആദ്യം തിരി കത്തിക്കുന്ന വടക്കുവശം. "വെളിവിൻ തട്ടിൽ വസിക്കും പുണ്യനിധേ ..." ചൊല്ലി ബലിപീഠത്തിൽ തെക്കുവശത്തെ തിരി കത്തിക്കുന്നു. ശുശ്രൂഷകൻ ആരംഭിച്ച പാദങ്ങൾ ജനം ഏറ്റെടുത്തു പാടിയിരുന്നു. തുടർന്ന്, അതാതു ദിവസത്തിന്റെ പ്രത്യേകതയ്ക്കനുസരിച്ച പാദവും മറ്റു പാദങ്ങളും.

1967ൽ ലിറ്റർജിക്കൽ കമ്മറ്റി തിരുവല്ലായിൽനിന്നു പ്രസിദ്ധീകരിച്ച *മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ വിശുദ്ധ ശുശ്രൂഷകളുടെ അനുഷ്ഠാനക്രമം* പുറം 18 നമ്പർ 53ൽ ഇങ്ങനെയാണ്: "... അപ്പോൾ ശുശ്രൂഷകൻ താണസ്വരത്തിൽ "വെളിവുനിറഞ്ഞോരീശോ ..." ഇത്യാദി ചൊല്ലി വടക്കുവശത്തെ തിരി കത്തിക്കുന്നു. "വെളിവിൻ തട്ടിൽ വസിക്കും പുണ്യനിധേ ..." ചൊല്ലി തെക്കുവശത്തെ തിരി കത്തിക്കുന്നു." പക്ഷേ, ശുശ്രൂഷകൻ ഒരിക്കലും താണസ്വരത്തിലല്ല, മുൻപറഞ്ഞപോലെ ഉയർന്ന സ്വരത്തിലാണ് ആരംഭിച്ചിരുന്നത്. ജനം ഏറ്റെടുത്തു പാടിയിരുന്നതും. ഇങ്ങനെയായിരുന്നു 1990കളുടെ മധ്യംവരെയും തിരുവനന്തപുരം അതിരൂപതയിൽ. ഈയുള്ളവൻ സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിൽ അഭ്യസനം നടത്തിക്കൊണ്ടിരുന്നപ്പോഴും പുരോഹിതശുശ്രൂഷ ആരംഭിച്ചപ്പോഴും തുടർന്നും അങ്ങനെയായിരുന്നു.

"വെളിവുനിറഞ്ഞോരീശോ ..." എന്ന ഗാനം ബലിപീഠത്തിലെ തിരി കത്തിക്കുന്ന സമയത്തേക്കുള്ളതാണെന്ന് *യാക്കോബിന്റെ അനാഫുറാ ഒരു പഠനം* എന്ന ഗ്രന്ഥത്തിൽ (1976) ബഹു. ഡോ. ലൂയിസ് മൂലവീട്ടിൽ ഒ.ഐ.സി രേഖപ്പെടുത്തിയിട്ടുണ്ട്. (പുറം 70. "ഓർത്തഡോക്സ് സുറിയാനി പാരമ്പര്യത്തിൽ ഇത് വൈദികൻതന്നെ ചെയ്യണമെന്നാണ് നിയമം" എന്നും ബഹു. മൂലവീട്ടിലച്ചൻ രേഖപ്പെടുത്തിയിട്ടുണ്ട്. "*ബ്നുഹറൊക് ഹോസേനാൻ ...*" എന്ന പാദം വടക്കേ തിരി കത്തിക്കുമ്പോഴും "*ഹസിയൊ കാദീശൊ ...*" എന്ന പാദം തെക്കെ തിരി കത്തിക്കുമ്പോഴും ചൊല്ലണമെന്നു ക്രമത്തിൽ കാണുന്നു; എങ്കിലും, നമസ്കാരസമയം മുതൽ ആ തിരി കത്തിനിന്നതുകൊണ്ട് ഈ സമയം വേറെ തിരി കത്തിക്കേണ്ട

ആവശ്യമില്ല. എങ്കിലും ആ പ്രാർഥന ചൊല്ലണം" എന്ന് *ഓർത്തഡോക്സ് സുറിയാനിസഭയുടെ ശുശ്രൂഷാസംവിധാനം*, പുറം 160 നിർദേശിക്കുന്നു). അപ്പവും വീഞ്ഞും ഒരുക്കി കാഴ്ചവയ്ക്കുമ്പോൾ മുകളിൽ പറഞ്ഞപ്രകാരം തിരി കത്തിച്ചുകൊണ്ട് "വെളിവുനിറഞ്ഞോരീശോ ..." പാടുന്നതിന്റെ താത്പര്യത്തെക്കുറിച്ച് ബഹു. മൂലവീട്ടിലച്ചൻ ലളിതമായി വിശദീകരിക്കുന്നു: "വൈദികന്റെ കയ്യിലിരിക്കുന്ന അപ്പം സർവ്വലോകത്തിന്റെയും പ്രകാശമായ ക്രിസ്തുവിന്റെ പ്രതീകമാണെന്നും ഈ പ്രകാശത്തിൽനിന്നു വേണം നാം വെളിച്ചം ഉൾക്കൊള്ളാൻ എന്നുമാണ് ..." (*യാക്കോബിന്റെ അനാഫുറാ ഒരു പഠനം*, 70). ഈ വസ്തുത കൂടുതൽ വ്യക്തമാകേണ്ടതുണ്ട്. "വെളിവുനിറ ഞ്ഞോരീശോ"കൊണ്ടു തുടങ്ങാൻ കുർബാനശാസ്ത്രപരവും ക്രിസ്തുശാസ്തപരവും രക്ഷാശാസ്ത്രപരവുമായ സമ്പന്നതയുണ്ട്.

"വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു" വെന്നതും വിശുദ്ധ കുർബാനയും തമ്മിലുള്ള ബന്ധം - പഴയ നിയമ വെളിച്ചം:

പ്രകാശവും സത്യവും ബലിപീഠവും ദൈവവും രക്ഷാകര അനുഭവവും (സങ്കീ 43,3)

പഴയ നിയമത്തിൽത്തന്നെ ദൈവത്തിന്റെ പ്രകാശവും അവിടുത്തെ ബലിപീഠവും തമ്മിൽ ബന്ധപ്പെട്ടുണ്ട്. സങ്കീ 43,3-4ൽ സങ്കീർത്തകൻ ആലപിക്കുന്നു:

(ദൈവമേ,) അവിടുത്തെ പ്രകാശവും സത്യവും അയയ്ക്കണമെ!

അവ എന്നെ നയിക്കട്ടെ.

അവിടുത്തെ വിശുദ്ധ ഗിരിയിലേക്കും നിവാസത്തിലേക്കും

അവ എന്നെ കൊണ്ടെത്തിക്കട്ടെ

അപ്പോൾ ഞാൻ ദൈവത്തിന്റെ ബലിപീഠത്തിലേക്കു ചെല്ലും,

എന്റെ പരമാനന്ദമായ ദൈവത്തിലേക്കുതന്നെ;

ദൈവമേ, എന്റെ ദൈവമേ, കിന്നരംകൊണ്ടു

ഞാൻ അവിടുത്തെ സ്തുതിക്കും.

സങ്കീ 43 ഒരു പ്രത്യാശാകീർത്തനമാണ്. (സങ്കീ 42-43 ഒരു ഏകകമാണെന്നത്രേ വിദഗ്ധരുടെ അഭിമതം. ഇതിന്റെ രചനയുടെ ചരിത്രപശ്ചാത്തലം കൃത്യമേതെന്നത് നമുക്കിവിടെ പ്രശ്നമല്ല). സെല്യൂസിഡ്-പ്തോളമിമാരുടെ യുദ്ധകാലത്ത് സിറിയായുടെ പരിസരപ്രദേശത്ത് ബന്ദിയാക്കപ്പെട്ട ഒരു പുരോഹിതന്റെ പ്രാർഥനയായിരിക്കാനുള്ള സാധ്യതയുണ്ടെന്ന് ശക്തമായ അനുമാനമുണ്ട്. അധർമികളും കരുണയും സഹോദരസ്നേഹവുമില്ലാത്ത ജനതയിൽനിന്നുള്ള - വിജാതീയരിൽനിന്നുള്ള - മോചനത്തിന് തന്റെ 'അഭയത്തിന്റെ ദൈവ'ത്തിൽ (സങ്കീ 43,2 ഹീബ്രു പാഠമനുസരിച്ച്) ആശ്രയിക്കുന്നു സങ്കീർത്തകൻ. *ശത്രുവിന്റെ പീഡനംമൂലം എനിക്കു വിലപിക്കേണ്ടിവന്നതും എന്തുകൊണ്ടെന്നും അവിടുത്തോടു ചോദിക്കുന്നുണ്ട്* (വാക്യം 2). തന്റെ അഭയത്തിന്റെ ദൈവത്തിലേക്ക്, അവിടുത്തെ വിശുദ്ധ ഗിരിയിലേക്കും നിവാസത്തിലേക്കും, തന്നെ കൊണ്ടെത്തിക്കാൻ അവിടുത്തെ *പ്രകാശവും സത്യവും* അയയ്ക്കണമെന്ന് അപേക്ഷിക്കുകയും ചെയ്യുന്നു. തന്റെ അഭയത്തിന്റെ ദൈവം അവിടുത്തെ പ്രകാശവും സത്യവും അയയ്ക്കുമ്പോൾ താൻ ദൈവത്തിന്റെ ബലിപീഠത്തിലേക്കു ചെല്ലുമെന്ന് അർഥിക്ക് ഉറപ്പുണ്ട്. ദൈവത്തിന്റെ ബലിപീഠത്തിലേക്ക് എത്തുകയെന്നു പറഞ്ഞാൽ "എന്റെ പരമാനന്ദമായ ദൈവത്തിലേക്കു"തന്നെയെന്നർഥം.

തന്റെ ഇരുൾമൂടിയ മുഖം പ്രകാശിക്കാൻ ദൈവം തന്റെ *പ്രകാശവും സത്യവും* അയയ്ക്കണമെ ന്നർഥിക്കുന്നു സങ്കീർത്തകൻ. സത്യത്തെ (*എമെത്ത്*-നെ) കൃപയോടൊത്താണ് (*ഹെസെദ്* )സങ്കീർത്തനങ്ങളിലും പഴയ നിയമത്തിലും പൊതുവെ ചേർത്തുകാണാറുള്ളത്. സങ്കീ 43,3-ലാകട്ടെ പ്രകാശത്തോടൊത്ത് (ജോഷി മയ്യാറ്റിൽ, *സങ്കീർത്തനസപര്യ*, കെ. സി.ബി.എസ്, പാലാരിവട്ടം, 2013, 147). *ഹെസെദ്* ഉടമ്പടിപ്രകാരമുള്ള കൃപ / കരുണ അത്രേ. ഇവിടെയാകട്ടെ സങ്കീർത്തകൻ പ്രത്യാശിക്കുന്നത് തന്റെ അഭയമായ ദൈവത്തിന്റെ പ്രകാശവും സത്യവും തന്നെ. അവിടുത്തെ വിശുദ്ധ ഗിരിയിലേക്കും (= ജറുസലേമിലേക്കും) അവിടെയുള്ള കർത്തൃനിവാസമായ ദേവാലയത്തിലേക്കും ബലിപീഠത്തിലേക്കും അവിടുന്നിലേക്കു തന്നെയും നയിക്കട്ടെ എന്നാണ്. 'നയിക്കുക' എന്നതിന് ഇവിടെ പ്രയോഗിച്ചിട്ടുള്ള ഹീബ്രു ക്രിയാപദം *നഹാ* ഏറിയ കൂറും സൂചിപ്പിക്കുന്നത് ഇടയൻ ചെയ്യുന്ന പ്രവൃത്തിയെയത്രേ (സങ്കീ 23,2). ഈ ക്രിയാപദം ദൈവത്തോടു ബന്ധപ്പെടുത്തി അനേകം പ്രാവശ്യം പ്രയോഗിച്ചിട്ടുള്ളത് പുറപ്പാടിന്റെ പശ്ചാത്തലത്തിലാണ്. (ഉദാ: പുറ 13,17.21,; 15,13; 32,34, മയ്യാറ്റിൽ, *അതേ കൃതി*). ദൈവത്തിന്റെ വിശുദ്ധ ഗിരിയിലേക്കും അവിടെയുള്ള ദേവാലയത്തിലേക്കും ബലിപീഠത്തിലേക്കും അങ്ങനെ ദൈവത്തിലേക്കുതന്നെയും ദൈവത്താൽ ആനയിക്കപ്പെടുന്നത് പുതിയൊരു പുറപ്പാടനുഭവമാണ് - വിമോചനത്തിന്റെ, രക്ഷയുടെ, അനുഭവമാണ് - സങ്കീർത്തകന്.

സങ്കീർത്തകൻ 'പ്രകാശം' എന്ന പദം പ്രയോഗിച്ചിട്ടുള്ളത് തിരുഗ്രന്ഥം പലപ്പോഴും പ്രകാശത്തെ മുഖത്തോടു (*പാനീം*) ബന്ധപ്പെടുത്തിയിട്ടുള്ളതിന്റെ പ്രകാശത്തിൽക്കൂടി കാണണം. അഹറോൻ ഇസ്രായേൽജനത്തെ അനുഗ്രഹിക്കുന്നത് സംഖ്യ 6,25ൽ രേഖപ്പെടുത്തിയിട്ടുണ്ടല്ലോ. അനുഗ്രഹവചസ്സുകൾ അക്ഷരാർഥത്തിൽ വിവർത്തനം ചെയ്താൽ ഇപ്രകാരമാണ്: *കർത്താവു തന്റെ മുഖം നിങ്ങളുടെമേൽ പ്രകാശിപ്പിക്കട്ടെ.* എന്തെന്നാൽ, *അവിടുത്തെ നോക്കിയവർ പ്രകാശിതരായി; അവർ ലജ്ജിതരാകുകയില്ല.* (സങ്കീ 34,5). സങ്കീർത്തകന്റെ ഈ പ്രാർഥനയും നമുക്കനുസ്മരിക്കാം: *സൈന്യങ്ങളുടെ ദൈവമായ കർത്താവേ, ഞങ്ങളെ പുനരുദ്ധരിക്കണമേ! അങ്ങയുടെ മുഖം പ്രകാശിക്കുകയും ഞങ്ങൾ രക്ഷപ്പെടുകയും ചെയ്യട്ടെ!* (സങ്കീ 80,7).

ക്രൈസ്തവവിശ്വാസികൾക്ക് യേശു പ്രകാശവും (യോഹ 8,12) സത്യവുമാണ് (യോഹ 14,6) - തങ്ങളെ പാപത്തിന്റെ അടിമത്തത്തിൽനിന്നു സ്വതന്ത്രരാക്കുന്ന സത്യം (യോഹ 8,31-38). പ്രകാശംതന്നെ സത്യവും. ഈ ക്രിസ്തുരഹസ്യം അറിഞ്ഞ ധന്യവിജ്ഞാനിയാണ്/ധന്യവിജ്ഞാനികളാണ് കുർബാനയപ്പത്തിന്റെ കാഴ്ചവയ്പുസമയത്ത് "വെളിവുനിറഞ്ഞോരേശൂ നിൻ വെളിവാൽ കാണു ന്നു..." എന്നു പാടിക്കൊണ്ട് വിശ്വാസിസംഘത്തിന്റെ സജീവഭാഗഭാഗത്തം ഉറപ്പാക്കാൻ ക്രമീകരിച്ചത്.

### ഇരുണ്ട മുഖങ്ങളെ പ്രകാശമാനമാക്കാൻ

സങ്കീർത്തകന്റെ മുഖം മങ്ങിയിരിക്കുന്നത് ശത്രുവിന്റെ അടിമത്തത്തിലായതിനാലത്രേ. കുർബാനയിൽ സംബന്ധിക്കു

ന്നവരുടെ മുഖം മങ്ങിയിരിക്കുന്നത് ശത്രുവായ പിശാചിന്റെ അടിമത്തം അനുഭവിക്കുന്നതുകൊണ്ടാണ്. അതേ, പാപത്തിന്നിരുൾമൂടിയിരിക്കുന്നതിനാൽ. ഈ ഇരുണ്ട മുഖങ്ങളെ പ്രകാശമാനമാക്കാൻ പ്രകാശപൂരിതനായ യേശുവിന് - വെളിവുനിറഞ്ഞോരേശുവിന് - സാധിക്കും; ഈ അനുതാപികൾക്കുറപ്പാണ്. അനുതാപത്താൽ തങ്ങളിലെ പാപാന്ധകാരത്തെ ദൈവത്തിന്റെ മുഖപ്രകാശമായ യേശുവിനാൽ നീക്കപ്പെടുന്ന അനുഭവത്തിന്റെയും പ്രത്യാശാപൂർണതയുടെയും ഉണർവുപാട്ടാണ് "വെളിവുനിറഞ്ഞോരേശൂ നിൻ വെളിവാൽ കാണുന്നു..."

### ക്രിസ്തുകേന്ദ്രീകൃതത്വത്തിന്റെ ഏറ്റുപാട്ട്

ക്രൈസ്തവ വെളിപാടിന്റെയും ക്രൈസ്തവരക്ഷാശാസ്ത്രത്തിന്റെയും ക്രൈസ്തവരക്ഷാനുഭവത്തിന്റെയും ക്രിസ്തുകേന്ദ്രീകൃതത്വത്തിന്റെയും ക്രൈസ്തവപ്രത്യാശയുടെയും ഒരു ആഘോഷഗാനമാണ് "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ..." ഈ ജ്ഞാനബോധത്തോടെയാണ് സഭ "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു..." പാടുന്നതെന്ന് *ശ്ഹീമൊ*നമസ്കാരം വ്യാഴം രാത്രി ഒന്നാം കൗമാ *ശുബഹൊ* ഭാഗം *കോലൊ* രണ്ടാം പാദം അവസാന വരികൾ നമ്മെ ഓർമിപ്പിക്കുന്നു:

സൃഷ്ടിയെയെല്ലാം ദ്യോതിപ്പിക്കും
താതൻ തന്റെ രശ്മിയതത്രെ നീ
ഹാലേലുയ്യാ
സ്തുത്യം നിൻ പ്രഭ ഞ-ങ്ങൾ രക്ഷ-
യ്ക്കങ്ങെയയച്ച താതനുമാരാധ്യൻ.

ഈ വാക്കുകളിൽ തെളിയുന്നത്, സർവ സൃഷ്ടികളെയും പ്രകാശിപ്പിക്കുന്ന പിതാവിന്റെ രശ്മിയാണ് യേശു എന്നും, ഈ രശ്മിയുടെ പ്രഭയാണ് അവന്റെ വെളിച്ചം (പ്രകാശം) എന്നുമാണല്ലോ. "വെളിവുനിറഞ്ഞോരേശൂ നിൻ വെളിവാൽ കാണുന്നു ..." ഇതൊരു ക്രിസ്തുവിശ്വാസപ്രഖ്യാപനവുമാണ്. അതിന്റെ സാക്ഷ്യം സർവ സൃഷ്ടികളെയും പ്രകാശിപ്പിക്കുന്ന പിതാവിന്റെ രശ്മിയായ യേശുവിന്റെ പ്രഭയാണ് അവന്റെ പ്രകാശം അഥവാ വെളിവ് എന്നത്രേ.

### ആരാധനക്രമവർഷക്രമത്തോടു ചേർത്ത്

അനേകം സ്മര്യസംഭവങ്ങളും പാദങ്ങളുമുള്ള സുദീർഘമായൊരു ഗാനത്തിന്റെ ഇടയ്ക്കുള്ള ഒരു പാദമാണ് "വെളിവുനിറഞ്ഞോരേശൂ നിൻ വെളിവാൽ കാണുന്നു" എന്നാരംഭിക്കുന്നത്. ഇതു പാടിക്കൊണ്ട്, ചില വിശേഷാൽ സ്മരണദിനങ്ങളൊഴികെ, എല്ലാ കുർബാനയാഘോഷത്തിലും ദൈവജനത്തിന്റെ സജീവഭാഗഭാഗിത്തം സമാരംഭിക്കണമെന്ന പാരമ്പര്യം അന്ത്യോക്യൻ സുറിയാനിസഭയും തദനുസാരിയായി മലങ്കര കത്തോലിക്കാ സുറിയാനിസഭയും അനുവർത്തിച്ചുപോന്നിരുന്നു. ഈ പാരമ്പര്യത്തിന്റെ പിന്നിലെ വിശ്വാസവും ക്രിസ്തുശാസ്ത്രവും കുർബാനശാസ്ത്രവും ഓർമിക്കേണ്ടത് ആവശ്യമായിരിക്കുന്നു.

പിതാവിന്റെ രശ്മിയുടെ പ്രഭയാണ് യേശു എന്ന് ഏറ്റുപാടുന്നതിനോടു ചേർത്തുതന്നെ അന്ത്യോക്യൻ സുറിയായനി സഭയുടെയും ലത്തീൻസഭയുടെയുമുൾപ്പടെ പുരാതനസഭകളുടെ ആരാധനക്രമപാരമ്പര്യത്തിൽ ആരാധനക്രമവർഷത്തിന്റെ, സഭാവർഷത്തിന്റെ, ക്രമീകരണവും ശ്രദ്ധിക്കണം. അത് നീതിസൂര്യനായ യേശുക്രിസ്തുവിനെ, അവന്റെ പെസഹാരഹസ്യത്തെ, പ്രത്യേകിച്ച് പ്രകാശത്തിന്റെ വസന്തോത്സവമായ ഉയിർപ്പുതിരുനാളിനെ, കേന്ദ്രീകരിച്ചാണ്. അത് വസന്തകാലത്ത് സൂര്യൻ ഭൂമധ്യരേഖയിൽ വരുന്ന ദിവസത്തിനുശേഷമുള്ള പൂർണചന്ദ്രനെ ആശ്രയിച്ചാണുതാനും. ഉയിർപ്പുതിരുനാൾ പെസഹാച്ചന്ദ്രനുശേഷം വരുന്ന ആദ്യഞായറാഴ്ചയാണെന്നു തീരുമാനിച്ചത് നിഖ്യാസൂനഹദോസാണല്ലോ.

പൗരസ്ത്യസഭകൾ ഉയിർപ്പുപ്രകാശത്തിനാണ് കേന്ദ്രസ്ഥാനം നല്കിയിട്ടുള്ളത്. ഓരോ ഞായറും സഭയ്ക്ക് ഉയിർപ്പുഞായറാണ്. വാർഷികക്രമം കൂടാതെ ആഴ്ചക്രമവും ദിവസക്രമവുമുണ്ട് അന്ത്യോക്യൻ സുറിയാനി ആരാധനാക്രമീകരണത്തിൽ. കുർബാന ദൈവം യേശുമിശിഹായിൽ പൂർത്തിയാക്കിയ "രക്ഷാകരവ്യാപാരമാകെയുടെയും" (*വദ്ഖൂലൊ മ്ദബ്റൂതേ ദ്പോറൂഖൊയ്തൊ*) ഉച്ചകോടിയാണ് - ഉൾപ്പെട്ടിട്ടുള്ള സകല സംഭവങ്ങളും, അവന്റെ പുനരാഗമനമുൾപ്പടെ - വ്യക്തികളുമെല്ലാം സമ്മേളിക്കുന്ന ഉച്ചകോടി. ഇത് കുർബാനയിൽ സംഭവിക്കുന്നത് അവന്റെ മഹത്വപൂർണമായ പെസഹായുടെ - കടന്നുപോക്കിന്റെ - സ്മാരകവും അനുസ്മരണവുമായാണ്. ക്രിസ്തുവിന്റെ പെസഹാ - കടന്നുപോക്ക് - എന്നതുകൊണ്ടു സഭ അർഥമാക്കുന്നത് പെസഹാവ്യാഴദിവസത്തിലെ 'കടന്നുപോക്കു' മാത്രമല്ല. ഓരോ കുർബാനയർപ്പണവും നമ്മെപ്രതിയുള്ള അവന്റെ രക്ഷാകരമായ 'കടന്നുപോക്ക്' ആകുന്നു. തിരുസഭയെക്കുറിച്ചുള്ള *ജനതകളുടെ പ്രകാശം* എന്ന പ്രമാണരേഖയിൽ നമ്പർ 3-ൽ തിരുസഭ നമ്മെ ഇപ്രകാരം പ്രബോധിപ്പിക്കുന്നുണ്ടല്ലോ: "നമ്മുടെ പെസഹായായ ക്രിസ്തു ത്രോണോസിൽ ബലിയർപ്പിക്കപ്പെടുമ്പോഴെല്ലാം നമ്മുടെ രക്ഷാകരകർമം നിർവഹിക്കപ്പെടുകയത്രേ." ഈ വിശ്വാസ, ജ്ഞാനപ്രഖ്യാപനങ്ങളൊന്നും വത്തിക്കാൻ കൗൺസിലിന്റെ പുതിയ കണ്ടുപിടുത്തങ്ങളല്ല. ആദിസഭയിൽനിന്നു പരമ്പരാഗതമായി പരിശുദ്ധാത്മനിറവാൽ സഭ അനുഭവിച്ചും പകർന്നും പോന്നിരുന്ന ജ്ഞാനപ്രകാശരശ്മികളാണ്.

തദനുസാരമാണ് ആഴ്ചയിലെ എല്ലാ ദിവസവും വിശുദ്ധ കുർബാന അർപ്പിക്കുന്ന ക്രമം സ്വീകരിച്ചപ്പോഴും മലങ്കര സഭ, കുർബാനയിലെ കാഴ്ചവയ്പിൽ ദൈവജനത്തിന്റെ സജീവഭാഗഭാഗിത്വത്തിന്റെ രണ്ടാം പാദം വയ്ക്കുന്നത്. പിതാവിന്റെ രശ്മിയായ യേശുവിന്റെ പ്രഭയാകുന്ന പ്രകാശത്താൽ കാഴ്ചയുള്ളവരായിത്തീരാൻ, പിതൃരശ്മിയാൽ പ്രഭാപൂരിതനായ നീതിസൂര്യനേശുവിന്റെ പ്രകാശത്തിൽ അവനെയും തങ്ങളെത്തന്നെയും ദർശിച്ചുകൊണ്ട്. ജറുസലേമിലെ ആദിസഭയിൽനിന്ന് സിറിയായിലെ അന്ത്യോക്യൻ സുറിയാനി സഭയുടെ ആരാധനക്രമപാരമ്പര്യത്തിലൂടെ പകർന്നു നല്കപ്പെട്ടുപോന്ന കുർബാനജ്ഞാനം മലങ്കരസഭയിലെ വിശ്വാസിസംഘത്തിനും വ്യക്തികൾക്കുമുണ്ടായിരുന്നു: ഓരോ കുർബാനയർപ്പണവും അനസ്തമന നീതിസൂര്യനായ ഉഥിതനേശുവിന്റെ പ്രകാശരശ്മിയാണെന്ന്. ഓരോ കുർബാനയുടെയും ആരംഭത്തിൽ അവർ ഹൃദയവും അധരങ്ങളും തുറന്ന് ഏറ്റുപാടിപ്പോന്നു: പ്രകാശപൂരിതനായ യേശുവേ, നിന്റെ ദാസരായ ഞങ്ങളുടെയും അഖിലത്തിന്റെയും (സർവതിന്റെയും) ആധാരമായ പ്രകാശം നീയാകുന്നു എന്നു ഞങ്ങൾ നിന്റെ പ്രകാശത്താൽ

കാണുന്നു. ... "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു ..."

### ജ്ഞാനസ്നാനപ്രകാശത്തിന്റെ പുനരനുഭവത്തിൽ

വാസ്തവത്തിൽ, "വെളിവുനിറഞ്ഞോരേശൂ നിൻ വെളിവാൽ കാണുന്നു ..." എന്ന ഉദ്ഘോഷണം ആദിമസഭയിൽ, ആദ്യകാലസുറിയാനിപിതാക്കന്മാരുടെ കാലത്തും, ജ്ഞാനസ്നാനം സ്വീകരിച്ചവരുടെ യേശുവനുഭവത്തിൽ ലഭ്യമായ ജ്ഞാനബോധത്തിന്റെ സാക്ഷ്യപ്പെടുത്തലുമാണ്. ഒരാൾ ആദ്യമായി യേശുവെന്ന പ്രകാശം ദർശിക്കുന്നത്, പ്രകാശത്തിലേക്കു വരാൻ ഇടയാകുന്നത്, വിശ്വാസത്തിന്റെ ആദ്യകൂദാശയായ ജ്ഞാനസ്നാനത്തോടെയാണ്. ഞങ്ങൾക്കു വിശ്വാസമെന്ന പ്രകാശ ത്താൽ യേശുവെന്ന അഖിലലോകപ്രകാശം ലഭിച്ചിരിക്കുന്നു! ഞങ്ങൾക്കു പുതിയ പ്രകാശം പ്രദാനം ചെയ്യപ്പെട്ടിരിക്കുന്നു - യേശുവെന്ന പ്രകാശം. ഈ പ്രകാശത്തിലാണ് ഞങ്ങളിനിയും കാണുന്നത്. യോഹന്നാന്റെ സുവിശേഷം 9-ാം അധ്യായത്തിലെ ആ ജന്മാന്ധന് യേശുവിൽനിന്നു കാഴ്ച ലഭിച്ചപ്പോഴത്തെ അനുഭവം! ഈ അനുഭവത്തോടെയാണ്, ഈ അനുഭവമുള്ളവരുടെ ആനന്ദമാണ്, കുർബാനയിൽ പങ്കെടുത്ത് പ്രകാശത്തെ ആഘോഷിക്കുക എന്നത്. "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു ..." എന്ന ഗാനം നമ്മിൽ മാമോദീസാത്തൊട്ടിയെപ്രതി ഗൃഹാതുരത്വം ഉളവാക്കുന്നതത്രേ (ഫ്രാൻസിസ് പാപ്പാ കുർബാനയ്ക്കു കത്തിക്കുന്ന തിരിയെക്കുറിച്ച്).

### അറിവെന്ന ആദ്യബലി

കുർബാനയ്ക്ക് ആദ്യം അർപ്പിക്കേണ്ടത് 'അറിവ്' എന്ന ബലിയാണെന്നുള്ള ആദിസഭയുടെ - വിശുദ്ധ ഇറെനെയൂസിനു മുമ്പുവരെയുള്ള - ബലിബോധം ഇന്നും തെല്ലും കുറവില്ലാതെ സ്പഷ്ട മായി പുലർത്തുന്ന അനുഷ്ഠാനക്രമമാണ് അന്ത്യോക്യൻ സുറിയാനി ആരാധനക്രമത്തിന്റേത്. ഞാൻ / ഞങ്ങൾ പാപികളാണെന്ന അറിവും അനുതാപവുമാണ് ബലിയർപ്പകർ ആദ്യം അർപ്പിക്കേണ്ട ബലി. അതിന്റെ വിപുലമാക്കപ്പെട്ട ക്രമമാണ് അന്ത്യോക്യൻ (മലങ്കര) സുറിയാനി കുർബാനത്തക്സാ യിൽ പുരോഹിതൻ നിർവഹിക്കാൻ നല്കിയിട്ടുള്ള 51-ാം സങ്കീർത്തനമുൾപ്പടെയുള്ള ആദ്യ ഒരുക്കപ്രാർഥനകൾ. അതർപ്പിക്കാതെ ബലിയർപ്പകർ പിതാവിന്റെ അറിവായ പുത്രന്റെ ബലിയപ്പിക്കരുത്. ഇതർപ്പിക്കാൻ മനുഷ്യർ അർഹരാകുന്നത് അയോഗ്യതാബോധവും അനുതാപവുംവഴിയത്രേ. ഇതിന്റെയും പ്രകാശനവുമാണ് "വെളിവുനിറഞ്ഞോരേശൂ നിൻ വെളിവാൽ കാണുന്നു ..."

### ക്രിസ്തുകേന്ദ്രീകൃതത്വത്തിന്റെ ഉണർവ്

ക്രൈസ്തവ വെളിപാടിന്റെയും ക്രൈസ്തവരക്ഷാശാസ്ത്രത്തിന്റെയും ക്രൈസ്തവരക്ഷാനുഭവത്തിന്റെയും ക്രിസ്തുകേന്ദ്രീകൃതത്വത്തിന്റെയും ക്രൈസ്തവപ്രത്യാശയുടെയും ഒരു ആഘോഷഗാനമാണ് "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ..." ഈ ജ്ഞാനബോധത്തോടെയാണ് സഭ "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു..." പാടുന്നതെന്ന് ശ്ഹീമൊനമസ്കാരം വ്യാഴം രാത്രി ഒന്നാം കൗമാ *ശുബഹൊ* ഭാഗം കോലൊ രണ്ടാം പാദം അവസാനവരികൾ നമ്മെ ഓർമിപ്പിക്കുന്നു:

സൃഷ്ടിയെയെല്ലാം ദ്യോതിപ്പിക്കും
താതൻ തന്റെ രശ്മിയതത്രെ നീ
ഹാലേലുയ്യാ
സ്തുത്യം നിൻ പ്രഭ ഞ-ങ്ങൾ രക്ഷ-
യ്ക്കങ്ങെയയച്ച താതനുമാരാധ്യൻ.

ഈ വാക്കുകളിൽ തെളിയുന്നത്, സർവ സൃഷ്ടികളെയും പ്രകാശിപ്പിക്കുന്ന പിതാവിന്റെ രശ്മിയാണ് യേശു; ഈ രശ്മിയുടെ പ്രഭയാണ് അവന്റെ വെളിച്ചം (പ്രകാശം) എന്നാണല്ലോ. "വെളിവുനിറഞ്ഞോരേശൂ നിൻ വെളിവാൽ കാണുന്നു ..." ഇതൊരു ക്രിസ്തുവിശ്വാസപ്രഖ്യാപനവുമാണ്. അതിന്റെ സാക്ഷ്യം സർവ സൃഷ്ടികളെയും പ്രകാശിപ്പിക്കുന്ന പിതാവിന്റെ രശ്മിയായ യേശുവിന്റെ പ്രഭയാണ് അവന്റെ പ്രകാശം അഥവാ വെളിവ് എന്നത്രേ.

### ആരാധനക്രമവർഷക്രമത്തോടു ചേർത്ത്

പിതാവിന്റെ രശ്മിയുടെ പ്രഭയാണ് യേശു എന്ന് ഏറ്റുപാടുന്നതിനോടു ചേർത്തുതന്നെ ആരാധനക്രമവർഷത്തിന്റെ, സഭാവർഷത്തിന്റെ, ക്രമീകരണവും ശ്രദ്ധിക്കണം. അത് അന്ത്യോക്യൻ സുറിയായനി സഭയുടെയും ലത്തീൻസഭയുടെയുമുൾപ്പടെ പുരാതനസഭകളുടെ ആരാധനക്രമപാരമ്പര്യങ്ങളിൽ നീതിസൂര്യനായ യേശുക്രിസ്തുവിനെ, അവന്റെ പെസഹാരഹസ്യത്തെ, പ്രത്യേകിച്ച് പ്രകാശത്തിന്റെ വസന്തോത്സവമായ ഉയിർപ്പുതിരുനാളിനെ, കേന്ദ്രീകരിച്ചാണ്. വസന്തകാലത്ത് സൂര്യൻ ഭൂമധ്യരേഖയിൽ വരുന്ന ദിവസത്തിനു ശേഷമുള്ള പൂർണചന്ദ്രനെ ആശ്രയിച്ചാണുതാനും. ഉയിർപ്പുതിരുനാൾ പെസഹാചന്ദ്രനുശേഷം വരുന്ന ആദ്യഞായറാഴ്ചയാണെന്നു തീരുമാനിച്ചത് നിഖ്യാസൂനഹദോസാണല്ലോ.

### ഉയിർപ്പുപ്രകാശത്തിന് കേന്ദ്രസ്ഥാനം

പൗരസ്ത്യസഭകൾ ഉയിർപ്പുപ്രകാശത്തിനാണ് കേന്ദ്രസ്ഥാനം നല്കിയിട്ടുള്ളത്. ഓരോ ഞായറും സഭയ്ക്ക് ഉയിർപ്പുഞായറാണ്. വാർഷികക്രമം കൂടാതെ ആഴ്ചക്രമവും ദിവസക്രമവുമുണ്ട് അന്ത്യോക്യൻ സുറിയാനി ആരാധനാക്രമീകരണത്തിൽ. പൊതുവെ പറഞ്ഞാൽ, അന്ത്യോക്യൻ സുറിയാനി ആരാധനക്രമം പ്രകാശം എന്ന പ്രതീകത്തിന് യാമപ്രാർഥനകളിലും ശ്രദ്ധാർഹമായ സ്ഥാനം നല്കിയിട്ടുണ്ട്. "വെളിവുനിറഞ്ഞോരീശോ" എന്ന പാദങ്ങളും തിങ്കളാഴ്ചത്തെ പ്രഭാതനമസ്കാരത്തിൽനിന്നുള്ളതാണ്. പ്രഭാതത്തിൽ സൂര്യനമസ്കാരം ചെയ്ത് ഈശ്വരവന്ദനം അനുഷ്ഠിക്കുന്നവരുടെ അയൽക്കാരാണല്ലോ മലങ്കര സുറിയാനി സഭാംഗങ്ങൾ.

കുർബാന ദൈവം യേശുമിശിഹായിൽ പൂർത്തിയാക്കിയ സകല രക്ഷാകരവ്യാപാരമാകുെടയും ഉച്ചകോടിയാണ് - ഉൾപ്പെട്ടിട്ടുള്ള സകല സംഭവങ്ങളും, അവന്റെ പുനരാഗമനമുൾപ്പടെ - വ്യക്തികളുമെല്ലാം സമ്മേളിക്കുന്ന ഉച്ചകോടി. ഇത് കുർബാനയിൽ സംഭവിക്കുന്നത് അവന്റെ മഹത്വപൂർണമായ പെസഹായുടെ - കടന്നുപോക്കിന്റെ - സ്മാരകവും അനുസ്മരണവുമായാണ്. ക്രിസ്തുവിന്റെ പെസഹാ - കടന്നുപോക്ക് - എന്നതുകൊണ്ടു സഭ അർഥമാക്കുന്നത് പെസഹാവ്യാഴദിവസത്തിലെ 'കടന്നുപോക്കു' മാത്രമല്ല. ഓരോ കുർബാനയർപ്പണവും നമ്മെപ്രതിയുള്ള അവന്റെ രക്ഷാകരമായ

'കടന്നുപോക്ക്' ആകുന്നു. തിരുസഭയെക്കുറിച്ചുള്ള *ജനതകളുടെ പ്രകാശം* എന്ന പ്രമാണരേഖയിൽ നമ്പർ 3ൽ തിരുസഭ നമ്മെ ഇപ്രകാരം പ്രബോധിപ്പിക്കുന്നുണ്ടല്ലോ: "നമ്മുടെ പെസഹായായ ക്രിസ്തു ത്രോണോസിൽ ബലിയർപ്പിക്കപ്പെടുമ്പോഴെല്ലാം നമ്മുടെ രക്ഷാകരകർമം നിർവഹിക്കപ്പെടുകയത്രേ." ഈ വിശ്വാസ,ജ്ഞാനപ്രഖ്യാപനങ്ങളൊന്നും വത്തിക്കാൻ കൗൺസിലിന്റെ പുതിയ കണ്ടുപിടുത്തങ്ങളല്ല. ആദിസഭയിൽനിന്നു പരമ്പരാഗതമായി പരിശുദ്ധാത്മനിറവാൽ അനുഭവിച്ചും പകന്നും പോന്നിരുന്ന ജ്ഞാനപ്രകാശരശ്മികളാണ്.

തദനുസാരമാണ് ആഴ്ചയിലെ എല്ലാ ദിവസവും വിശുദ്ധ കുർബാന അർപ്പിക്കുന്ന ക്രമം സ്വീകരിച്ചപ്പോഴും മലങ്കര സഭ, കുർബാനയിലെ കാഴ്ചവയ്പിൽ ദൈവജനത്തിന്റെ സജീവ ഭാഗഭാഗിത്വ ത്തിന്റെ രണ്ടാം പാദം വയ്ക്കുന്നത്. പിതാവിന്റെ രശ്മിയായ യേശുവിന്റെ പ്രഭയാകുന്ന പ്രകാശത്താൽ കാഴ്ചയുള്ളവരായിത്തീരുന്നതിന്, പിതൃരശ്മിയാൽ പ്രഭാപൂരിതനായ നീതിസൂര്യനേശുവിന്റെ പ്രകാശത്തിൽ അവനെയും തങ്ങളെത്തന്നെയും ദർശിച്ചുകൊണ്ട്. *കർത്താവിന്റെ ജനത്തിനു പാപമോചനത്താലുള്ള അറിവു നല്കാനും, ഇരുളിലും മരണത്തിന്റെ നിഴലിലും ഇരിക്കുന്നവർക്കു പ്രകാശം വീശാനും സമാധാനത്തിന്റെ മാർഗത്തിലേക്കു നമ്മുടെ പാദങ്ങളെ നേർനയിക്കാനും നമ്മുടെ ദൈവത്തിന്റെ ആർദ്രമായ കരുണയാൽ ഉന്നതത്തിൽനിന്നുള്ള ഉദയസൂര്യൻ നമ്മെ സന്ദർശിക്കുന്നു* (ലൂക്കാ 1,78–79). *അത് അവന്റെ ജനത്തിന് പാപമോചനത്തെക്കുറിച്ചുള്ളരക്ഷയെക്കുറിച്ച് അറിവു നല്കാനത്രേ* (ലൂക്കാ 1,77). ജറുസലേമിലെ ആദിസഭയിൽനിന്ന് സിറിയായിലെ അന്ത്യോക്യൻ സുറിയാനി സഭയുടെ ആരാധനക്രമപാരമ്പര്യത്തിലൂടെ പകർന്നുനല്കപ്പെട്ടുപോന്ന കുർബാനജ്ഞാനം മലങ്കരസഭയിലെ വിശ്വാസിസംഘത്തിനും വ്യക്തികൾക്കുമുണ്ടായിരുന്നു: ഓരോ കുർബാനയർപ്പണവും അനസ്തമന നീതിസൂര്യനായ ഉഥിതനേശുവിന്റെ പ്രകാശരശ്മിയാണെന്ന്. ഓരോ കുർബാനയുടെയും ആരംഭത്തിൽ അവർ ഹൃദയവും അധരങ്ങളും തുറന്ന് ഏറ്റുപാടിപ്പോന്നു: പ്രകാശപൂരിതനായ യേശുവേ, നിന്റെ പ്രകാശത്താൽ നിന്റെ ദാസരായ ഞങ്ങളുടെയും അഖിലത്തിന്റെയും (സർവതിന്റെയും) ആധാരമായ പ്രകാശം നീയാകുന്നു എന്നു ഞങ്ങൾ നിന്റെ പ്രകാശത്താൽ കാണുന്നു... "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു..."

ഇപ്രകാരം രക്ഷാകരങ്ങളായ ന്യായങ്ങളാൽ കാഴ്ചവയ്പുസമയത്തെ ഗാനം "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ..."കൊണ്ട് ആരംഭിക്കുന്നതാണ് ന്യായവും യുക്തവും. ഈ രക്ഷാകരരഹസ്യത്തിന്റെ അനുസ്മരണത്തിനു പിന്നിൽ മാത്രമേ ആബേൽ, നോഹ, അബ്രാഹം എന്നിവരുടെ കാഴ്ച സ്വീകരണത്തെക്കുറിച്ചുള്ള ഓർമയ്ക്ക് കുർബാനയുടെ കാഴ്ചവയ്പിൽ സ്ഥാനമുള്ളു. യേശുക്രിസ്തുവിന്റെ പ്രകാശത്തിലാണ് അവനു മുമ്പും പിമ്പുമുള്ള സകല സ്വീകൃതബലികളും ക്രൈസ്തവപാരമ്പര്യം കാണുന്നത്. രക്ഷാകരചരിത്രത്തിലെ സംഭവങ്ങളുടെ മുൻ–പിൻസ്ഥാനം നോക്കിയല്ല. ക്രിസ്തുകേന്ദ്രീകൃതമായ ഈ ക്രമത്തിനുള്ളിലാണ് പരിശുദ്ധ ദൈവമാതാവിന്റെയും സഹദേന്മാരുടെയും മറ്റും ഓർമനാളുകളിലും തദനുസൃതമായ അനുസ്മരണാപാദങ്ങൾകൊണ്ട് കുർബാനയിലെ ദൈവജനപങ്കാളിത്തം ആരംഭിക്കേണ്ടത്.

## ജ്ഞാനസ്നാനം സ്വീകരിച്ചവരുടെ യേശുവനുഭവസാക്ഷ്യം

വാസ്തവത്തിൽ, "വെളിവുനിറഞ്ഞോരേശൂ നിൻ വെളിവാൽ കാണുന്നു ..." എന്ന ഉദ്ഘോഷണം ആദിമസഭയിൽ, ആദ്യകാലസുറിയാനിപിതാക്കന്മാരുടെ കാലത്തും, ജ്ഞാനസ്നാനം സ്വീകരിച്ചവരുടെ യേശുവനുഭവത്തിൽ ലഭ്യമായ ജ്ഞാനബോധത്തിന്റെ സാക്ഷ്യപ്പെടുത്തലുമാണ്. ഒരാൾ ആദ്യമായി യേശുവെന്ന പ്രകാശം ദർശിക്കുന്നത്, പ്രകാശത്തിലേക്കു വരാൻ ഇടയാകുന്നത്, വിശ്വാസത്തിന്റെ ആദ്യകൂദാശയായ ജ്ഞാനസ്നാനത്തോടെയാണ്. ഞങ്ങൾക്കു വിശ്വാസമെന്ന പ്രകാശ ത്താൽ യേശുവെന്ന അഖിലലോകപ്രകാശം ലഭിച്ചിരിക്കുന്നു! ഞങ്ങൾക്കു പുതിയ പ്രകാശം പ്രദാനം ചെയ്യപ്പെട്ടിരിക്കുന്നു – യേശുവെന്ന പ്രകാശം. അവനെന്ന പ്രകാശത്തിലാണ് ഞങ്ങളിനിയും കാണുന്നത്. യോഹന്നാന്റെ സുവിശേഷം 9–ാം അധ്യായത്തിലെ ആ ജന്മാന്ധന് യേശുവിൽനിന്നു കാഴ്ച ലഭിച്ചപ്പോഴത്തെ അനുഭവം! ഈ അനുഭവത്തോടെയാണ്, ഈ അനുഭവമുള്ളവരുടെ ആനന്ദമാണ്, കുർബാനയിൽ പങ്കെടുത്ത് പ്രകാശത്തെ ആഘോഷിക്കുക എന്നത്. "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു ..." എന്ന ഗാനം നമ്മിൽ മാമോദീസാത്തൊട്ടിയെപ്രതി ഗൃഹാതുരത്വം ഉളവാക്കുന്നതുമത്രേ.

## പ്രകാശരഹസ്യങ്ങൾ തേടിയുള്ള മനുഷ്യയാത്രയ്ക്കുള്ള ആത്മീയ മറുപടി

ആധ്യാത്മിക മേഖലയിൽ പ്രകാശരഹസ്യങ്ങൾ തേടിയുള്ള മനുഷ്യന്റെ യാത്രകൾക്കും സഹസ്രാബ്ദങ്ങളുടെ ചരിത്രമുണ്ട്. ഇന്ത്യയുടെ ആർഷസംസ്കൃതിയുടെ അത്യാകർഷണീയവും അത്യുദാത്തവുമായൊരു പ്രാർഥനയാണല്ലോ "... തമസോ മാ ജ്യോതിർ ഗമയ." ഇതിന് യേശുക്രിസ്തുവിൽനിന്നുള്ള ലഭിച്ച മറുപടി സ്വീകരിച്ചവരാണ് ഇന്ത്യയിലെ ക്രൈസ്തവർ. "ഞാൻ ലോകത്തിന്റെ പ്രകാശമാകുന്നു." ഈ ദാനം ഏറ്റവും ശ്രേഷ്ഠമായി ആഘോഷിക്കാനുള്ള സന്ദർഭവുമാണ് വിശുദ്ധ കുർബാനയുടെ ഒരുക്കമായുള്ള "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു" എന്ന തുടക്കം. അതിന്റെ തുടർച്ചയിൽ, "വെളിച്ചത്തിനെന്തു വെളിച്ചം! അല്ലേ?" എന്ന് വൈക്കം മുഹമ്മദു ബഷീർ വിസ്മയിച്ചിട്ടുള്ളത് യേശുക്രിസ്തുവിനെ നോക്കി പറയാൻ ഞാൻ പ്രാപ്തനാകുമ്പോൾ ക്രൈസ്തവനായ എന്റെ ആത്മാവിന്റെ ക്രൈസ്തവത്വം പ്രകാശനം ചെയ്യപ്പെടുകയാണ്. അത് എന്റെ ക്രിസ്തുവിശ്വാസസാക്ഷ്യവും പ്രഘോഷണവുമാകുന്നു. അത് പ്രകാശപൂർണതയായ അവനിലേക്കുതന്നെയുള്ള പുതിയ പുറപ്പാടുമാകുന്നു. ക്രിസ്തുവാകുന്ന പ്രകാശത്തെ പ്രവേശിപ്പിച്ച് എന്റെ ജീവിതത്തിലെ ഇരുൾക്കുഴികളെ മൂടാൻ. ക്രൈസ്തവജീവിതത്തിന്റെ വെല്ലുവിളികളെ പരിഹരിക്കാനും ക്രൈസ്തവമായ സുസ്ഥിരവികസനവും പ്രകാശ്യതയും ഉറപ്പാക്കാനും.

## പ്രകാശ വിസ്മയങ്ങളെക്കുറിച്ചുള്ള ശാസ്ത്രത്തിന്റെ വിസ്മയവും

"വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്ന"തിനെക്കുറിച്ചുള്ള നമ്മുടെ ധ്യാനത്തിൽ പ്രകാശവിസ്മയങ്ങളെക്കുറിച്ചുള്ള ശാസ്ത്രത്തിന്റെ വിസ്മയവും ഉചിതമാണെന്നു കരുതുന്നു. ഈ സമീപനം ക്രൈസ്തവജീവിതത്തിന്റെ പ്രകാശത്തെക്കുറിച്ചുള്ള നമ്മുടെ ധ്യാന

ത്തിന്റെ പ്രാധാന്യത്തെക്കുറിച്ച് അവസരോചിതമായ ഒരു ഉണർവിന് ഉപകരിക്കുമെന്നും കരുതുന്നു. എക്കാലത്തും മനുഷ്യന് പ്രകാശം ഒരു വിസ്മയമാണ്. അതല്ലേ "വെളിച്ചത്തിനെന്തു വെളിച്ചം! അല്ലേ?" എന്ന് വൈക്കം മുഹമ്മുദു ബഷീർ പറഞ്ഞിട്ടുള്ളത്! പ്രകാശരഹസ്യങ്ങൾ തേടിയുള്ള മനുഷ്യന്റെ യാത്രകൾ ആരംഭിച്ചത് ഇന്നോ ഇന്നലെയോ അല്ല. സഹസ്രാബ്ദങ്ങൾക്കു മുമ്പേ ആരംഭിച്ചതാണ്. ഒന്നോർത്തു നോക്കൂ: എന്തെന്തു വിസ്മയക്കാഴ്ചകളിലൂടെയാണ് പ്രകാശം നമ്മുടെ ജീവിതത്തിൽ വെളിച്ചം വിതറുന്നത്! പൂക്കളുടെ കൊതിപ്പിക്കുന്ന നിറഭേദങ്ങളിലൂടെ. മഴവില്ലിന്റെ സപ്തവർണങ്ങളിലൂടെ. ആകാശത്തിന്റെ ഭാവ,വർണ വ്യത്യാസങ്ങളിലൂടെ. കടലാഴിയുടെ വിഭിന്ന ഭാവങ്ങളിലൂടെ. പ്രകൃതിയുടെ നൂറായിരം വർണങ്ങളിലൂടെ.

പ്രകാശത്തിന്റെ പ്രയോജനത്തെപ്പറ്റി പറഞ്ഞാലോ? ഭൂമിയിൽ ജീവൻ നിലനില്ക്കുന്നതിന്റെ ഒരു അടിസ്ഥാനംതന്നെ സൂര്യപ്രകാശമാണല്ലോ. പ്രകാശമില്ലാതെ ഹരിതസസ്യങ്ങൾക്ക് പ്രകാശസംശ്ലേഷണം സാധ്യമല്ല. ഭൂമിയിൽ പച്ചപ്പ് നിലനില്ക്കുന്നതും സൂര്യപ്രകാശത്താലാണല്ലോ.

ഇക്കാലത്ത് പ്രകാശവും പ്രകാശാധിഷ്ഠിതങ്ങളായ സാങ്കേതിക വിദ്യകളും മനുഷ്യരാശിക്ക് ഏറെ സുപ്രധാനമാണ്. പ്രകാശ സാങ്കേതിക വിദ്യകളുടെ എണ്ണമറ്റ ഉപയോഗങ്ങളുടെ ഉപഭോക്താവുമാണ് ഇന്നത്തെ മനുഷ്യസമൂഹം. ഫൈബർ ഒപ്റ്റിക്സിലെ മുന്നേറ്റമാണല്ലോ ഇന്റർനെറ്റിലൂടെ രാജ്യാന്തര സമൂഹത്തിന്റെ സാംസ്കാരിക, സാമ്പത്തിക, രാഷ്ട്രീയ മേഖലകളെ ബന്ധിപ്പിക്കുന്നതിൽ മുഖ്യ പങ്കു വഹിക്കുന്നത്. ലേസറിന്റെ കണ്ടെത്തൽ പല മേഖലകളിൽ വിസ്മയങ്ങൾ ഉണ്ടാക്കി. നാനോ ടെക്നോളജിയിലെ പ്രകാശസാങ്കേതിക വിദ്യകളുടെ പ്രയോഗം, ക്വാണ്ടംകമ്പ്യൂട്ടിംഗ് മുതലായ മേഖലകൾ കുതിച്ചുചാട്ടത്തിനു മുൻകാൽ പൊക്കി നില്പല്ലേ!

അതേസമയംതന്നെ പ്രകാശത്തിന്റെ ദുരുപയോഗവുമേറുന്നു. ഇക്കൂട്ടത്തിൽപ്പെടുന്നവയാണ് രാത്രിയിൽ ഭൂമിയെ അമിതവും അനാവശ്യവുമായവിധം വൈദ്യുതദീപപ്രകാശത്തിൽ കുളിപ്പിക്കുന്നതും, ഇലക്ട്രോണിക് മാലിന്യങ്ങളും. ഇവ മണ്ണിനും മനുഷ്യരാശിക്കും പക്ഷികൾക്കുമൊക്കെ ഏറിയും കുറഞ്ഞും നാശകരമാണെന്നുള്ള സൂചനകൾ നല്കുന്ന പഠനങ്ങളുണ്ട്. അവ വേണ്ടത്ര പരിഗണിക്കപ്പെടുന്നില്ലെന്നത് അപകടകരമല്ലേ? ഹൈമാസ്റ്റ് ബൾബുകളുടെ പ്രകാശധോരണി നിമിത്തം രാത്രിയിൽ ദീർഘദൂരം പറക്കുന്ന പക്ഷികൾക്ക് കണ്ണഞ്ചുകയും ഉയരങ്ങളിൽ വലിച്ചിട്ടുള്ള ഇലക്ട്രിക്ക് കമ്പിയിൽ കുരുങ്ങി ചാകുകയും ചെയ്യുന്നതിനെക്കുറിച്ച് സുഗതകുമാരിടീച്ചർ ഒരു സമ്മേളനത്തിൽ പറഞ്ഞതിന്റെ ടി.വി.പ്രക്ഷേപണം ഈയുള്ളവൻ കാണാനിടയായത് ഓർമിക്കുന്നു. ഇത്തരം പ്രശ്നങ്ങളൊക്കെ പ്രകാശത്തിന്റെയും മണ്ണിന്റെയും രാജ്യാന്തര വർഷമായ 2015ൽ ശ്രദ്ധിക്കപ്പെടുമെന്നാശിച്ചതു മിച്ചം! കൃഷി, ആരോഗ്യം, വിദ്യാഭ്യാസം, ഊർജം മുതലായ മേഖലകളിൽ രാജ്യാന്തരതലത്തിലെ വെല്ലുവിളികളെ പരിഹരിക്കാനും സുസ്ഥിരവികസനം ഉറപ്പാക്കാനും പ്രകാശ സാങ്കേതിക വിദ്യകൾ പ്രയോജനപ്പെടുത്തുക എന്നത് പ്രകാശത്തിന്റെയും മണ്ണിന്റെയും രാജ്യാന്തരാചരണങ്ങളുടെ ലക്ഷ്യങ്ങളിൽപ്പെടുന്നതാണല്ലോ. മണ്ണിനും മനുഷ്യരാശിക്കും പക്ഷികൾക്കും പ്രയോജനകരവും ആരോഗ്യകരവുമായ ആഭിമുഖ്യങ്ങൾ ഉണ്ടാക്കപ്പെടുമെന്നു പ്രതീക്ഷിക്കാം.

### രക്ഷയുടെ സംഘാത സാക്ഷ്യം

ദൈവത്തിന്റെ പ്രകാശം അവിടന്നു ഭക്തനു നല്കുന്ന രക്ഷയാണല്ലോ (സങ്കീ 4,6;89,15; ഏശ 60,19); *കർത്താവ് എന്റെ പ്രകാശവും രക്ഷയുമാകുന്നു* (സങ്കീ 27,1). രക്ഷ കർത്താവിൽനിന്നു വരുന്ന ജീവനുമാണ് (സങ്കീ 36,9;ജറെ 2,13; 17,13). ദുഷ്ടതയുടെ ആഘാതം ദൈവഭക്തനെ തളർത്തിയപ്പോൾ ദൈവം രക്ഷ നല്കി മോചിപ്പിച്ചു. ഭക്തൻ ദൈവകാരുണ്യത്തിൽ പങ്കുപറ്റി (അബ്രഹാം പേഴുങ്കാട്ടിൽ, *സങ്കീർത്തനങ്ങൾ*, 219 ). ജറുസലേം ദേവാലയത്തിലെ ശിമയോൻ ശിശുവായ യേശുവിനെ കൈയിലെടുത്തു പാടി: *സകല ജനതകൾക്കുംവേണ്ടി നീ ഒരുക്കിയിരിക്കുന്ന നിന്റെ രക്ഷ എന്റെ കണ്ണുകൾ കണ്ടുകഴിഞ്ഞു. അതു വിജാതീയർക്കു വെളിപാടിന്റെ പ്രകാശവും നിന്റെ ജനമായ ഇസ്രായേലിന്റെ മഹത്ത്വവുമാണ്* (ലൂക്കാ 2,31–32. യേശുവെന്ന രക്ഷ പ്രകാശവും മഹത്ത്വവുമാണ്. വിശുദ്ധ കുർബാനയ്ക്കു സമ്മേളിച്ചിരിക്കുന്ന ദൈവജനം ആർത്തുപാടുന്നു: പ്രകാശപൂരിതനായ യേശുവേ, നിന്റെ പ്രകാശത്താൽ ഞങ്ങൾ പ്രകാശം കാണുന്നു.

"വെളിവു നിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു..." എന്ന് വി. കുർബാനയുടെ രഹസ്യാ രംഭത്തിൽത്തന്നെ കാഴ്ചവയ്പുസമയത്ത് പാടിയാരംഭിക്കുന്നത് ആരാധകസംഘത്തിന് യേശുക്രിസ്തുവഴി സംലഭ്യമായിക്കഴിഞ്ഞിരിക്കുന്ന രക്ഷയുടെ സംഘാതമായൊരു സാക്ഷ്യമാണ്. സംഘാതമായതെന്നു പറയുമ്പോൾ സഭയായിരിക്കുമ്പോളത്തെ, സഭയിലായിരിക്കുമ്പോളത്തെ, കാഴ്ചയെന്നു തന്നെ പ്രഥമധ്വനി. ഈ ആരാധകർക്ക് യേശുക്രിസ്തുവഴി വെളിപ്പെട്ട ദൈവവും ദൈവികതയും അവൻ മുഖാന്തരം സംലഭ്യമായിരിക്കുന്ന രക്ഷയുടെ മഹാദാനത്തിന്റെ അനുഭവവും സഭയിലാണ്, സഭയിലായിരിക്കുന്നതിനാലാണ് ആരാധനയിൽ ലഭിക്കുന്നത്. പ്രകാശമായ ദൈവത്തിന്റെ പ്രകാശമായ ക്രിസ്തുവിന്റെ പ്രകാശത്താൽ പ്രകാശിക്കുന്ന (സൂര്യനായ ക്രിസ്തുവിന്റെ ചന്ദ്രനായ) സഭയിലാണ്, സഭയിലായിരിക്കുന്നതിനാലാണ് ഞങ്ങൾക്ക് ഈ ആരാധനയിൽ പ്രകാശപൂരിതനായ യേശുക്രിസ്തുവിനെ കാണാനാകുന്നത്. ഈ മൗലികദിവ്യസത്യം – കുർബാനയുടെ ഈ രഹസ്യക്കാഴ്ചയർപ്പണസമയത്തുതന്നെ – ഈ ആരാധകർ അനുസ്മരിച്ച് പാടി സ്തുതിക്കുന്നു.

യേശുവേ, നീ "പ്രകാശവും സൂര്യനും ശോഭയും, എഴുതപ്പെട്ടിരിക്കുന്നതുപോലെ നക്ഷത്രവുമാകുന്നു (സംഖ്യ 24:17; മേർവിലെ ഈശോദാദ്, *സുവിശേഷഭാഷ്യം*, വിവ: ജി ചേടിയത്ത്, തിരുവനന്തപുരം, 1997, 237). *പ്രകാശപൂരിതനായ യേശുവേ, നിന്റെ പ്രകാശത്താൽ ഞങ്ങൾ പ്രകാശം കാണുന്നു* എന്നു പാടി ഞങ്ങൾ ഏറ്റുപറയുന്നു, ഞങ്ങളുടെ രക്ഷയായ യേശുവേ, നിന്നിൽ ഞങ്ങൾ രക്ഷയനുഭവിക്കുന്നു. വിശുദ്ധ കുർബാന സകല ജനതകൾക്കുമുള്ള ദൈവത്തിന്റെ രക്ഷയാകുന്നു. ഞങ്ങൾ രക്ഷ കാണുന്നതിന്റെ ഉത്സവമാകുന്നു. പ്രകാശത്തിൽനിന്നുള്ള പ്രകാശം ലോകത്തിൽ പ്രകാശിക്കുന്നതിന്റെ ഉത്സവമാകുന്നു. വിശുദ്ധ കുർബാന പ്രകാശത്തിന്റെ ഉത്സവമാകുന്നു. വിശുദ്ധ കുർബാന പ്രകാശദർശനത്തിന്റെ ഉത്സവമാകുന്നു. രക്ഷാസ്വീകരണത്തിന്റെ, രക്ഷാനുഭവത്തിന്റെ, ഉത്സവമാകുന്നു; ജീവൻ പ്രാപിക്കുന്നതിന്റെ ഉത്സവമാകുന്നു.

പോയപ്പോൾ അവന്റെ ഉള്ളിലും പുറത്തും രാത്രിയായിരുന്നു (യോഹ 13,30). അതിനാൽ കെദ്രോണരുവിയുടെ അക്കരെ തന്റെ ഗുരുവിനെ ശത്രു ക്കൾക്ക് ആളുമാറാതെ കൃത്യമായി കാട്ടിക്കൊടുക്കാൻ അവന് വിളക്കുകളും പന്തങ്ങളും ഏന്തേണ്ടിവന്നു. അവൻ ഗുരുവിന്റെകൂടെ നടന്നു നേടിയ സമ്പാദ്യം *ഹക്കല്ദ്മാ* - രക്തത്തിന്റെ വയൽ - ആക്കി പരിവർത്തിപ്പിക്കുകയും ചെയ്തു (മത്താ 27,3-10; അപ്പ 1. 16-19). കുർബാനയ്ക്ക് പുരോ ഹിതനായ എന്റെ മുമ്പിൽ ത്രോണോസിൽ കത്തിക്കുന്ന തിരികൾ യൂദാസ് ഏന്തിയ പന്തങ്ങളും വിളക്കുകളുമോ? ദൈവജനത്തിന് മരുഭൂയാത്രയിലെ ഇരവുകളിൽ പ്രകാശത്തൂണുകളാകുന്ന അഗ്നിസ്തംഭങ്ങളോ?

വെളിച്ചത്തിന്റെ കിണറിൽനിന്നു കോരിക്കുടിക്കുക, കോരിക്കൊടുക്കുക (പ്രകാശവുംഅനുതാപവും)

യേശുവേ, സകല സൃഷ്ടികളെയും പ്രകാശിപ്പിക്കുന്ന — രക്ഷിക്കുന്ന — സത്യപ്രകാശം നീയാകുന്നു. നീ സമറിയാക്കാരിയെ പ്രകാശിപ്പിച്ചു. അവളോടു ജലം ചോദിച്ചു ചെന്ന നീ അവൾക്കു തന്റെ ദാഹം എന്നേക്കുമായി ശമിപ്പിക്കുന്ന ജലം നല്കി. അതുകൊണ്ടല്ലേ അവൾ യാക്കോബിന്റെ കിണറ്റിൽനിന്നു വെള്ളം കോരാഞ്ഞത്! നീ അവൾക്കു നല്കിയത് പരിശുദ്ധാത്മാവാകുന്ന ജലമല്ലോ. ജലം കുടിക്കാനും കുളിക്കാനുമുള്ളതാണല്ലോ. അതു കുടിക്കുകയും നീ അതിൽ അവൾക്കു സ്നാനം നല്കുകയും ചെയ്തപ്പോൾ അവളുടെ അന്തരാത്മാവിൽ പ്രകാശമുണ്ടായി. തന്റെ യഥാർത്ഥ അവസ്ഥ കാണാൻ അവൾക്കു പ്രകാശമുണ്ടായി. നീ *സകല കാര്യങ്ങളും അവളെ അറിയിച്ചു* (യോഹ 4,25). നിന്നെ കാണാനും നീ അവളെ പ്രകാശിപ്പിച്ചു. വരാനിരിക്കുന്ന മിശിഹായായ പ്രകാശരശ്മി അവളെ തഴുകി. അവൾക്കു നീ പരിശുദ്ധാത്മാവിനാലുള്ള സ്നാനം നല്കി. അകംപോലെ പുറവും ശുദ്ധമായി. പരിശുദ്ധാത്മാവ് അവളെ പ്രകാശത്തിന്റെ പ്രഭ ചൊരിയുന്ന മഹത്ത്വവസ്ത്രം ധരിപ്പിച്ചു. ദൈവത്തെ യഥാർഥമായി ആരാധിക്കാനുള്ള വിധവും ഇടവും വാതിലും നീ അവൾക്കായി തുറന്നിട്ടു. സീയോൻമലയിലും ഗെർസീം മലയിലുമല്ല, സത്യത്തിലും ആത്മാവിലും — ദൈവപുതനായ ക്രിസ്തുവിലും പരിശുദ്ധാത്മാവിലും — ദൈവത്തെ ആരാധിക്കണം. ഇനിയവൾക്കു മലകളുടെ സത്യമറിയാൻ അലയേണ്ട. അവൾക്കിനി ധൈര്യമായി പട്ടണത്തിലേക്കു പോകാം. താൻ യാക്കോബിന്റെ കിണറിന്നരികിലേക്കു കൊണ്ടുവന്ന കുടവും അവൾക്കിനി വേണ്ട. അവൾ നിറകുടമായിക്കഴിഞ്ഞു. സങ്കീർത്തനം 36,8-9 പ്ശീത്താ അവളിങ്ങനെ നിന്നെ പാടിക്കേൾപ്പിക്കുന്നത് എനിക്കു കേൾക്കാം: *നിന്റെ ഭവനത്തിലെ സമൃദ്ധിയിൽനിന്ന് നീ എനിക്കു തൃപ്തി തന്നു; നിന്റെ ഇമ്പമുള്ള അരുവിയിൽനിന്ന് എന്നെ കുടിപ്പിച്ചു. എന്തെന്നാൽ, നീ ജീവന്റെ ഉറവയാകുന്നു. നിന്റെ പ്രകാശത്താലാകുന്നു ഞാൻ പ്രകാശം കണ്ടത്.* വിശുദ്ധ കുർബാന കഴിഞ്ഞ് തിരുപ്പാത്രങ്ങൾ തുടയ്ക്കുമ്പോൾ ഞാൻ പാടുന്ന ഈ സങ്കീർത്തനഭാഗം എനിക്കുമിങ്ങനെ പാടാൻ കഴിയുന്ന അടുത്ത ദിവസത്തിനായി ഞാൻ നോക്കിപ്പാർക്കട്ടെ: യേശുവേ, ഞാൻ പ്രകാശത്തിനായി ദാഹിച്ചു പ്രകാശത്തിന്നുറവ അന്വേഷിക്കുമ്പോൾ എനിക്കുവേണ്ടി ദാഹിക്കുന്നവനായി നീ എന്നരികിൽ വരുമല്ലോ!

"വെളിവു നിറഞ്ഞോരീശോ, ..." പ്രകാശം നിറഞ്ഞ യേശുവേ, നിന്റെ പ്രകാശത്താൽ, *കൂരിരുളിന്റെ താഴ്വരയിലൂടെയാണ് ഞാൻ നടക്കുന്നതെങ്കിലും*, (സങ്കീ 23,4ഹീബ്രു, ഗ്രന്ഥകാരന്റെ പരിഭാഷ) *മരണത്തിന്റെ നിഴൽവീണ താഴ്വരയിലൂടെയാണ് ഞാൻ നടക്കുന്നതെങ്കിലും*, (സങ്കീ 23,4 പി.ഒ.സി; സെപ്ത്വജിന്ത്) നിന്റെ പ്രകാശത്താൽ എനിക്കു പ്രകാശം കാണാം. ഇരുൾപോലും എനിക്ക് ഇരുളായിരിക്കുകയില്ല. കാരണം, *നിനക്ക് ഇരുൾപോലും ഇരുളല്ല; ഇരവ് പകൽപോലെ പ്രകാശപൂരിതമായിരിക്കും; എന്തെന്നാൽ, നിനക്ക് ഇരുൾ പ്രകാശംപോലെയാണ്* (സങ്കീ 139,10-12 ഹീബ്രു, ലേഖകന്റെ പരിഭാഷ). അതേ, പ്രകാശം നിറഞ്ഞ യേശുവേ, നിനക്ക് ഇരുളും പ്രകാശമാണല്ലോ.

"വെളിവു നിറഞ്ഞോരീശോ," ലോകത്തിന്റെ പ്രകാശമായ നീ ജന്മാന്ധനെയും നിന്റെ പ്രകാശത്താൽ പ്രശോഭിപ്പിച്ചു. അവൻ കാഴ്ചയുള്ളവനായി. തന്റെ കണ്ണു തുറന്നവൻ എന്ന് അവൻ നിന്നെ കണ്ടു. നീ ദൈവത്തിൽനിന്നുള്ളവനാണെന്നും പ്രവാചകനാണെന്നും മിശിഹായാണെന്നും അവൻ നിന്നെ കണ്ടു. പിതാവിന്റെ കിരണമേ, നിന്റെ ശോഭയുള്ള പ്രകാശത്താൽ ഞങ്ങളെ പ്രകാശിപ്പിച്ചാലും. പ്രകാശമായ നിന്റെ മുമ്പിൽനിന്ന് നിന്നെയും എന്നെയും കാണാൻ എനിക്കിടയാകട്ടെ! നിന്നിലൂടെയും ആത്മാവിലും ദൈവത്തെ ആരാധിക്കാൻ എനിക്കായെങ്കിൽ!

പ്രകാശമായ ദൈവത്തിൽനിന്നു ലോകത്തിനു വേണ്ട സത്യപ്രകാശം ലോകത്തിലേക്കു വന്നു. കാഴ്ചയുണ്ടെന്നു സ്വയം കരുതിയവർ അവനെ പുറത്താക്കി. ആ പ്രകാശം ഗൊല്ഗോഥായിൽ തണ്ടിന്മേൽ ഉയർത്തപ്പെട്ടു. പ്രകാശത്തിന്റെ രശ്മികളെ തടയാൻ അവനെ പുറത്താക്കിയവർ രണ്ടു കരിന്തിരികളും അവന്റെ ഇരുവശത്തുമുയർത്തി; അവന്റെ മുമ്പിൽ നിലകൊണ്ട് ഇരുളിന്റെ മറവിലും നിഴലിലും അഭയം തേടി. കരിന്തിരികളിലൊന്ന് അവരോടൊപ്പം അന്ധകാരത്തിലമർന്നുപോയി. ഭൂമിയിലാകെ അന്ധകാരം വ്യാപിച്ചപ്പോൾ അപരനാകട്ടെ ഉയർത്തപ്പെട്ടിരുന്ന സത്യപ്രകാശത്തിൻ രശ്മികളേറ്റു പ്രകാശപൂരിതനായി. തന്നെത്തന്നെയും സത്യപ്രകാശത്തെയും കണ്ടു; പ്രകാശത്തിന്റെ പുത്രനായി.

വെളിവാക്കിത്തരൂ നാഥാ, എൻ കുറവുകളെല്ലാം
നിൻ പ്രകാശത്താൽ
അവയെ തെറ്റിന്നിരുൾ മൂടി
നിന്നാൽ തെളിയണമെൻ ബോധം
സൃഷ്ടികളെ ശോഭിപ്പിക്കും പ്രഭ നീയല്ലോ
ഞാൻ നിന്നെ വാഴ്ത്തും (*ശ്ഹീമൊ* നമസ്കാരം,

"വെളിവിൻ തട്ടിൽ വസിക്കും പുണ്യനിധേ പരിശുദ്ധാ, ...": പ്രകാശത്തട്ടിൽ വസിക്കുന്ന പുണ്യവാനായ പരിശുദ്ധനേ, ഞങ്ങളിൽനിന്നു ദുഷ്ട പീഡകളും വെറുക്കേണ്ട വിചാരങ്ങളും തടഞ്ഞാലും! അവ ഞങ്ങളെ അശുദ്ധരാക്കുന്നു. നീതിയുടെ പ്രവൃത്തികൾ ചെയ്വാൻ ഞങ്ങൾക്കു മനശ്ശുദ്ധി നല്കിയാലും! എന്നെ അകംപുറം വിശുദ്ധീകരിച്ചാലും! എന്തെന്നാൽ, *പുറം സൃഷ്ടിച്ചവൻ തന്നെയല്ലേ അകവും സൃഷ്ടിച്ചത്. ഇന്നു നിങ്ങൾ കർത്താവിൽ പ്രകാശമായിരിക്കുന്നു. പ്രകാശത്തിന്റെ മക്കളെപ്പോലെ വർത്തിക്കുവിൻ. പ്രകാശത്തിന്റെ ഫലം സകല നന്മയിലും നീതിയിലും സത്യത്തിലുമാണ് പ്രത്യക്ഷപ്പെടു*

*ന്നത്. കർത്താവിനു പ്രസാദകരമായവ എന്തെന്നു വിവേചിച്ചറിയുവിൻ അന്ധകാരത്തിന്റെ നിഷ്ഫലമായ പ്രവർത്തനങ്ങളിൽ പങ്കുചേരരുത്.* (എഫേ 5,8–11) – നിന്റെ പരിശുദ്ധാത്മാവ് ശ്ലീഹായിലൂടെ ഞങ്ങൾക്കു നല്കിയ പ്രബോധനം. ഞങ്ങൾ വിസ്മരിക്കുകയും തിരസ്കരിക്കുകയും ചെയ്തു. അതിനാൽ ഞങ്ങൾ ആവർത്തിച്ചപേക്ഷിക്കുന്നു: പ്രകാശത്തട്ടിൽ വസിക്കുന്ന പുണ്യവാനായ പരിശുദ്ധനേ, ഞങ്ങളിൽനിന്നു ദുഷ്ടപീഡകളും വെറുക്കേണ്ട വിചാരങ്ങളും തടഞ്ഞാലും! "പ്രകാശമഹിമയോടെ നീ വരുമ്പോൾ നിന്റെ മുമ്പിൽനിന്നു ഞങ്ങളെ തള്ളിക്കളയരുതെ. പ്രകാശത്തിന്റെ പ്രഭയും മഹത്ത്വത്തിന്റെ അങ്കിയും ഞങ്ങളുടെമേൽ വിരിക്കണമെ. അതിനാൽ അന്ധകാരത്തെ ഞങ്ങൾ വിജയിക്കുകയും പ്രകാശത്തിൽ നിനക്കു മഹത്ത്വം ഘോഷിക്കുകയും ചെയ്യുമാറാകണമെ"(*വലിയ നോമ്പിലെ പ്രാർത്ഥനക്രമം,* വെള്ളി രാത്രി, മൂന്നാം കൗമാ, മാർ യാക്കോബിന്റെ ബോവൂസാ).

പ്രകാശം — യേശുവിന്റെ ഉയിർപ്പിന്റെ പ്രകാശം! പ്രകാശം യേശുവിന്റെ പുനരാഗമനത്തിന്റെ പ്രകാശം! പൂർണ പ്രകാശമായ യേശുവേ, ഈ കുർബാനയിൽ നിന്റെ ഉയിർപ്പിന്റെയും പുനരാഗമനത്തിന്റെയും പ്രകാശത്തെയും പ്രതീക്ഷിച്ചുകൊണ്ട് "ജനതകളുടെ പ്രകാശ"മായ സഭയിൽ ഞാൻ പാടട്ടെ: "വെളിവുനിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു ..."

ഉലകത്തിൻ പ്രഭയം ദൈവാത്മജ നിൻ മുൻ
ആഗതനമ്മേൽ കൃപ ചെയ്യേണം

താതൻ കരിണമാം മിശിഹാ ദേവാ മുൻ
ആഗതനമ്മേൽ കൃപ ചെയ്യേണം (*ശ്ഹീമൊ*, ചൊവ്വാ, പ്രഭാതം, *മെനഗാ*, എനിയോനൊ).

എന്നിലെ അന്ധകാരത്തെ ദൂരീകരിക്കുന്ന പ്രകാശത്തെക്കുറിച്ചു മാത്രമല്ല, മനുഷ്യവംശത്തെ പൊതുവായി ഗ്രസിച്ചിരിക്കുന്ന അന്ധകാരത്തെ ദൂരീകരിക്കുന്ന പ്രകാശത്തെക്കുറിച്ചും ഞാൻ പ്രാർഥിക്കുന്നു. പ്രകാശം നിറഞ്ഞിരിക്കുന്ന യേശുവേ, പ്രകാശത്തിൽനിന്നുള്ള പ്രകാശമായ നിന്റെ വിശുദ്ധീകരിക്കുന്ന പ്രകാശത്താൽ പ്രകാശത്തിന്റെ ഈ ഉത്സവത്തിൽ ഞങ്ങളെയും മനുഷ്യകുലത്തെയാകെയും വിശുദ്ധീകരിക്കണമേ! ഈ കുർബാന *ഇസ്രായേലിന്റെ പ്രകാശം അഗ്നിയായും അവന്റെ പരിശുദ്ധൻ ജ്വാലയായും മാറുന്ന* (ഏശ 10,17) രക്ഷയുടെ മഹാ സംഭവമാണല്ലോ.

പ്രകാശം നിറഞ്ഞ യേശുവേ, *ഇപ്പോൾ ഞങ്ങളുടെ രക്ഷ ഞങ്ങൾ വിശ്വാസം സ്വീകരിച്ച സമയത്തെക്കാൾ സമീപസ്ഥമത്രേ. രാത്രി കഴിയാറായി; പകൽ സമീപിച്ചിരിക്കുന്നു. ആകയാൽ, ഞങ്ങൾ അന്ധകാരത്തിന്റെ പ്രവൃത്തികൾ പരിത്യജിച്ച് പ്രകാശത്തിന്റെ ആയുധങ്ങൾ ധരിക്കട്ടെ. പകലെന്നപോലെ ഞങ്ങൾ മാന്യമായി വ്യാപരിക്കട്ടെ. ഞങ്ങൾ സുഖലോലുപതയിലോ മദ്യാസക്തിയിലോ അവിഹിതവേഴ്ചകളിലോ കലഹത്തിലോ അസൂയയിലോ മുഴുകാതിരിക്കട്ടെ. പ്രത്യുത പ്രകാശമായ നിന്നെ ധരിക്കട്ടെ. അപ്പോൾ ദുർമോഹങ്ങൾ ഉണ്ടാകത്തക്കവിധം ശരീരത്തിന്റെ കാര്യത്തിൽ ഞങ്ങൾക്കു ശ്രദ്ധിക്കാതിരിക്കാമല്ലോ* (റോമ 13,11–14).

പ്രകാശം നിറഞ്ഞ യേശുവേ, നീ ഞങ്ങളുടെ ഹൃദയത്തിൽ പ്രകാശമായിരിക്കണമെ. എന്തെന്നാൽ, ഹൃദയത്തിൽ പ്രകാശമുള്ളയാളിന് എപ്പോഴും വെളിച്ചമുണ്ടായിരിക്കും. മിശിഹാ സൂര്യനും പകലുമായിരിക്കുന്നയാൾക്ക് എപ്പോഴും സൂര്യനും പകലുമുണ്ടായിരിക്കും. പ്രകാശത്തിന്റെ മക്കൾക്കു രാത്രിയിൽപ്പോലും പകലുണ്ടായിരിക്കും (വിശുദ്ധ സിപ്രിയാൻ, *കർത്തൃപ്രാർത്ഥന*, 38: വിവ: ജി. ചേടിയത്ത്, *പ്രാർത്ഥന സഭയിൽ*, 68നോടു കടപ്പാട്). കർത്താവേ, നിന്നാൽ ഞാൻ പ്രകാശിക്കും. എന്തെന്നാൽ, നിന്നെ സ്നേഹിക്കുന്നവന് നീ പകലാകുന്നു. കർത്താവേ, നീ പ്രകാശമാകുന്നു. നിന്റെ കരുണയെ കാണുവാൻ എന്റെ കണ്ണുകളെ പ്രകാശിപ്പിക്കണമെ. ലോകത്തിന്റെ വഴി സകല വിരുദ്ധതകളും കെണികളും നിറഞ്ഞതാകുന്നു. നീ പകലായിരിക്കുന്നതുകൊണ്ട് നിന്നിൽ നടക്കുന്നവൻ വിരുദ്ധപ്പെടുന്നില്ല (*വലിയ നോമ്പിലെ പ്രാർഥനക്രമം*, തിങ്കൾ രാത്രി, ഒന്നാം കൗമ്മാ, മാർ യാക്കോബിന്റെ ബോവൂസാ).

വെളിവു നിറഞ്ഞോരീശോ, "പ്രകാശമഹിമയോടെ നീ വരുമ്പോൾ നിന്റെ മുമ്പാകെനിന്നു ഞങ്ങളെ തള്ളിക്കളയരുതേ. പ്രകാശത്തിന്റെ പ്രഭയും മഹത്ത്വത്തിന്റെ അങ്കിയും ഞങ്ങളുടെമേൽ നീ വിരിക്കണമെ. അതിനാൽ അന്ധകാരത്തെ ഞങ്ങൾ കീഴടക്കുകയും പ്രകാശത്തിൽ നിനക്കു മഹത്ത്വം ഘോഷിക്കുകയും ചെയ്യുമാറാകണമെ." (*വലിയ നോമ്പിലെ പ്രാർഥനക്രമം*, വെള്ളി രാത്രി, മൂന്നാം കൗമ്മാ, മാർ യാക്കോബിന്റെ ബോവൂസാ)

*ലോകത്തിലേക്കു വന്ന പ്രകാശമായ യേശുവേ, പ്രകാശമായ നിന്നെക്കാൾ അധികമായി അന്ധകാരത്തെ സ്നേഹിക്കാനും*, അങ്ങനെ ഞങ്ങൾ തിന്മയുടെ പ്രവൃത്തികളിൽ തുടരാനും ഇനിയും ഇടയാക്കരുതേ. ഞങ്ങൾ തിന്മ പ്രവർത്തിക്കുന്നവരും പ്രകാശത്തെ വെറുക്കുന്നവരും ആകാതിരിക്കട്ടെ. ഞങ്ങളുടെ പ്രവൃത്തികൾ വെളിപ്പെടേണ്ടതിനു ഞങ്ങൾ വെളിച്ചത്തിലേക്കു വരട്ടെ! അങ്ങനെ ഞങ്ങളുടെ പ്രവൃത്തികൾ ദൈവത്തിൽ ചെയ്യുന്നവയെന്നു വെളിപ്പെടട്ടെ! (യോഹ 3,19–21)

വെളിവു നിറഞ്ഞൊരേശുവേ, കർത്താവേ, നിന്നാൽ ഞാൻ പ്രകാശിക്കും. എന്തെന്നാൽ നിന്നെ സ്നേഹിക്കുന്നവന് നീ പകലാകുന്നു. കർത്താവേ, നീ പ്രകാശമാകുന്നു. നിന്റെ കരുണയെ ദർശിക്കാൻ എന്റെ നയനങ്ങളെ പ്രകാശിപ്പിക്കണമെ. ലോകത്തിന്റെ വഴി സകല വിരുദ്ധതകളും കെണികളും നിറഞ്ഞതാകുന്നു. നീ പകലായിരിക്കുന്നതിനാൽ നിന്നിൽ നടക്കുന്നവൻ വിരുദ്ധപ്പെടുന്നില്ല. (വലിയ നോമ്പിലെ പ്രാർഥനക്രമം, തിങ്കൾ രാത്രി, ഒന്നാം കൗമാ, മാർ യാക്കോബിന്റെ ബോവൂസാ)

*നിങ്ങൾ ലോകത്തിന്റെ പ്രകാശമാകുന്നു. ... വിളക്കുകൊളുത്തി ആരും പറയുടെ കീഴിൽ വയ്ക്കാറില്ല, ദീപപീഠത്തിന്മേലാണ് വയ്ക്കുക. അപ്പോൾ അത് ഭവനത്തിലുള്ള എല്ലാവർക്കും വെളിച്ചംമേകുന്നു. അപ്രകാരം, മനുഷ്യർ നിങ്ങളുടെ സത്പ്രവൃത്തികൾ കണ്ട്, സ്വർഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്ത്വപ്പെടുത്തേണ്ടതിന് നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിപ്പിക്കുവിൻ.* (മത്താ 5,14). വഴിപിഴച്ചതും വക്രയുള്ളതുമായ തലമുറയുടെയിടയിൽ കുറ്റമറ്റ ദൈവമക്കളാകാനുള്ള കൃപയും ശക്തിയും ഞങ്ങൾക്കു നല്കണമെ. അങ്ങനെ, അവരുടെ മധ്യേ ലോകത്തിൽ വെളിച്ചമായി പ്രകാശിക്കാൻ ഞങ്ങളെ അനുഗ്രഹിക്കണമെ! (ഫിലി 2,15).

ഈ വാക്കുകളാൽ രൂപാന്തരപ്പെട്ടവരായി, ഈ മലയിൽനിന്നിറങ്ങാൻ ഞങ്ങളെ അനുഗ്രഹിക്കണമെ! *പ്രകാശപൂരിതനായ യേശുവേ, ഇരുളടഞ്ഞ ഒരു ഭാഗവുമില്ലാതെ എന്റെ, ഞങ്ങളുടെ, ശരീരം മുഴുവൻ പ്രകാശമാനമായിരിക്കാൻ* (ലൂക്കാ 11,36) *എന്റെ, ഞങ്ങളുടെ, ശരീരം മുഴുവൻ പ്രകാശിപ്പിക്കണമെ* (ലൂക്കാ 11,34).

### ദുഷ്ടതയുടെ കെട്ടുകൾ പൊട്ടിക്കാൻ

നമ്മുടെ പ്രകാശം പ്രഭാതംപോലെ പൊട്ടിവിരിയാൻ ഏശയ്യാപ്രവാചകൻ പറഞ്ഞുതന്നിട്ടുള്ള പ്രായോഗിക വഴികൾ സന്ദർഭോചിതമായി സ്മരിച്ചുകൊണ്ട് ഈ ധ്യാനം നമുക്കിവിടെ തത്കാലം ഇപ്രകാരം ഉപസംഹരിക്കാം: *ദുഷ്ടതയുടെ കെട്ടുകൾ പൊട്ടിക്കുകയും നുകത്തിന്റെ കയറുകൾ അഴിക്കുകയും മർദിതരെ സ്വതന്ത്രരാക്കുകയും എല്ലാ നുകങ്ങളും ഒടിക്കുകയും ചെയ്യുമ്പോൾ, ... വിശക്കുന്നവനുമായി ആഹാരം പങ്കുവയ്ക്കുകയും ഭവനരഹിതനെ ഭവനത്തിൽ സ്വീകരിക്കുകയും നഗ്നനെ ഉടുപ്പിക്കുകയും സ്വന്തക്കാരിൽനിന്ന് ഒഴിഞ്ഞുമാറാതിരിക്കുകയും ചെയ്യുമ്പോൾ ... നിന്റെ വെളിച്ചം പ്രഭാതം പോലെ പൊട്ടിവിരിയും; നീ വേഗം സുഖംപ്രാപിക്കും; നിന്റെ നീതി നിന്റെ മുമ്പിലും കർത്താവിന്റെ മഹത്ത്വം നിന്റെ പിമ്പിലും നിന്നെ സംരക്ഷിക്കും. നീ പ്രാർഥിച്ചാൽ കർത്താവ് ഉത്തരമരുളും: നീ നിലവിളിക്കുമ്പോൾ ഇതാ, ഞാൻ എന്ന് അവിടുന്ന് മറുപടി തരും. മർദനവും കുറ്റാരോപണവും ദുർഭാഷണവും നിന്നിൽനിന്ന് ദൂരെയകറ്റുക. വിശക്കുന്നവർക്ക് ഉദാരമായി ഭക്ഷണം കൊടുക്കുകയും പീഡിതർക്ക് സംതൃപ്തി നല്കുകയും ചെയ്താൽ നിന്റെ പ്രകാശം അന്ധകാരത്തിൽ ഉദിക്കും. നിന്റെ ഇരുണ്ട വേളകൾ മധ്യാഹ്നംപോലെയാകും. കർത്താവ് നിന്നെ നിരന്തരം നയിക്കും; മരുഭൂമിയിലും നിനക്ക് സമൃദ്ധി നല്കും; നിന്റെ അസ്ഥികളെ ബലപ്പെടുത്തും. നനച്ചു വളർത്തിയ പൂന്തോട്ടവും വറ്റാത്ത നീരുറവയും പോലെയാകും നീ.* (ഏശ 58,6-11). "കാന്ത്യാ ഞങ്ങളെ നീ താതൻ കതിരേ ശോഭിപ്പിക്കെന്നും." പിതാവിന്റെ പ്രകാശക്കതിരായവനേ, നിന്റെ പ്രകാശത്താൽ ഞങ്ങളെ എന്നും പ്രകാശിപ്പിക്കണമെ!

ഞങ്ങൾക്കറിവുള്ള സകല പ്രകാശദായകവസ്തുക്കളും നിർമിതികളും പ്രകാശത്തിരികളുമെല്ലാം കത്തിയെരിഞ്ഞുതീർന്നുകൊണ്ടാണ് പ്രകാശം നല്കുന്നത്. ഞങ്ങൾക്ക് അനുദിനം അനുഭവപ്പെടുന്ന, കാണപ്പെടുന്ന, ഏറ്റവും വലിയ പ്രകാശമായ സൂര്യൻ ഞങ്ങൾക്കു പ്രകാശവും പ്രകാശദാതാവുമായിരിക്കുന്നത് സ്വയമെരിഞ്ഞുതീർന്നുകൊണ്ടാണല്ലോ. യഥാർഥ പ്രകാശവും ആദിപ്രകാശവുമായ ദൈവമേ, നിന്റെ ഏകജാതനിലൂടെ നീ പൂർത്തിയാക്കുകയും പൂർണമാക്കുകയും ചെയ്ത സ്വയംദാനത്തിലൂടെ, നിന്റെ സ്വയംശൂന്യമാക്കലിൽ, ആണല്ലോ നീ ഞങ്ങൾക്കു ജീവദായകമായ പ്രകാശമായിക്കൊണ്ടേയിക്കുന്നത്. അപ്രകാരംതന്നെ ലോകത്തിന്റെ പ്രകാശമായ യേശുവും. സൂര്യൻ എരിഞ്ഞുതീർന്നാലും ഒരിക്കലും എരിഞ്ഞുതീരാത്തതും എന്നേക്കും കത്തിജ്വലിച്ചുകൊണ്ടിരിക്കുന്നതുമായ അനശ്വരസൂര്യനും നിത്യപ്രകാശവുമാകുന്നു നീയും നിന്റെ പുത്രനും നിങ്ങളുടെ പരിശുദ്ധാത്മാവും.

ദൈവത്തിന്റെ ശൂന്യവത്കരണത്തിന്റെ സമ്പൂർണതയായ ഗോല്ഗോഥായിൽ കുരിശും പ്രകാശവും ഒന്നാകുന്നു. അതിനാലാകുമല്ലോ ക്രൂശിതൻ പിതാവിന്റെ കരങ്ങളിലേക്ക് ആത്മാവിനെ ഏല്പിച്ചു പ്രാണൻ വെടിയാനുള്ളതിന്റെ ഒരുക്കമായപ്പോൾ മുതൽ – ആറാം മണിക്കൂർ മുതൽ – ഒമ്പതാം മണിക്കൂർ വരെ ഭൂമി മുഴുവന്റെയുംമേൽ അന്ധകാരമുണ്ടായതും സൂര്യഗ്രഹണമുണ്ടായതും! (മർക്കോ 15,33; മത്താ 27,45-47; ലൂക്കാ 23,44-46). ഇനി ക്രൂശിതൻ മതി ലോകത്തിനു പ്രകാശമായി. ആഴ്ചയുടെ ഒന്നാം നാൾ ഇരുട്ടായിരിക്കുമ്പോൾത്തന്നെ സ്ഥിരീകരിക്കപ്പെടും അവനാണ് മരണമില്ലാത്ത പ്രകാശമെന്ന്. സൂര്യൻ എറിഞ്ഞെരിഞ്ഞ് ഇരുണ്ടുപോകും; നക്ഷത്രങ്ങൾ മങ്ങിപ്പോകും; ചന്ദ്രനു പ്രകാശം കിട്ടാതെയും തരാൻ സാധിക്കാതെയും വരും. കല്ലറിയിൽനിന്നു പ്രകാശിച്ച ക്രൂശിതൻ മാത്രം അനശ്വരപ്രകാശമായി നിലനില്ക്കും. *വെളിച്ചം സുഖദമാണ്; സൂര്യനെ നോക്കുന്നത് കണ്ണിനു നല്ലതാണ്.* (സഭാപ്ര 11,7).

ക്രൂശിതനായ ദൈവപുത്രനേശുവാണ് നട്ടുച്ചയ്ക്ക് അന്ധകാരം മൂടുന്ന ഞങ്ങളുടെ ലോകത്തിന്, ഞങ്ങൾക്ക്, കാണപ്പെട്ടതിലേക്കും ഏറ്റവും ജീവദായകമായ സമ്പൂർണപ്രകാശം. അവനങ്ങനെയായത് അധികാരികളും പടയാളികളും വഴിപോക്കരും സഹക്രൂശിതരായ അക്രമികളിലൊരുവനും അന്യോന്യം മത്സരിച്ച് അവനെ അധിക്ഷേപിച്ചും വെല്ലുവിളിച്ചും തിളങ്ങിവിളങ്ങിക്കൊണ്ടിരുന്നപ്പോഴാണല്ലോ. അവൻ ഞങ്ങൾക്കുവേണ്ടി പിതാവിന്റെ നിയോഗം ഏറ്റെടുത്തു നിവർത്തിയാക്കിയ ശൂന്യവത്കരണത്തിന്റെ ആത്മപ്രകാശനമാകാൻ, അങ്ങനെ ലോകത്തിനു പ്രകാശമാകാൻ, സ്വയം എരിഞ്ഞുതീരാൻ ഞങ്ങളെ അനുഗ്രഹിക്കണമേ!

പരമപ്രകാശമേ, ക്രൂശിതനായ യേശുവേ, പ്രകാശത്തിന്റെ പരമവെളിപാടേ, അന്ധകാരാവൃതമായ എന്റെ ആത്മാവിനെ, എന്റെ ജീവിതത്തെ, നിന്റെ പ്രകാശത്താൽ പ്രകാശിപ്പിക്കണമെ! നിന്റെ തിരുമാറിലെ മുറിവിൽനിന്നൊഴുകുന്ന രക്തത്തിന്റെയും വെള്ളത്തിന്റെയും ചുവന്ന പ്രകാശം അശുദ്ധിയിൽ ചത്ത എന്റെ ആത്മാവിനു ജീവനും പരിശുദ്ധിയും പകരുമല്ലോ!

"വെളിവു നിറഞ്ഞോരീശോ," നീ അനശ്വരമായ ദൈവികതയുടെ അനശ്വരമായ വെളിച്ചവും അനശ്വരമായ വെളിച്ചത്തിന്റെ അനശ്വരമായ ദൈവികതയും ആകുന്നു. പ്രകാശസങ്കോചം സംഭവിച്ചുകൊണ്ടിരിക്കുന്ന ഞങ്ങളുടെ ജീവിതങ്ങളെ പ്രകാശനിറവാകുന്ന നീ നിത്യപ്രകാശരശ്മികളാൽ നിറയ്ക്കണമെ. "വെളിവു നിറഞ്ഞോരേശുവേ," *സൈന്യങ്ങളുടെ ദൈവമായ കർത്താവേ, അങ്ങയുടെ മുഖം പ്രകാശിക്കുകയും ഞങ്ങൾ രക്ഷപ്രാപിക്കുകയും ചെയ്യട്ടെ* (സങ്കീ 81,7).

പ്രകാശപൂരിതനായ യേശുവേ, കർത്താവേ, നിന്നാൽ ഞാൻ പ്രകാശിക്കും. എന്തെന്നാൽ, നീ പിതാവിനാൽ അയക്കപ്പെട്ട പ്രകാശമാകുന്നു. (വലിയ നോമ്പ് വെള്ളി, സന്ധ്യ,സെദറാ; മൂന്നുനോമ്പ് തിങ്കൾ രാത്രി – മാർ യാക്കോബിന്റെ ബോവൂസാ പേജ് 31).

*ദൈവം പ്രകാശിക്കുന്നു* എന്നതിനർഥം *ദൈവം വരുന്നു* എന്നും *അവിടുന്നു മൗനമായിരിക്കുകയില്ല* എന്നുമത്രേ (സങ്കീ 50,2). അതേ, നമ്മുടെ ദൈവം വരുന്നു. അവിടുന്നു നമ്മോടു സംസാരിക്കും; നമുക്കുത്തരമരുളും; തന്നത്തന്നെ നമുക്കു നല്കും.



ചെയ്യാനണയുന്ന കർത്താവുംദൈവവുമായ യേശുക്രിസ്തുവിനോട്, സ്വർഗീയ പിതാ വിന്റെ ആദ്യജാതനോട്, ആരാധകർ മുഖാഭിമുഖം സമർപ്പിക്കുന്ന അപേക്ഷയുടെയും ആരാധനയു ടെയും പ്രത്യാശയുടെയും ആലാപനമാണ് "വെളിവുനിറഞ്ഞോരീശോ..."

"വെളിവു നിറഞ്ഞോരീശോ," എന്റെ കർത്താവേ, നിന്റെ തിരുനാമം എത്ര മഹോന്നതം! നിന്നോടുള്ള വിശുദ്ധ ഫൗസ്റ്റീനയുടെ കിളിക്കൊഞ്ചലുകൾ എന്റെ ദുർബലയും ഭയവിഹ്വലയുമായ ആത്മാവിന്റെ നിരന്തര നിമന്ത്രണം ആയിത്തീരുമെങ്കിൽ നിനക്ക് ഈർഷ്യയരുതേ! ഈ അയോഗ്യയുടെ ആശ്വാസത്തിനുവേണ്ടി അത് അനുരൂപപ്പെടുത്തി ആവർത്തിച്ചുകൊള്ളാൻ അനുവദിക്കുമല്ലോ: നിന്റെ തിരുനാമം! അതെന്റെ ശക്തിയത്രേ. എന്റെ ശക്തികളെല്ലാം ക്ഷയിച്ച് ആത്മാവിനെ അന്ധകാരം ആവരണം ചെയ്യുമ്പോൾ നിന്റെ തിരുനാമമാകുന്ന സൂര്യകിരണമായിരിക്കും എനിക്കു ചുറ്റും പ്രകാശം പകരുന്നത്. ഈ പ്രകാശത്തിന്റെ ശക്തിയാൽ ആത്മാവ് കൂടുതൽ സുന്ദരിയും പ്രശോഭിതയും ആയിത്തീരുന്നു. അത് ഓജസ്സ് സ്വീകരിക്കുന്നതും നിന്റെ തിരുനാമത്തിൽനിന്നത്രേ. നിന്റെ നിറമധുരമായ തിരുനാമത്തിന്റെ കേൾവി എന്റെ ആത്മാവിന്റെ ഹൃദയസ്പന്ദനത്തിനു ശക്തിയേറ്റുന്നു. ചില സന്ദർഭങ്ങളിൽ, ആത്മാവ് നിന്റെ തിരുനാമം കേൾക്കുമ്പോൾ മൗനിയാകുകയും നീ കാണാതെ നിന്റെ പിന്നിൽക്കൂടി വന്ന് നിന്നെ സ്പർശിക്കാനാശിച്ചു കൈനീട്ടുകയും ചെയ്യുന്നു! നീ തിരിഞ്ഞുനോക്കി പുഞ്ചിരിക്കുന്നതു കണ്ട് പ്രേമാർദ്രയായി ലജ്ജിച്ചു മൗനിയാകുന്നു! (വിശുദ്ധ സിസ്റ്റർ മരിയ ഫൗസ്റ്റീന കൊവൽസ്ക്ക, *എന്റെ അന്തരാത്മാവിലേക്ക് ഒഴുകിയിറങ്ങിയ ദൈവകരുണ: ഡയറി*, മലയാളം തർജമ, ഡിവൈൻ മേഴ്സി ഷ്രൈൻ ഓഫ് ഹോളി മേരി പ്രസിദ്ധീകരണം, മരിയ നഗർ, തൊടുപുഴ, 2016, 323നോടു കടപ്പാട്). മണവറവാതിൽ തുറക്കാറായോ! കണ്ണുകൾ മഞ്ചുന്നല്ലോ! പ്രകാശം അപൂർവോജ്വലമായല്ലോ! ആമ്മീൻ.

പക്ഷേ, പിശാചിന്റെ സ്വാധീനത്തിൽപ്പെട്ടു പ്രകാശത്തിൽനിന്നു മുഖം തിരിക്കരുത് (2 കോറി 6,15; 11,14; എഫേ 5,12;കൊളോ 1,13; 1 തെസ്സ 5,4-5). "പിതാവിൽനിന്നുദിച്ച പ്രകാശം ഭൂമിയിൽ ശോഭിക്കുകയും തന്റെ കതിരുകൾ വീശുകയും ചെയ്തു. ആ കതിരുകൾ കടന്നുചെന്ന് മാലിന്യം നിർമാർജനം ചെയ്യുകയും ഭൂമിയിൽ പരിശുദ്ധി വിതറി അതിനെ സ്വതന്ത്രമാക്കുകയും ചെയ്തു." (മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആരാധനക്രമം. ഹാശാ ആഴ്ചയിലെ പ്രാർഥനക്രമം, 2009, 41). ഈ രക്ഷാകരസംഭവത്തിന്റെ അനുസ്മരണാഘോഷമാണ് വി. കുർബാന.

### തത്കാലവിരാമനിമിഷത്തിലെ വെളിവ്

കുർബാനയുടെ മറവിൽ തങ്ങളുടെ വിശ്വാസക്കണ്ണുകൾക്കു മുമ്പിൽ പ്രത്യക്ഷപ്പെടുകയും നല്ക പ്പെടുകയും

# ഗലീലിയോയെ കത്തോലിക്കാ സഭ പീഡിപ്പിച്ചിട്ടില്ല...തീ കൊളുത്തി കൊന്നിട്ടില്ല



റവ. ഫാ. നോബിൾ തോമസ് പാറക്കൽ

ഭൂമിയല്ല സൂര്യനാണ് പ്രഞ്ചത്തിന്റെ കേന്ദ്രം എന്ന ശാസ്ത്രീയ സത്യം (ഗലീലിയോയുടെ നിരീക്ഷണം ആധുനിക പ്രപഞ്ചവിജ്ഞാനീയമനുസരിച്ച് സൂര്യൻ അനേകകോടി നക്ഷത്രങ്ങളിലൊന്നു മാത്രമാണ്. പ്രപഞ്ച കേന്ദ്രമല്ല) അവതരിപ്പിച്ച ഗലീലിയോയെ അത് ബൈബി ളിനെതിരായതിനാൽ സഭ ക്രൂരമായി പീഡിപ്പിക്കുകയും അവസാനം ചുട്ടുകൊല്ലുകയും ചെയ്തു എന്നത് വ്യാപകമായി പ്രചാരത്തിലിരിക്കുന്ന ഒരു കെട്ടുകഥയാണ് (popular myth) യാതൊരുവിധ ചരിത്ര പശ്ചാത്തലവുമില്ലാത്ത ഈ കഥ ദുരുദ്ദേശപരമായി കെട്ടിച്ചമച്ചതാണ് എന്നത് ചരിത്രം പഠിപ്പിക്കുന്നവർക്ക് വ്യക്തമാകും.

### ശാസ്ത്രവും കത്തോലിക്കാ സഭയും

ശാസ്ത്രത്തിന്റെ വളർച്ചയോടെ കത്തോലിക്കാ സഭയുടെ വിശ്വാസങ്ങളെല്ലാം ക്ഷയിച്ചെന്നും വിശുദ്ധ ഗ്രന്ഥം തെറ്റാണെന്ന് സ്ഥാപിക്കപ്പെട്ടുവെന്നും കരുതുന്നുവരും പ്രചരിപ്പിക്കുന്നവരുമുണ്ട്. എന്നാൽ ഇതര വിശ്വാസ പദ്ധതികളെക്കാൾ ആധികാരികതയോടെ കത്തോലിക്കാ വിശ്വാസം സ്വീകരിക്കാനും ജീവിക്കാനും ശാസ്ത്രീയമായി നിഗമനങ്ങളും കണ്ടെത്തലുകളും സഹായകമായിട്ടുണ്ട് എന്നതാണ് സത്യം. പദാർത്ഥത്തെക്കുറിച്ചും പ്രപഞ്ചത്തെ ക്കുറിച്ചും ജീവന്റെ ഉത്ഭവത്തെക്കുറിച്ചും മനഷ്യന്റെ പരിണാമത്തെക്കുറിച്ചുമെല്ലാം കത്തോലിക്കാസഭയുടെ പഠനങ്ങളും വിശുദ്ധഗ്രന്ഥത്തിനും വിരുദ്ധമായതൊന്നും തന്നെ ആധുനികശാസ്ത്രം അവതരിപ്പിക്കുന്നില്ല, എന്നു മാത്രമല്ല, ഇവയെപ്പറ്റിയുള്ള ആധുനികശാസ്ത്രത്തിന്റെ എല്ലാ ധാരണകളും കത്തോലിക്കാ വിശ്വാസത്തോട് ചേർത്തുവായി ക്കാവുന്നവയുമാണ്.

ശാസ്ത്രം വളരാൻ തുടങ്ങിയ ആരംഭകാലങ്ങളിൽ ചില അസ്വസ്ഥതകളുണ്ടായിരുന്നുവെങ്കിലും ആധുനികശാസ്ത്രത്തിന്റെ വളർച്ചക്ക് വേരുപാകിയതും അതിന്റെ അടിസ്ഥാനങ്ങളെ കെട്ടിപ്പടുത്ത ഗവേഷണ നിരീക്ഷണരീതി ശാസ്ത്രങ്ങൾക്ക് രൂപം നൽകിയതും പരിശുദ്ധ കത്തോലിക്കാ സഭയാണെന്ന സത്യം ചരിത്രബോധ മുള്ളവർ നിഷേധിക്കുകയില്ല. കത്തോലിക്കരായ (വൈദി കരടക്കം) നിരവധി ശാസ്ത്രജ്ഞരുടെ വിശ്വാസ ജീവിത ത്തിന്റെയും ദൈവാശ്രയബോധത്തിന്റെയും കൂടെ ഫലമാണ് മിക്ക ശാസ്ത്രീയ കണ്ടെത്തലും എന്നതും സത്യമാണ്. ഇന്നും അത്യാധുനികമായ ശാസ്ത്രഗവേഷണങ്ങൾക്ക് നേതൃത്വം നൽകാൻ പരിശുദ്ധ സഭയും സഭയുടെ മേൽനോട്ടത്തിലുള്ള നിരവധി സ്ഥാപനങ്ങളും മുൻപന്തിയിലുണ്ട് എന്ന സത്യവും വിമർശകർ സൗകര്യപൂർവ്വം മറച്ചുവക്കുന്ന ഒരു യാഥാർത്ഥ്യ മാണ്. ലോകത്തിലെ പ്രശസ്ത വാനനിരീക്ഷണ കേന്ദ്ര ങ്ങളിലേതൊന്ന് മാർപ്പാപ്പയുടെ സ്വന്തമാണെന്ന സത്യവും (vatican observatory) അവർ സൗകര്യപൂർവ്വം മറക്കുന്നു.

### ഗലീലിയോയുടെ കാലഘട്ടം സഭയും ശാസ്ത്രവും

1564 –1642 കാലഘട്ടമാണ് ഗലീലിയോ ഗലീലിയുടേത്. ശാസ്ത്രീയമായ വളർച്ചയുടെ ആരംഭകാലഘട്ടമാണ് 16,17 നൂറ്റാണ്ടുകൾ. ശാസ്ത്രീയ ഗവേഷണങ്ങളിലേർപ്പെട്ടിരുന്ന നിരവധി ജസ്യൂട്ട് വൈദികരുടെ ചരിത്രവും പതിനാറാം നൂറ്റാണ്ടുമുതലുള്ള യൂറോപ്പിന്റെ ചരിത്രത്തിൽ നമുക്ക് വായിക്കാൻ കഴിയും. വാനശാസ്ത്രത്തിലും ഇതര ഗവേഷണങ്ങളിലും മുഴുകിയിരുന്ന ജസ്യൂട്ട് ശാസ്ത്രജ്ഞരുടെ ഒരു നീണ്ട നിരതന്നെ റോമിൽ അക്കാലഘട്ടത്തി ലുണ്ടായിരുന്നു. പ്രശസ്തരായ പല ശാസ്ത്രജ്ഞരും



ഗവേഷണങ്ങൾക്കുള്ള സാമ്പത്തിക സഹായം നൽകിയിരുന്നതും സഭ തന്നെയായിരുന്നു എന്നതിന് ഉപോദ്ബലകമായ തെളിവുകൾ വത്തിക്കാന്റേതടക്കമുള്ള അന്താരാഷ്ട്ര ആർക്കൈവുകളിൽ ലഭ്യമാണ്.

പതിനഞ്ചാം നൂറ്റാണ്ടിൽ നിക്കോളാസ് കോപ്പർനിക്കസ് സൗരകേന്ദ്രവാദം (heliocentrism) അവതരിപ്പിക്കുന്ന തന്റെ ഗ്രന്ഥമായ on the Revolution of the Celestial Orbs കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷനായിരുന്ന മൂന്നാം പൗലോസ് മാർപാപ്പക്കാണ് സമർപ്പിച്ചിരുന്നത്. കത്തോലിക്കാ സഭയ്ക്ക് ശാസ്ത്രീയ ഗവേഷണങ്ങളോടുള്ള തുറവിയാണ് ഇത് സൂചിപ്പിക്കുന്നത്. എന്നാൽ ഈ വിഷയത്തിൽ പ്രൊട്ടസ്റ്റന്റ് സഭകളുടെ സമീപനം വ്യത്യസ്തമായിരുന്നു. സൗരകേന്ദ്രീകൃതവാദം അക്കാലഘട്ടത്തിൽത്തന്നെ പ്രൊട്ടസ്റ്റന്റ് സഭകളുടെ എതിർപ്പിന് കാരണമായിരുന്നു. ഗലീലിയോയ്ക്ക് പത്ത് വർഷങ്ങൾക്ക് മുമ്പ് ജോഹന്നാസ് കെപ്ലർ അവതരിപ്പിച്ച സൗരകേന്ദ്രീകൃതവാദവും ഇതേരീതിയിൽ പ്രൊട്ടസ്റ്റന്റുകാരുടെ എതിർപ്പിന് ഇടയാക്കി. അതേസമയം കോപ്പർനിക്കസിന്റെയും കെപ്ലറുടെയും ഗലീലിയോയുടെയും പഠനങ്ങൾ ശാസ്ത്രജ്ഞരായിരുന്ന നിരവധി ജസ്യൂട്ട് വൈദികർ ആഹ്ലാദത്തോടെയാണ് സ്വാഗതം ചെയ്തത് എന്ന കാര്യവും ഇതിനോട് ചേർത്ത് വായിക്കണം.

### പ്രൊട്ടസ്റ്റന്റ് സഭകളുടെ ബൈബിൾ വ്യാഖ്യാനം

### പതിനാറാം നൂറ്റാണ്ടിലെ ശാസ്ത്രവും സംഘർഷങ്ങളും

കത്തോലിക്കാ സഭയിൽ നിന്നും വിഘടിച്ച് പതിനാറാം നൂറ്റാണ്ടിൽ രൂപപ്പെട്ട പ്രൊട്ടസ്റ്റന്റ് പ്രസ്ഥാനത്തിന്റെ ബൈബിൾ വ്യാഖ്യാനരീതിയാണ് ഒരു പരിധിവരെ മതശാസ്ത്രസംഘർഷത്തെക്കുറിച്ചുള്ള തെറ്റായ ധാരണ രൂപപ്പെടുന്നതിന് കാരണമായത്. പ്രൊട്ടസ്റ്റന്റുകാരെ സംബന്ധിച്ചിടത്തോളം ബൈബിൾ മാത്രമാണ് (Sola scriptura) വിശ്വാസത്തിന്റെ ഏകമാനദണ്ഡം. എന്നാൽ ദൈവചനത്തെക്കുറിച്ച് സംസാരിക്കുമ്പോൾ കത്തോലിക്കാ സഭ എഴുതപ്പെട്ട വചനത്തോടൊപ്പം സഭയുടെ ജീവിതത്തിലൂടെ കൈമാറ്റം ചെയ്യപ്പെടുന്ന അലിഖിതവും അതേസമയം പരിശുദ്ധവുമായ പാരമ്പര്യത്തിനും (unwritten but holy tradition) തുല്യപ്രാധാന്യം നൽകുന്നുണ്ട്. ഒപ്പം ബൈബിൾ വ്യാഖ്യാനത്തിന്റെ രീതിശാസ്ത്രത്തെക്കുറിച്ച് കത്തോലിക്കാ സഭക്ക് വ്യക്തവും ആധികാരികവുമായ കാഴ്ചപ്പാടുമുണ്ട്. ദൈവത്തിന്റെ വചനങ്ങൾ കാലഘട്ടത്തിനനുസരിച്ച് വ്യാഖ്യാനിക്കുന്നതിന് കത്തോലിക്കാ സഭ അനുശാസിക്കുന്ന മാർഗ്ഗനിർദേശങ്ങളും അത്തരം വ്യാഖ്യാനങ്ങളിലൂടെ രൂപപ്പെടുന്ന ദൈശാസ്ത്രവും തികച്ചും യുക്ത്യധിഷ്ഠിതമായിത്തന്നെ വിശ്വാസം ജീവിക്കാൻ ആധുനികയുഗത്തിലും കത്തോലിക്കരെ സഹായിക്കുന്നുണ്ട്.

### ഗലീലിയൊ എന്തുകൊണ്ട് സഭാകോടതിയിൽ?

ഗലീലിയോ സംഭവത്തെ കത്തോലിക്കാ സഭക്കെതിരെ ഉപയോഗിക്കുന്നവർ മനസ്സിലാക്കേണ്ട അടിസ്ഥാനപരമായ ചിലകാര്യങ്ങളാണ് മുകളിൽ സൂചിപ്പിച്ചത്. കത്തോലിക്കാ സഭയിലെ വൈദികരടക്കം ഏർപ്പെട്ടിരുന്ന ശാസ്ത്രഗവേഷണങ്ങൾക്കിടയിൽ ഏന്തുകൊണ്ട് ഗലീലിയോ മാത്രം സഭാകോടതിയിൽ ചോദ്യം ചെയ്യപ്പെട്ടു എന്നത് പ്രസക്തമാണ്. പ്രധാനമായും ഓർമ്മിക്കേണ്ടത്, ഗലീലിയോ അവതരിപ്പിക്കുന്ന സൗരകേന്ദ്രീകൃതവാദം കത്തോലിക്കാ സഭയെ മാത്രമല്ല അസ്വസ്ഥപ്പെടുത്തിയത് എന്നതാണ്. അക്കാലഘട്ടത്തിലെ എല്ലാ പ്രമുഖ ശാസ്ത്രജ്ഞരുടെയും ഭൗമകേന്ദ്രീകൃതവാദത്തിൽ (geocentric) അധിഷ്ഠിതമായിരുന്ന പ്രപഞ്ചവിജ്ഞാനീയ ചിന്തയെ അത് അസ്വസ്ഥതപ്പെടുത്തിയിരുന്നു. മാത്രമല്ല, കോപ്പർ നിക്കസോ, കെപ്ലറോ ഒക്കെ അവതരിപ്പിച്ചതിലുമതികമായ തെളിവുകളോടെ തന്റെ സിദ്ധാന്തത്തെ സ്ഥാപിച്ചെടുക്കാൻ ആ കാലഘട്ടത്തിന്റെ പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് ഗലീലിയോക്ക് സാധിക്കുമായിരുന്നില്ല താനും.

വാസ്തവമിതായിരിക്കെ, ഗലീലിയോ സൗരകേന്ദ്രീകൃത വാദം അവതരിപ്പിച്ച ഉടനെ സഭ വാളും പരിചയുമെടുത്ത് ഗലീലിയോയ്ക്കെതിരെ പുറപ്പെട്ടുവെന്ന മട്ടിൽ കഥ പറയുന്നത് ചരിത്രത്തോടുള്ള നീതിയല്ല. ഇത്തരമൊരു സാഹചര്യത്തിൽ എന്തുകൊണ്ട് ഗലീലിയോക്ക് സഭാ കോടതിയിൽ നിൽക്കേണ്ടി വന്നു എന്നതിനുത്തരം കിട്ടണമെങ്കിൽ. ഗലീലിയോ തന്റെ കണ്ടത്തെലിനെ ഇതരശാസ്ത്രജ്ഞരിൽ നിന്ന് വ്യത്യസ്തമായി കൈകാര്യം ചെയ്ത രീതി കൂടി മനസ്സിലാക്കേണ്ടതുണ്ട്. പ്രപഞ്ചത്തിലെ ഗ്രഹങ്ങളുടെ ചലനത്തെയും സ്ഥാനത്തെയും കുറിച്ചുള്ള ഒരു പുതിയ സിദ്ധാത്തം എന്ന നിലയിൽ തന്റെ കണ്ടെത്തലുകളെ അവതരിപ്പിക്കുകയും ശാസ്ത്രചിന്തയുടെ തലത്തിൽ മാത്രം അത് കൈകാര്യം ചെയ്യുകയും ചെയ്തിരുന്നെങ്കിൽ യാതൊരുവിധ പ്രതിസന്ധിയും ഗലീലിയോ അഭിമുഖീകരിക്കേണ്ടി വരുമായിരുന്നില്ല. ഗലീലിയോയെ പ്രതിസന്ധിയിലാക്കിയ രണ്ട് നിലപാടുകളാണ് നിഷ്പക്ഷമായി ചരിത്രം പഠിക്കുന്നവർ ചൂണ്ടികാണിക്കുന്നത്.

1. തന്റെ സിദ്ധാന്തം സ്ഥാപിക്കാൻ ആവശ്യമായ തെളിവുകൾ ഇല്ലാതിരുന്നപ്പോഴും ഗലീലിയോ അത് ശക്തിയുക്തം വാദിച്ചു.

2. തന്റെ പുതിയ സിദ്ധാന്തത്തെ ദൈവശാസ്ത്രപരമായ ചർച്ചകൾക്ക് വിധേയമാക്കണമെന്നും

വിശുദ്ധഗ്രന്ഥത്തിന്റെ ചില വ്യാഖ്യാനങ്ങളിൽ മാറ്റം വരുത്തേണ്ടതുണ്ട് എന്നും ഗലീലിയോ വാദിച്ചു.

പ്രൊട്ടസ്റ്റന്റ് വിപ്ലവത്തിന്റെ അനന്തരഫലമായി വിശുദ്ധ ഗ്രന്ഥത്തിന്റെ വ്യക്ത്യധിഷ്ഠിതമായ വ്യാഖ്യാനത്തെ (അവ തികച്ചും അബദ്ധജഡിലമായതിനാൽ) കരുതലോടെ വീക്ഷിച്ചിരുന്ന കാലഘട്ടത്തിലാണ് ഗലീലിയോ ഇത്തരമൊരു ശ്രമം നടത്തുന്നത്. കൃത്യമായി തെളിവുകളുടെ സഹായത്തോടെ വ്യക്തമാക്കാൻ സാധിക്കാത്ത ഒരു സിദ്ധാന്തത്തിന്റെ വെളിച്ചത്തിൽ വിശുദ്ധ ഗ്രന്ഥത്തെ പുനർവ്യാഖ്യാനിക്കണമെന്ന ഗലീലിയോയുടെ നിർബന്ധബുദ്ധിയാണ് അദ്ദേഹത്തെ സഭാകോടതിയിൽ എത്തിച്ചത്. അല്ലാതെ ശാസ്ത്രത്തോട് സഭക്കുള്ള വിരോധമായിരുന്നില്ല.

### ഗലീലിയോയോട് സഭ ചെയ്തത് എന്ത്?

തന്റെ സിദ്ധാന്തവുമായി ഗലീലിയോ അഞ്ചാം പൗലോസ് മാർപാപ്പയെ(1605-1621) കാണാൻ വന്നു. വിവാദം സൃഷ്ടിക്കാൻ താൽപര്യമില്ലാതിരുന്ന മാർപാപ്പ പ്രശ്നം കൈകാര്യം ചെയ്യാൻ തന്റെ ഓഫീസിനെ ഭരമേൽപിച്ചു. അവർ ഗലീലിയുടെ സിദ്ധാന്തത്തെ നിഷേധിച്ചു. എന്നാൽ റോബർട്ട് ബെല്ലാർമിൻ എന്ന ജെസ്യൂട്ട് കർദ്ദിനാളിന്റെ സഹായത്തോടെ തന്റെ ഗവേഷണം തുടരാനുള്ള ഒരു സർട്ടഫിക്കറ്റ് ഗലീലിയോ സംഘടിപ്പിച്ചു. 1616-ലാണ് ഇത് സംഭവിക്കുന്നത്. തുടർന്ന് വർഷങ്ങളോളം യാതൊരു പ്രശ്നവുമുണ്ടായിരുന്നില്ല. തുടർന്ന് 1623-ൽ പുതിയ പാപ്പായും ഗലീലിയോയുടെ സുഹൃത്തുമായിരുന്ന ഊർബൻ എട്ടാമൻ പാപ്പാ ഗലീലിയോയ്ക്ക് തന്റെ സിദ്ധാന്തം പുസ്തമാക്കി പ്രസിദ്ധീകരിക്കുന്നതിനുള്ള അനുവാദം നൽകി. എന്നാൽ സിദ്ധാന്തത്തിന് അനുകൂലവും പ്രതികൂലവുമായ വാദഗതികൾ അതിലുണ്ടാകണമെന്ന് മാർപാപ്പ നിഷ്കർഷിച്ചു.

എന്നാൽ Dialogue on the Two World system എന്ന തന്റെ ഗ്രന്ഥത്തിൽ പാപ്പ തന്നോട് ഇക്കാര്യം ആവശ്യപ്പെട്ടുവെന്ന നിലയിൽ സെപ്ലിച്ചിയോ എന്ന കഥാപാത്രത്തെക്കൊണ്ട് ഗലീലിയോ പറയിപ്പിക്കുകയുണ്ടായി. കൂടാതെ ഗലീലിയോയെ സാമ്പത്തികമായി പിന്തുണച്ചിരുന്ന ഉയർന്ന നിലയിലുള്ള ഒരാളെയും ഗലീലിയോ അതിൽ പരിഹസിച്ചിരുന്നു. കൂടാതെ സൈദ്ധാന്തികമായി ഗലീലിയോയെ പ്രോത്സാഹിപ്പിച്ചിരുന്ന ജെസ്യൂട്ട് വാനശാസ്ത്രജ്ഞരെയും മറ്റു കാരണങ്ങളാൽ പിണക്കിയിരുന്നു. ഇതെല്ലാം പിന്നീട് ദോഷമായിത്തന്നെ ഗലീലിയോയ്ക്ക് ഭവിക്കുകയും സഭാപരമായ വിചാരണയിലേക്ക് നയിക്കുകയും ചെയ്തു.

ഗലീലിയോ തന്റെ സിദ്ധാന്തം പിൻവലിച്ചിരുന്നു. എന്നാൽ അത് സഭയുടെ പീഡനങ്ങളെത്തുടർന്നാണ് എന്ന് ആരോപിക്കുന്നത് തികച്ചും വ്യാജമാണ്. വിചാരണയുടെ കാലഘട്ടത്തിൽ ഗലീലിടോടെ തടവിൽ ഇട്ടിരുന്നു എന്നത് ചരിത്രപരമായ സത്യം തന്നെയാണ്. എന്നാൽ ഗലീലിയോ തടവറയിലായിരുന്നില്ല. മറിച്ച് പരിശുദ്ധ കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷന് വേനൽക്കാലം ചിലവിട്ടിരുന്ന ഒരു കൊട്ടാരത്തിലായിരുന്നു (home arrest). അത്രമാത്രം കുലീനമായി ഗലീലിയോയോട് പെരുമാറാൻ തിരുസഭാ നേതൃത്വത്തിന് കഴിഞ്ഞു. ഗലീലിയോയുടെ കാര്യങ്ങൾ ക്രമീകരിക്കുവാൻ ഒരു സേവകൻ അദ്ദേഹത്തിന് മാത്രമായി നൽകപ്പെട്ടിരുന്നു.

ഗലീലിയോ ഒരിക്കലും പീഡിപ്പിക്കപ്പെടുകയോ മരണ ശിക്ഷയ്ക്ക് വിധിക്കപ്പെടുകയോ ചെയ്തിരുന്നില്ല. മേൽപ്പറഞ്ഞ കാര്യങ്ങളാൽ തടവിന് വിധിക്കപ്പെട്ടിരുന്നു എങ്കിലും പിന്നീട് അത് വീട്ടുതടങ്കൽ തന്നെയായി കുറച്ചുകാലത്തേയ്ക്ക് തുടരുക മാത്രമാണുണ്ടായത്.

### ഗലീലിയോ പീഡിപ്പിക്കപ്പെട്ടിരുന്നില്ല എന്നതിന്റെ തെളിവുകൾ

ഗലീലിയോയുടെ സുഹൃത്തും വത്തിക്കാനിലെ ടസ്കൻ അംബാസിഡറുമായിരുന്ന നിക്കോളിനി തന്റെ രാജാവിന് എഴുതിയിരുന്ന കത്തുകൾ ഈ വിഷയത്തിന്റെ വാസ്തവത്തിലേക്ക് വെളിച്ചം വീശുന്നതാണ്. ആ കാലഘട്ടത്തിലെ നിക്കോളിനിയുടെ കത്തുകൾ പ്രധാനമായും ഗലീലിയോ സംഭവത്തെ ചുറ്റിപ്പറ്റിയുള്ളവയായിരുന്നു.ചില കത്തുകളിലെ വരികൾ ഇവിടെ ചേർക്കാം.

1. "മറ്റാർക്കും നൽകാത്ത ആനുകൂല്യങ്ങൾ ഗലീലിയോയ്ക്ക് നൽകിയിട്ടുണ്ട് എന്ന് പോപ്പ് എന്നോട് സൂചിപ്പിച്ചു".(letter dated Feb. 13, 1633)

2."അദ്ദേഹത്തിന് ഒരു സേവകനും എല്ലാ സൗകര്യങ്ങളുമുണ്ട്."(letter, April 16)

3. ഗലീലിയോയെ സംബന്ധിച്ച് 1616 ലെ നിർദേശങ്ങൾക്ക് വിരുദ്ധമായി പ്രവർത്തിച്ചതിനാൽ അദ്ദേഹം അല്പകാലത്തേക്ക് തടവിലടപ്പെട്ടേക്കും. പക്ഷേ വിധി വന്നാലുടനെ തന്നെ അത് ഗലീലിയോയെ അൽപമാത്രമായി ബാധിക്കും വിധം എങ്ങനെ നടപ്പിലാക്കാം എന്നതിനെക്കുറിച്ച് ഞാനുമായി ചർച്ചയാവാം എന്ന് പാപ്പാ പറഞ്ഞിട്ടുണ്ട് (letter, June 18)



മാത്രവുമല്ല, 1595 ലെ (The Directory for Inquisitors) പ്രകാരം ഗലീലിയോയെ യാതൊരുവിധത്തിലും പീഡിപ്പിക്കുവാൻ സഭാനേതൃത്വത്തിന് സാധിക്കുമായിരുന്നില്ല താനും. ഇതേ കാലയളവിൽ ന്യൂ ഇംഗ്ലണ്ടിൽ പ്രൊട്ടസ്റ്റന്റുകാർ ബൈബിൾ വിരുദ്ധ നിലപാടുകളെടുത്തവരെ പീഡിപ്പിക്കുകയും ചുട്ടുകൊല്ലുകയും ചെയ്തിരുന്ന ചരിത്രപശ്ചാത്തലത്തെ കത്തോലിക്കാ സഭയുടെ നിഷ്കളങ്കവും അക്കലഘട്ടത്തിലെ നിയമപരവുമായ സാഹചര്യങ്ങൾക്ക് പിന്നിൽ പ്രതിഷ്ഠിച്ചു കൊണ്ട് വരച്ചെടുക്കുന്ന ചിത്രത്തിൽ മാത്രമാണ് ഗലീലിയോ പീഡനത്തിന് ഇരയാകുന്നതും തീ കൊളുത്തി കൊല്ലപ്പെടുന്നതും.

### സഭാപ്രബോധനങ്ങളുടെ അപ്രമാദിത്വം

സഭയുടെ പ്രബോധനങ്ങൾ അപ്രമാദിത്വമുള്ളതാണെങ്കിൽ ഗലീലിയോയുടെ മേൽ കൈകൊണ്ട നടപടികളെ ചൊല്ലി സഭ പിന്നീട് ദുഃഖം രേഖപ്പെടുത്തേണ്ടിവരുമായിരുന്നില്ല എന്ന ആക്ഷേപമുണ്ട്. ഗലീലിയോക്ക് മേൽ കൈക്കൊണ്ട നടപടികളെ പ്രതി സഭ ദുഃഖം രേഖപ്പെടുത്തുകയും മാപ്പു ചോദിക്കുകയും ചെയ്തു എന്നത് സഭാനടപചികളുടെ എക്കാലത്തുമുള്ള കുലീനതയാണ് എടുത്ത് കാണിക്കുന്നത്. നടപടിക്രമങ്ങൾ തെറ്റാണെന്ന് തിരിച്ചറിയുന്ന കാലത്ത് അത് ഏറ്റുപറയാൻ കാണിക്കുന്ന ആർജ്ജവമാണ് സഭാജീവിതത്തിന്റെ ആത്മീയ സമ്പത്തും ധാർമ്മിക ബലവും.

ഗലീലിയോക്ക് മേൽ കൈക്കൊണ്ട നടപടികൾ ഒരിക്കലും അപ്രമാദിത്വസ്വഭാവമുള്ളവയായിരുന്നില്ല. പത്രോസിന്റെ പിൻഗാമിയെന്ന നിലയിൽ എല്ലാ വിശ്വാസികൾക്കും വേണ്ടി വിശ്വാസത്തേയും ധാർമ്മികതയെയും കുറിച്ച് വിശദമായി പഠിപ്പിക്കുമ്പോളാണ് അപ്രമാദിത്വം അഥവാ തെറ്റാവരം പ്രായോഗികമാകുന്നത്. ഗലീലിയോയെ സംബന്ധിച്ച് സഭയുടെ ഒരു ഓഫീസ് എടുത്ത തീരുമാനം സഭാപരമായ നടപടിക്രമമനുസരിച്ച് മാർപാപ്പായുടെ അനുവാദത്തോടെയാണ് നടപ്പിൽ വരുത്തുന്നത് എന്നതുകൊണ്ട് അവയെല്ലാം അപ്രമാദിത്വസ്വഭാവമുള്ളവയല്ല.

ഗലീലിയോയുടെ പഠനങ്ങളെ സഭ നിഷേധിച്ചിരുന്നുവെന്നത് അന്നും ഇന്നും പ്രസക്തമാണ്. അക്കാലത്ത് അതിന് വേണ്ടത്ര തെളിവുകളില്ലായിരുന്നു. അക്കാലത്തെ ശാസ്ത്രം തന്നെ അതിനെ എതിർത്തു സംസാരിച്ചിരുന്നു. ഇക്കാലത്തും സൂര്യനല്ല പ്രപഞ്ചത്തിന്റെ കേന്ദ്രം എന്ന സത്യം ശാസ്ത്രത്തിന്റെ വളർച്ചയിലൂടെ മനസ്സിലാക്കിയതിനാൽ ഗലീലിയോയുടെ പഠനങ്ങൾ അപ്രസക്തം തന്നെയാണ്( ആ വലിയ ശാസ്ത്രജ്ഞന്റെ പ്രതിഭയെ ആദരിച്ചുകൊണ്ട് തന്നെ). അന്ന് സഭ അദ്ദേഹത്തിന്റെ പഠനങ്ങൾ സ്വീകരിച്ചിരുന്നെങ്കിൽ പിന്നീട് അതും മാറ്റേണ്ടിവരുമായിരുന്നു എന്നതും സഭാവിമർശകർ ചിന്തിക്കേണ്ടതുണ്ട്.

### ഗലീലിയോയുടെ മരണം

ഗലീലിയോയെ സഭ ചുട്ടുകൊന്നു എന്നൊക്കെയാണ് ആരോപണങ്ങളുടെ വളരെ രൂക്ഷമായ ഒരറ്റം. എന്നാൽ 77-ാം വയസ്സിൽ ഗലീലിയോ തന്റെ മരണക്കിടക്കിയിൽ സമാധാനപൂർണ്ണമായ മരണം വരിക്കുകയാണുണ്ടായത് എന്ന് യഥാർത്ഥ ചരിത്രം സാക്ഷ്യപ്പെടുത്തുന്നുണ്ട്. മരണദിവസം പോലും അദ്ദേഹത്തിന് സന്ദർശകരുണ്ടായിരുന്നു എന്നതാണ് സത്യം.

### സമാപനം

ഗലീലിയോ സംഭവത്തെ ഇന്നും സഭക്കെതിരെയുള്ള ആയുധമായി അവതരിപ്പിക്കുന്നവർ വേണ്ടത്ര ചരിത്രബോധമില്ലാത്തവരും അൽപസത്യത്തെ വലുതാക്കുന്നവരും വളച്ചൊടിക്കുന്നവരും ദുർവ്യാഖ്യാനം ചെയ്യുന്നവരുമൊക്കെയാണ്. സത്യം അറിയാനും പഠിക്കാനും താൽപര്യമില്ലാത്തവരും പ്രാപതിയില്ലാത്തവരുമായ ഭൂരിപക്ഷത്തെ തങ്ങളുടെ ഗൂഡോദ്ദേശപരമായ ഇത്തരം നീക്കങ്ങളിലൂടെ തെറ്റിദ്ധരിപ്പിക്കാനും അവർക്ക് സാധിക്കുന്നുണ്ട്. സഭ ഗലീലിയോയെ പീഡിപ്പിച്ചു കൊന്നുവെന്നും ശാസ്ത്രത്തോട് അകലം പാലിക്കുന്നുവെന്നുമൊക്കെയുള്ള ആരോപണങ്ങൾ ദുരുദ്ദേശപരവും സത്യവിരുദ്ധവുമാണ്. പാഠപുസ്തകങ്ങളും ചരിത്രപുസ്തകങ്ങളും പോലും ഈ വിധത്തിൽ വ്യാജം പ്രചരിപ്പിക്കുന്ന കാലയളവിൽ ഇതുസംബന്ധമായ സത്യം അറിയാനും പഠിക്കാനും സത്യാന്വേഷികൾ തൽപരരാകേണ്ടതുണ്ട്.

# മലങ്കര സുറിയാനി കത്തോലിക്കാ സഭ



ദൈവദാസൻ
ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയുടെ

## 65 – ാം ഓർമ്മപ്പെരുന്നാൾ

2018 ജൂലൈ 1 മുതൽ 15 വരെ
പട്ടം സെന്റ് മേരീസ് കത്തീഡ്രൽ

ജർമ്മനിയിലെ കൊളോൺ ആർച്ചുബിഷപ്പ്
അത്യുന്നത കർദ്ദിനാൾ
റെയ്നർ മരിയ വോൾക്കി തിരുമേനി
മുഖ്യാതിഥിയായി പങ്കെടുക്കുന്നു.

കൊല്ലം ബിഷപ്പ് ഡോ. പോൾ ആന്റണി മുല്ലശ്ശേരി
ചങ്ങനാശ്ശേരി അതിരൂപതാ സഹായ മെത്രാൻ
ഡോ. മാർ തോമസ് തറയിൽ
മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ
അഭിവന്ദ്യ പിതാക്കന്മാർ എന്നിവർ പങ്കെടുക്കുന്നു.

ജൂലൈ 13 വെള്ളി വൈകിട്ട് 6.30ന്
മെഴുകുതിരി നേർച്ച പ്രദക്ഷിണം

ജൂലൈ 14 രാവിലെ 8.30 ന്
ആഘോഷമായ വിശുദ്ധ സമൂഹബലി.
മുഖ്യ കാർമികൻ
അത്യുന്നത കർദ്ദിനാൾ
മോറാൻ മോർ ബസേലിയോസ് ക്ലീമിസ്
കാതോലിക്കാബാവാ


Mar Ephraem
COLLEGE OF ENGINEERING AND TECHNOLOGY
MARTHANDAM
(Catholic Diocese of Marthandam)
Approved by AICTE, Delhi & Anna University, Chennai
COURSES
B.E. Mechanical Engineering
B.E. Civil Engineering
B.E. Electronics & Communication Engineering
B.E. Electrical & Electronics Engineering
B.E. Computer Science & Engineering
M.E. Computer Science & Engineering
M.E. Applied Electronics
M.E. Manufacturing Technology
FACILITIES
. Spiritual formation (Daily Holy Mass, Prayers, Jesus Youth, Retreat etc.)
. Experienced and dedicated faculty with post doctoral research & industrial experiences
. World class classrooms connected to a centralized e-learning data centre on campus
. Global connectivity to all the students via 24 hr Wi-Fi access
. Modern library with e-acces to various international journals . Health Club
. Most modern Language Lab . Educational Counselling by renowned Educationalists
. Cafeteria and mess with delicious and nutritious food (Kerala Taste)
Admission in 1st year & Direct 2nd year (Later Entry) • Campus Placement Assistance
Chairman : H.G. Most Rev. Dr. Vincent Mar Paulos (Bishop of Marthandam Diocese) • Correspondent Very Rev. Fr. Josephin Raj
To find more about admission Contact :
TONEY KURIEN (Admission Officer) : 9447413790, 09444713790 (T.N.)

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2018-2020
Date of Publication 29-06-2018

Christavakahalam Monthly, JULY 2018
Annual Subscription Rs. 150/-
Single Copy Rs. 15/-

BETHANY NAVAJEEVAN HOME

*Where life can be comfortable and rewarding in a warm ambience...*




# Bethany Navajeevan Home

## for Senior Citizens

Kattanam, Alapuzha Dist, Kerala.

Managed by Bethany Fathers

Phone: -944 788 7033, 944 670 8934, 949 788 9876

Off - 0479 2332023

E-mail: bethanynavajeevanhome@ gmail.com

Spacious AC and non AC rooms with small kitchenette • Clean dining room with nutritious food • Unpolluted, quiet clean environment • 24 hours security • Car Parking • Internet surfing and emailing • A well-stocked library Prayer and spiritual discourses • Yoga, meditation • In-house first aid arrangements • Musical, cultural and festive programme organized periodically • Close vicinity to hospitals • Activities that promote productive ageing.

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com